# الاجوبة الجلية للاسئلة الحالية

# സന്ദർഭോചിത ചോദ്യങ്ങൾക്ക്
# വ്യക്തമായ മറുപടികൾ


രചന:

**അബൂ അലിയ്യ് അബ്ദുറഹ്മാനുൽ ഊരകമിയ്യ്**

# Sandarbhochitha Chodyangalkku Vyakthamaya Marupadikal
(Malayalam)

Author

**Aboo Aliyyu Abdurahman**
Oorakamiyyu

First Edition 1990

Price Rs 13



**Printed at**

**A. C. S. Press Pang**
**Pin. 679 338 Phone 55**

# അവതാരിക

بسم الله الرحمن الرحيم - الحمد لله رب العالمين والصلاة
والسلام على رسول الله صلم وعلى اله وصحبه
والتابعين الى يوم الدين—اما بعد

ഓടക്കൽ അബ്ദുറഹ്മാൻകുട്ടി മുസ്ല്യാർ (മദ്ദളില്ല ഹു) നെല്ലിപ്പറമ്പ് രചിച്ച الاجوبة الجلية للاسئلة الحالية എന്ന ഗ്രന്ഥം ഈ കാലഘട്ടത്തിൽ എല്ലാ ഓരോ മുസ്ലിം സ്ത്രീ പുരുഷൻമാരും വായിച്ചു ഗ്രഹിക്കൽ അത്യാവശ്യവും അത്യന്താപേക്ഷിതവും ആയതിനാൽ ഇതു വായിച്ച് പഠിക്കുകയും അതിനായിഒത്താശചെയ്യുകയും വേണമെന്ന് ഈ ഉള്ളവൻ അഭ്യർത്ഥിക്കുകയും റഹ്മാനും റഹീമുമായ പടച്ചവൻ അദ്ദേഹത്തിന്റെ ഈ സൽപ്രവർത്തനത്തിന് ഇരു വീട്ടിലും അർഹമായ പ്രതിഫലം പ്രദാനം ചെയ്യട്ടേ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

അദ്ദേഹത്തിന് ആഫിയത്തും ദീർഘായുസ്സും പ്രദാനംചെയ്യട്ടേ. അവരെയും നമ്മെയും പരിശുദ്ധ സുന്നത്ത് ജമാഅത്തിൽ ഉറപ്പിച്ചുനിർത്തി അതിനുവേണ്ടി പ്രവർത്തിക്കുവാൻ തൗഫീഖ് ചെയ്യുകയും അവസാനം ഗുണകരമാക്കി സ്വർഗത്തിൽ ഒരുമിച്ചു കൂട്ടുകയും ചെയ്യട്ടേ ആമീൻ എന്നു പ്രാർത്ഥിച്ചുകൊണ്ടു് ഈ മഹൽഗ്രന്ഥം പൊതുജന സമക്ഷം സമർപ്പിക്കുന്നു.

എന്ന്,

**അബുൽഹസൻ**
**കെ. അബ്ദുല്ലമുസ്ല്യാർ**
പി.ഒ. കുററിപ്പുറം

# ആമുഖം

بسم الله الرحمن الرحيم — الحمد لله الذى علّم الانسان ما لم يعلم والصلوة والسلام على رسوله المبعوث الى العرب والعجم وعلى اله واصحابه المبلغين الى كافة الامم

അല്ലാഹുവിൻെറ സൃഷ്ടികളിൽ ഏററവും ശ്രേഷ്ഠതയുള്ള മനുഷ്യവർഗത്തിനു വിശേഷ ബുദ്ധിയിലേക്ക് അറിവു ലഭിക്കുവാനുള്ള മാർഗങ്ങൾ അഞ്ചാകുന്നു.

വിവിധ വസ്തുക്കളുടെ വണ്ണങ്ങളും വലിപ്പവ്യത്യാസങ്ങളും മനസ്സിലാക്കുവാനുള്ള കണ്ണിനെയും ശബ്ദങ്ങളുടെ ഏററക്കുറച്ചിലിനെയും ഭംഗി അഭംഗി അറിയാൻ കേൾവിയെയും രുചിഭേദങ്ങൾ അറിയാൻ നാവിനെയും ഗന്ധങ്ങൾ തിരിച്ചറിയാൻ മൂക്കിനെയും മാർദ്ദവത്തെയും കാഠിന്യത്തെയും അറിയാൻ ചർമ്മം തുടങ്ങി 5 അറിവുകളെ മനുഷ്യനു നല്കി.

മലക്ക്, ജിന്ന് അവരുടെ പ്രവർത്തികൾ തുടങ്ങിയവ അറിയുവാനുള്ള കഴിവ് മനുഷ്യന് അല്ലാഹു നല്കിയിട്ടില്ല. ഇവകൂടി അറിയാനുള്ള ആറാമത്തെ ഒരുമാർഗം അല്ലാഹു നല്കുകയാണെങ്കിൽ അതും അറിയുമായിരുന്നു. പഞ്ചേന്ദ്രിയങ്ങൾ മൂലമുള്ള അറിവുകൾക്ക് علم المشاهدة (ദൃശ്യമായ അറിവ്) എന്നു. പഞ്ചേന്ദ്രിയങ്ങൾ കൊണ്ട് അറിയാത്ത അനേകാര്യങ്ങൾക്ക് علم الغيب (അദൃശ്യമായ അറിവ്) എന്നും പേര് പറയുന്നു.

മനുഷ്യവാസമില്ലാത്ത ആകാശഭൂമികളുടെ എണ്ണങ്ങൾ, അതിലേക്കുള്ള കവാടങ്ങൾ — നിവാസികൾ, അവരുടെ പ്രവർത്തനങ്ങൾ, സംസാരങ്ങൾ, ജീവികളുടെ ആത്മാവ് തുടങ്ങിയവ അദൃശ്യ കാര്യങ്ങളിൽ പെട്ടവയാണ്. സൂര്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ എന്നിവ ആകാശത്തിലെ ദൃശ്യ

ങ്ങളിൽ പെട്ടവയും മനുഷ്യർ, മൃഗങ്ങൾ, സസ്യങ്ങൾ, വെള്ളം, മണ്ണ് മുതലായവ ഭൂമിയിലെ ദൃശ്യവസ്തുക്കളിൽ പെട്ടവയുമാണ്. ദൃശ്യവസ്തുക്കൾ മാത്രമെയുള്ളുവെന്ന വിശ്വസിക്കൽ അന്ധവിശ്വാസത്തിൽ പെട്ടതും അബദ്ധവും അർത്ഥശൂന്യവുമാണ്.

എല്ലാ സൃഷ്ടികളുടെയും അറിവിനും കഴിവിനും അല്ലാഹു ഒരു പരിധി നിശ്ചയിച്ചിരിക്കുന്നു. അല്ലാഹുവിന്റെ അറിവിനും കഴിവിനും ഒരു അതിരും പരിധിയുമില്ല. ദൃശ്യവും അദൃശ്യവുമായ കാര്യങ്ങളിൽ നമ്മുടെ സാധാരണക്കാർ അജ്ഞരാണ്. അജ്ഞരായവർക്ക് അല്പമെങ്കിലും വെളിച്ചം നല്കുന്നതിന് ഉപകരിക്കുമെന്ന പ്രതീക്ഷയോടെ ചില കാര്യങ്ങൾ കുറിക്കുകയാണിത്.

124000 അമ്പിയാക്കൾ ഇവിടെ വന്നത് മുഖ്യമായും അദൃശ്യമായ കാര്യങ്ങളെ പഠിപ്പിക്കുന്നതിനു വേണ്ടിയാണ്. അദൃശ്യമായ കാര്യങ്ങൾ പെട്ടെന്നു കേൾക്കുമ്പോൾ അവിശ്വസിക്കൽ മനുഷ്യ സ്വഭാവത്തിൽ പെട്ടതാണ്. അതുകൊണ്ടു തന്നെയാണ് മനുഷ്യർ രണ്ടുവിഭാഗമായിതിരിഞ്ഞത്. അദൃശ്യമായ കാര്യങ്ങൾ വിശ്വസിക്കാനും അവയെ സ്ഥിരപ്പെടുത്താനും വേണ്ടിയാണ് അമ്പിയാക്കൾക്ക് അല്ലാഹു معجزة (അമാനുഷികത) പ്രദാനംചെയ്തത്. അവരുടെ ഉപദേശങ്ങൾ അനുസരിക്കുന്നതിലും പ്രവർത്തിക്കുന്നതിലുമാണ് മനുഷ്യർക്കും ജിന്നുകൾക്കും ഇരുവീട്ടിലെ ഗുണങ്ങൾ കൈവരുന്നത്. അവകളെ നിരസിക്കുന്നതിലാണ് അവർക്ക് എല്ലാ ബുദ്ധിമുട്ടുകളും പരാജയങ്ങളും അനുഭവപ്പെടുന്നത്.

അല്ലാഹു പറഞ്ഞു وما اوتيتم من العلم الا قليلا സൃഷ്ടികൾക്ക് അറിവിൽനിന്ന് അല്പമല്ലാതെ നല്കീട്ടില്ല. ഖി

ള്ർ നബി (അ) മൂസാനബി (അ) തുടങ്ങിയവരുടെ ഒരു കപ്പൽയാത്രയിൽ കപ്പലിൽ ഒരു പക്ഷി വന്നിരിക്കുകയും കടലിൽനിന്ന് അല്പം വെള്ളം കൊത്തിയെടുത്ത് കപ്പലിൽതന്നെ വന്നിരിക്കുകയും ചെയ്തു. ഈ അവസരത്തിൽ ഖിള്ർനബി (അ) പറഞ്ഞു. ഈ പക്ഷിയുടെ കൊക്കിലുള്ള വെള്ളം കടലിൽനിന്ന് ഒന്നിനെയും ചുരുക്കാത്തതു പ്രകാരമാണ് സൃഷ്ടികൾക്ക് അല്ലാഹുവിൻെറ അറിവിൽനിന്ന് നല്കിയിട്ടുള്ള. സൃഷ്ടികളുടെ അറിവ് അല്ലാഹുവിൻെറ അറിവിൽനിന്ന് ഒന്നിനെയും ചുരുക്കുന്നതല്ല. അല്ലാഹു (സു) എല്ലാ വസ്തുക്കളെയും അറിയുന്നവനും എല്ലാ വസ്തുക്കളുടെ മേൽ കഴിവുള്ളവനുമാണ്. ഇത്തരം കാര്യങ്ങളിൽ ജനങ്ങളെഉൽബുദ്ധരാക്കുന്നതിനുംയുക്തിവാദികളുടെ നഴഞ്ഞുകയററത്തെ പ്രതിരോധിക്കുന്നതിനും ഈ കൃതി സാധിതമാവട്ടേ എന്ന് ഞാനാശിക്കുന്നു.

പെട്ടെന്ന് കാര്യങ്ങൾ ഗ്രഹിക്കുന്നതിനെ മനസ്സിലാക്കി 50—ൽ പരം ചോദ്യങ്ങളും അതിനുത്തരങ്ങളും ഇതിൽ വിവരിക്കുന്നുണ്ട്. ഇതിൻെറ ക്രോഡീകരണത്തിൽ എന്നെ സഹായിച്ചവർക്കും അച്ചടി ഭംഗിയായി നിർവഹിച്ച എ.സി.എസ് പ്രസിനും കവർ ഭംഗിയാക്കിതന്ന ആർട്ടിസ്റ്റിനും ലൂക്കോസ് ബ്ലോക്ക് പ്രവർത്തകർക്കും ആശംസഎഴുതി ആശീർവദിച്ച ജ. കെ. അബ്ദുല്ല മുസ്ല്യാർക്കും അവരുടെ പ്രവർത്തനം മഹത്തായ ഒരു സൽക്കർമ്മമായിതീരട്ടെ എന്ന് പ്രാർഥിച്ചുകൊണ്ടും പാകപ്പിഴവുകൾ സദയം ചൂണ്ടിക്കാട്ടണമെന്ന് ഉണർത്തിക്കൊണ്ടും ഇതിനെ പൊതുജന സമക്ഷം സമർപ്പിക്കുന്നു.

എന്ന്,

**അബൂഅലിയ്യ്**

**അബ്ദുറഹ്മാനുൽ**

ഊരകമിയ്യ്

## واسئلوا اهل الذكر ان كنتم لا تعلمون

ചോദ്യം: അല്ലാഹുവിന്റെ സൃഷ്ടികൾ എത്ര ഇനങ്ങളുണ്ട്?, അവൻ അവന്റെ സൃഷ്ടികൾക്ക് അറിയിച്ചു കൊടുക്കാത്തവ എത്ര ഇനങ്ങളുണ്ട്? എന്നാൽ അറിയിച്ചു കൊടുക്കാത്തവ ഉണ്ട് എന്നതിലേക്ക് വല്ല ലക്ഷ്യങ്ങളുമുണ്ടോ?

ഉത്തരം: ജാബിർ (റ) നെ തൊട്ട് തിർമിസീ ശരീഫ് റിപ്പോർട്ട് ചെയ്യുന്നു. ലോക രക്ഷിതാവ് 1000 (ആയിരം) സമുദായത്തെ സൃഷ്ടിച്ചിട്ടുണ്ട്. അതിൽ നിന്ന് 600 (അറുനൂറ്) വകുപ്പുകൾ ബഹ്റി (നദി) ലും 400 (നാനൂറ്) വകുപ്പുകൾ കരയിലും സ്ഥിതി ചെയ്യുന്നു. അവകളിൽ ഓരോ വകുപ്പുകളും ഓരോ ലോകമാണ്. അഥവാ മനുഷ്യവഗ്ഗം ഒരു ഇനം. ജിന്ന് വഗ്ഗം മറ്റൊരിനം. ഇവകൾ ഓരോ ഇനങ്ങളെയും ഓരോ ലോകമായാണ് അല്ലാഹു സൃഷ്ടിച്ചിട്ടുള്ളത്.

അതുപോലെ ഇബ്നു ജുറൈർ (റ) നെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. മനുഷ്യ വർഗ്ഗവും ജിന്ന് വർഗ്ഗവും കൂടാതെ തന്നെ മലക്കുകളിൽ 18000 (പതിനെണ്ണായിരം) വകുപ്പുകളുണ്ട്. ഇബ്നു കഅ്ബ് (റ) എന്നവരെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. മലക്കുകൾ 18080 (പതിനെണ്ണായിരത്തി എൺപത്) വകുപ്പുകളുണ്ട്.

അവരിൽ നിന്ന് 400 (നാനൂർ) വകുപ്പുകൾ ഭൂമിയുടെ പടിഞ്ഞാറ് വശത്തും 400 കിഴക്ക് വശത്തും 400 വടക്ക വശത്തും 400 തെക്കവശത്തും സ്ഥിതിചെയ്യുന്നു. ഓരോ മലക്കകൾക്കും എണ്ണി വിവരിക്കാൻ സാധിക്കാത്ത സഹായികളെ അല്ലാഹു അവക്ക് പ്രദാനം ചെയ്തിരിക്കുന്നു.

വഹബ്(റ)നെ തൊട്ട് അബൂശൈഖ്(റ)റിപ്പോർട്ട് ചെയ്തിരിക്കുന്നു ലോക രക്ഷിതാവായ അല്ലാഹുവിന് 18000 (പതിനെണ്ണായിരത്തി)ൽപരം ലോകങ്ങളുണ്ട്.

എന്നാൽ നമ്മുടെ ദൃഷ്ട്യാ കാണുന്ന ഈ ലോകം അവകളിൽ നിന്ന് ഒന്ന് മാത്രമാണ്.

അതുപോലെ അബുൽ ആലിയ(റ)വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഈ ഭൂമിക്ക് നാലു കോണുകളുണ്ട്. ഓരോ കോണുകളിലും 3500 (മൂവായിരത്തി അഞ്ഞൂറ്) വകുപ്പുകളിലായി സൃഷ്ടികളുണ്ട്. ഇവരെ മുഴക്കെയും അല്ലാഹുവിന് ആരാധന ചെയ്യുവാനായി സൃഷ്ടിച്ചവകളാണ്.

ഇബ്നു അബ്ബാസ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ലോക രക്ഷിതാവ് എന്നതിന്റെ അർത്ഥം ആകാശങ്ങളുടെയും അതിലുള്ള മുഴവനത്തിന്റെയും ഭൂമികളുടെയും അതിലുള്ള മുഴവനത്തിന്റെയും അറിയപ്പെട്ടതിന്റെയും അറിയപ്പെടാത്തതിന്റെയും രക്ഷിതാവ് എന്നാകുന്നു. (ദുർറുൽ മൻസൂർ 1/34)

അബൂശൈഖ്(റ)വഹബ്(റ)നെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഈ വഹബ് (റ) മുൻകഴിഞ്ഞ എല്ലാ സമുദായങ്ങളെ കുറിച്ചും അറിവുള്ളവരായിരുന്നു. ഖുർആ

നിൽ വിവരിച്ച ദുൽഖർനൈനി രാജാവിനെ സംബന്ധിച്ച് അദ്ദേഹം പറയുകയുണ്ടായി. അദ്ദേഹം റൂം നിവാസിയായ ഒരു പുരുഷനാണ്. കൂടാതെ റൂമിലെ ഒരു കിഴവിയുടെ പുത്രനും കൂടിയാണ്. അദ്ദേഹത്തിന്റെ നാമം ഇസ്കന്ദർ എന്നാണ്. അദ്ദേഹത്തോട് അല്ലാഹ് (സു) അറിയിച്ചു. ഞാൻ നിന്നെ ഭൂമിയിലുള്ള എല്ലാ സമുദായത്തെ കൊള്ളെയും രാജാവായി അയക്കാൻ ഉദ്ദേശിക്കുന്നുണ്ട്. അതിൽ നിന്ന് രണ്ട് സമുദായം ഭൂമിയുടെ നീളത്തിനു മുഴുവൻ അകപ്പെട്ടു നില്ക്കുന്നു. വേറെ രണ്ട് സമുദായം ഭൂമിയുടെ അകലത്തിനെ മുഴുവൻ അകപ്പെടുത്തി സ്ഥിതി ചെയ്യുന്നു. ഈ രണ്ട് സമുദായം ഭൂമിയുടെ അകലത്തിലാണ്. ജിന്നുകളും, ഇൻസുകളും, യഅ്ജൂജ്, മഅ്ജൂജ് തുടങ്ങിയവരെയെല്ലാം ഈ സമുദായത്തിൽ ഉൾപ്പെടുന്നവരാണ്. ഭൂമിയുടെ നീളത്തിലുള്ള ഒരു സമുദായം സൂര്യൻ അസ്തമിക്കുന്നതിനടുത്താണ്. ആ സമുദായത്തിന്റെ നാമം നാസിക് എന്നാണ്. എന്നാൽ നീളത്തിൽ സ്ഥിതി ചെയ്യുന്ന ബാക്കി സമുദായം സൂര്യൻ ഉദിക്കുന്നതിനടുത്താണ് സ്ഥിതി ചെയ്യുന്നത്. ആ സമുദായത്തിന്റെ നാമം മൻസിക് എന്നാണ്. ഭൂമിയുടെ മധ്യത്തിലുള്ള ഒരു സമുദായം ഭൂമിയുടെ വലതു ഭാഗത്താണ്, ആ സമുദായത്തിന്റെ നാമം ഹാബിൽ എന്നാണ്. മധ്യത്തിലുള്ള ബാക്കി സമുദായം ഭൂമിയുടെ ഇടതു വശത്താണ് സ്ഥിതിചെയ്യുന്നത്. ആ സമുദായത്തിന്റെ നാമം താബീൽ എന്നാണ്. ഇവരെല്ലാം അദൃശ്യമായ സൃഷ്ടികളിൽ പെട്ടവരാണ്. ശറഹു മുസ്ലിം 2/3

അങ്ങനെ അല്ലാഹുവിന്റെ കല്പനയനുസരിച്ച് ദുൽഖർനൈനി രാജാവ് യാത്ര ആരംഭിച്ചു ഭൂമിയുടെ മ

ദ്ധ്യത്തിലുള്ള ജിന്നു്, ഇൻസ്, യഅ്ജൂജ് മഅ്ജൂജ് തുടങ്ങിയവരെ കൊള്ളെ എത്തിച്ചേർന്നു. അങ്ങനെ ആ രാജാവ് അവിടെ എത്തിയതിനു ശേഷം കൂട്ടത്തിൽ നിന്ന് മനുഷ്യ വർഗത്തിൽ പെട്ട ഒരു സ്വാലിഹത്തായ സ്ത്രീ ഇദ്ദേഹത്തോടായി പറഞ്ഞു. ഈ കാണുന്ന രണ്ട് പർവതത്തിനുള്ളിൽ ഒട്ടധികം സൃഷ്ടിജാലങ്ങൾ സ്ഥിതി ചെയ്യുന്നുണ്ട്. അവക്ക് മനുഷ്യ വർഗത്തോടു് തുല്യതയുണ്ട്. എന്നാൽ അവരുടെ ജീവിത രീതികൾ മൃഗങ്ങളെപ്പോലെ തന്നെയാണ്. കൂടാതെ അവർ വളർച്ചയുള്ളവർ മാത്രമല്ല അവർ പെട്ടെന്ന് സന്താനങ്ങൾ അധികരിക്കുന്നവരും സ്വല്പകാലം കൊണ്ട് ഈ ഭൂമി നിറയുന്നതുമാണ്. കൂടാതെ അവരുടെ ഈ അവസ്ഥകൾ ഇന്നാട്ടിലുള്ള ആളുകളെ അവർ പുറത്തിറക്കുന്നതാണ്. ഞങ്ങൾ പ്രതീക്ഷിക്കുന്നത് അവരിൽ നിന്നുള്ള മുൻഗാമികൾ അടുത്ത കാലത്ത് ഈ മലയുടെ പുറത്ത് വരുമെന്നാണ്. മഹതി ആവർത്തിച്ചു. ഇത് കാരണത്താൽ ഞങ്ങൾക്കും അവർക്കുമിടയിൽ ഒരു മതിൽ കെട്ട് ഉണ്ടാക്കിത്തരണം എന്നാവശ്യപ്പെട്ടു

തുടർന്നു് അദ്ദേഹത്തിന്റെ യാത്രയിൽ ഭൂമിയുടെ മിക്ക ഭാഗങ്ങളിലും ഇതുപോലോത്ത ഒട്ടേറെ കാര്യങ്ങൾ എത്തിച്ചിട്ടുണ്ട്. മാത്രമല്ല അദ്ദേഹത്തിന്റെ ഭരണം നമ്മുടെ ദൃഷ്ട്യാ ഉള്ളവരിലും അല്ലാത്തവരിലും എത്തിച്ചിട്ടുണ്ട്. എത്രത്തോളം അദ്ദേഹം ഏഴാം ഭൂമിയിൽ എത്തിയ അവസരത്തിൽ ഒരു പർവതത്തിൽ നിന്നൊരു മലക്ക് വിളിച്ചുപറയുകയുണ്ടായി (ആ മലയുടെ നാമം ഖാഫ് എന്നാണ്.) യാത്രയിൽ വഴി തെററിയവന്റെ മകനായ വഴി തെററിയവനേ, നീ ഇപ്പോൾ എത്തിയ സ്ഥലത്ത് നിന്റെ മുമ്പ് ഒരാളും എത്തീട്ടില്ല.

നിൻെറ ശേഷം ഒരാളും എത്തുകയുമില്ല. ഉടനെ അദ്ദേഹം മലക്കിനോടായി ചോദിച്ചു ഇപ്പോൾ ഞാൻ എവിടെയാണ് നില്ക്കുന്നത്. മലക്ക് പറഞ്ഞു. ഏഴാം ഭൂമിയിലാണ്. അപ്പോൾ അദ്ദേഹം വീണ്ടും ചോദിച്ചു. ഇനി ഈ സ്ഥലത്ത് നിന്ന് രക്ഷപ്പെടുവാനുള്ള മാർഗം എന്തെന്ന് പറഞ്ഞാലും? മലക്ക് പറഞ്ഞു. അല്ലാഹുവിലുള്ള വിശ്വാസം അതനസ്യൂതം ഉറപ്പിക്കലാണ്.

എന്നാൽ യഅ്ജൂജ് മഅ്ജൂജ് എന്ന വർഗം ഇരുപത്തിഅഞ്ച് ഗോത്രങ്ങളാണ്. ഇവർ അന്ത്യനാൾ അടുക്കുമ്പോൾ പുറത്തു വരുന്നതും അതിൻെറ മുമ്പ് അവരെ ഒരുത്തർക്കും കാണാൻ സാധിക്കുന്നതുമല്ല. ദുർറുൽ മൻസൂർ 5/459

ചോ. 2 സിദ്റത്തുൽ മുൻതഹ എന്ന വൃക്ഷം എവിടെയാണ് സ്ഥിതിചെയ്യുന്നത്? അതിൻെറ വലിപ്പം എത്രയാണ്?

ഉത്തരം. അബ്ദുല്ല (റ) തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. റസൂൽ (റ) തങ്ങളുടെ മിഅ്റാജ് യാത്രയിൽ ആകാശം കൊള്ളെ കയറിയ അവസരത്തിൽ ആറാം ആകാശത്ത് സ്ഥിതിചെയ്യുന്ന സിദ്റത്തുൽ മുൻതഹ എന്ന വൃക്ഷം കൊള്ളെ ചെന്നെത്തുകയുണ്ടായി. ആ വൃക്ഷത്തിൻെറ വലിപ്പം ഏഴ് ആകാശത്തേയും ഉൾപ്പെടുത്തിയിരിക്കുന്നു. ഏഴാം ആകാശത്തിനു മുകളിൽ സ്ഥിതിചെയ്യുന്ന സ്വർഗ ലോകത്തെയും ഉൾപെടുത്തിയിരിക്കുന്നു. ഏഴാം ആകാശത്തു നിന്നു ഇറങ്ങുന്ന ഏത് കാര്യങ്ങളെയും ആ വൃക്ഷത്തിന്മേലാണ് സൂക്ഷിക്കപ്പെടുന്നത്. അതുപോലെ ഭൂമിയിൽ നിന്നും ആകാശത്തേിലേക്ക് ഉയർത്തപ്പെടുന്ന ഏത് കാര്യങ്ങളെയും ആ വൃക്ഷത്തിൽ

സൂക്ഷിക്കപ്പെടുന്നു. ഭൂമിയിലുള്ള നൈൽ, ഫുറാത്ത് എന്നീ രണ്ട് നദികളെയും ആ വൃക്ഷത്തിന്റെ മുരടിൽ നിന്നാണ് പുറപ്പെടീക്കപ്പെടുന്നത്. ഈ രണ്ട് നദികൾ നമ്മുടെ ദൃഷ്ടിയിൽ പെട്ടതാണെങ്കിലും അവകൾ പുറപ്പെടുന്ന സ്ഥലവും രൂപവും മറഞ്ഞതായ അദൃശ്യ ലോകത്താണ്. ശറഹുമുസ്ലിം 2/5

ചോ: 3 റസൂൽ (സ) തങ്ങളുടെ മിഅ്റാജിന്റെ ദിനത്തിൽ അല്ലാഹുവിനെ കണ്ടു എന്നതിന്റെ വിവക്ഷ എന്ത്?

ഉത്തരം: ഖുർആൻ പറയുന്നത് ഒരു കണ്ണുകളെ കൊണ്ടും അല്ലാഹുവിനെ കാണുകയില്ല എന്നാണ്.

എന്നാൽ ഈ പറഞ്ഞതിന്റെ വിവക്ഷ കണ്ണുകളെ കൊണ്ട് അല്ലാഹുവിനെ മനസ്സിലാക്കുവാനും ദർശിക്കുവാനും സാധ്യമല്ല എന്നാണ്. കാരണം അവനു ഒരു സ്ഥലമോ, തടിയോ, നിറമോ നിർണ്ണയമാക്കും വിധം ഒന്നുമട്ടില്ലാത്തത് കൊണ്ട് സൃഷ്ടിജാലങ്ങളുടെ കണ്ണുകളെ കൊണ്ട് അവ ദർശിക്കുവാൻ സാധ്യമല്ല എന്നതാണ് കാരണം. സൃഷ്ടിയാകുന്ന മുഹമ്മദ് നബി(സ) അല്ലാഹുവാനെ ദർശിക്കുകയും കാണുകയും ചെയ്തു എന്നതിന്റെ സാരം അത് അല്ലാഹുവിനോട് യോജിച്ചതും അറ തരിപ്പിച്ച് വിവരിച്ച് കാണിക്കൽ അസാധ്യമായതുമാണ്. ഈ രൂപത്തിലുള്ള കാഴ്ച സ്വർഗ്ഗലോകത്തു വെച്ച് എല്ലാ മുഅ്മിനീങ്ങൾക്കും അനുഭവപ്പെടുമെന്ന് ഒട്ടേറെ രേഖകൾ തെളിയിക്കുന്നുണ്ട്. ഈ കാഴ്ചക്ക് ലിഖാഅ് എന്ന് പേര് പറയുന്നു. ഇക്കാര്യം ഖുർആനും ഹദീസും തെളിയിക്കുന്ന യാഥാർത്ഥ്യങ്ങളിലാണ്.

ചോ: 4 ജിന്ന് വർഗ്ഗത്തിൽപെട്ട ഒരു സമുദായം മുഹമ്മദ് നബി(സ)യെകൊണ്ട് വിശ്വസിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ അവർ നബിയുമായി എങ്ങനെ ബന്ധപ്പെട്ടു?

ഉത്തരം. നബി (സ) തങ്ങളും അവിടത്തെ അനുചരരും സുഖ് ഉഖാളിലേക്ക് പുറപ്പെട്ടു. തദനന്തരം ജിന്ന് വർഗ്ഗത്തിന്റെ ഒരു സമ്മേളനം ദർശിക്കാൻ ഇടയായി. നബി(സ) തങ്ങളും സഖാക്കളും അവിടെ വെച്ച് നിസ്കരിക്കുന്ന അവസരത്തിൽ നബിയുടെ ഖുർആൻ പാരായണം അവർ ശ്രദ്ധിക്കുകയും ചെയ്തു

എന്നാൽ ആ ജിന്നുകളുടെ സമ്മേളനത്തിലെ ചർച്ച ഇതായിരുന്നു. നാം മുമ്പ് വാനലോകത്തേക്ക് സവാരി ചെയ്തിരുന്നവരും അവിടെ വെച്ച് ഒട്ടേറെ കാര്യങ്ങൾ മനസ്സിലാക്കിയിരുന്നവരുമാണല്ലോ. ഇടക്കാലത്ത് വെച്ച് ആ യാത്രക്ക് ഭയാനക തടസ്സമാണല്ലോ അനുഭവപ്പെടുന്നത്. യാത്രാവഴികളിൽ മുഴുവനും അതിരില്ലാത്ത തീപൊരികൾ പാറിവരികയുമാണ് ഉണ്ടാകുന്നത്. അതിന്റെ കാരണങ്ങളെ സംബന്ധിച്ച് ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും അന്വേഷണം നടത്തുക എന്നതായിരുന്നു അവരുടെ ചർച്ച. തീരുമാനം. മുഹമ്മദ് നബി(സ) യുടെ ഖുർആൻ പാരായണത്തിൽ നിന്ന് അവരുടെ ചർച്ചയുടേയും അന്വേഷണത്തിന്റെയും ഫലങ്ങൾ ലഭിച്ചു. പിന്നീട് അവർക്ക് ഒരു അന്വേഷണത്തിന്റെ ആവശ്യം നേരിട്ടില്ല.

ഈ കേട്ടതായ ശബ്ദവും കിതാബും ഈ ദൂതനുമാണ് അവരുടെ യാത്രകൾക്ക് വിലങ്ങ്തടി എന്നവർ മനസ്സിലാക്കുകയും ചെയ്തു. അനന്തരം അവരുടെ സമ്മേളനം പിരിച്ചുവിടുകയും അവരുടേതായ താമസസ്ഥ

ലം കൊള്ളെ മടങ്ങുകയും അവരുടെ മുഴുവ സമുദായ ത്തോട് സംഭവങ്ങളെല്ലാം അറിയിക്കുകയും ഈ വിഷ യവുമായി വിദ്യ ലഭിച്ച ഏതാനും ജിന്നുകൾ പരിശു ദ്ധനും ആശാകേന്ദ്രവുമായ നബി(സ) തങ്ങളെകൊണ്ട് വിശ്വസിക്കുകയും ചെയ്തു. ഇതിൽനിന്ന് വ്യക്തമാ യി ജിന്ന് വർഗ്ഗത്തിൽ മുസ്‌ലിംകളും അമുസ്‌ലിംക ളും മാത്രമല്ല. മനുഷ്യ വർഗത്തിൽ പറയപ്പെട്ട എഴുപ ത്തിമൂന്ന് വിഭാഗങ്ങളും ഉണ്ട് എന്നും ചില ഗ്രന്ഥങ്ങൾ ഇക്കാര്യം വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു. അപ്പോൾ ജിന്ന് വർഗത്തിൽ പരലോകത്തുള്ള സ്വർഗത്തിലും ന രകത്തിലും എന്നെന്നും കഴിച്ചുകൂട്ടുന്നവരും ജീവിക്കുന്ന വരും ഉണ്ട് എന്നും മനസ്സിലായി

ആദ്യ നബിയായ ആദം നബി(അ)ൻെറ സന്താന ങ്ങളിൽ കാഫിറുകൾ ഉണ്ടായത് പ്രകാരം തന്നെ അല്ലാ ഹുവിൻെറ ശത്രുവായ ലഈൻ (ശപിക്കപ്പെട്ടവൻ) എന്ന് വിശേഷിപ്പിക്കപ്പെട്ട ഇബ്‌ലീസിൻെറ വർഗ്ഗ നാമമായ ജിന്ന് വർഗത്തിൽ നിന്നും ഒരു സംഘം ഇസ്‌ലാം മതം സ്വീകരിച്ചു ഇക്കാര്യങ്ങളെല്ലാം ഖുർആനിൽ നിന്ന് വ്യക്തമാവുന്നുണ്ട്. ശറഹു മുസ്‌ലിം 2/55

**ചോ. 5 അല്ലാഹുവിൻെറ അടിമകളായ അമ്പിയാ ക്കൾ, ഔലിയാക്കൾ, രക്തസാക്ഷികൾ, പണ്ഡിതന്മാർ ചെറുപ്രായത്തിൽ മരണമടഞ്ഞ കുട്ടികൾ സ്വാലിഹീങ്ങ ൾ തുടങ്ങിയവർ അവരോട് ബന്ധപ്പെട്ടവർക്ക് വേണ്ടി അല്ലാഹുവിനോട് ശുപാർശ പറഞ്ഞു നരക ശിക്ഷയിൽ നിന്ന് രക്ഷപ്പെടുത്തി സ്വർഗത്തിൽ പ്രവേശിപ്പിക്കുവാ നുള്ള അനുവാദം ഇവർക്ക് അല്ലാഹു കൊടുക്കുമെന്ന് പറ യുന്നുണ്ട്. ഇതിന് എന്താണ് തെളിവ്?**

ഉത്തരം: പരലോകത്തുള്ള ശുപാർശ അല്ലാഹു സമ്മതം നല്കിയവർക്ക് മാത്രം ലഭ്യമാവുന്നതാണ്.

ഈ ശഫാഅത്ത് അഞ്ച് ഇനങ്ങളുണ്ട്. അതായത് അമ്പതിനായിരം വർഷങ്ങളോളം നീണ്ടുനില്ക്കുന്ന മഹ്ശറാ വൻസഭയിൽ നിന്ന് ഒഴിവാക്കി സ്വർഗത്തിലേക്കും നരകത്തിലേക്കും വേർതിരിപ്പിക്കുവാനുള്ള വിചാരണക്കുവേണ്ടി മാത്രമാണ്. ഈ വകുപ്പ് റസൂലിനിക്ക് മാത്രം പ്രത്യേകമായതാണ്. ഇതിനിക്ക് മഖ്മൽ മഹ്മൂദ് (സ്തുതിക്കപ്പെടുന്ന അധികാരം) എന്നുപേർ പറയുന്നു. രണ്ടാമത്തെ ഇനം ജനതയുടെ ഹിസാബ് (കണക്ക്) പോലോത്ത കാര്യങ്ങൾ പരിശോധിക്കൽ കൂടാതെ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുവാനുള്ളതാണ്. ആ ശഫാഅത്ത് മഹാനായ നബികരീം (സ) തങ്ങൾക്കും മററുള്ള നബിമാർക്കും സ്വാലിഹീങ്ങൾക്കും അവകാശം ലഭിക്കുന്നതാണ്. മൂന്നാമത് പാപികളായ മുഅ്മിനീങ്ങളുടെ കാര്യത്തിലാണ്. അവരുടെ കണക്ക് നോക്കിയതിനു ശേഷം വളരെ കാലം നരകത്തിന്റെ അവകാശികളാണെങ്കിലും കൂടി നരകത്തെ തൊട്ട് ഒഴിവാക്കി സ്വർഗത്തിൽ പ്രവേശിപ്പിക്കുക എന്നതാണ്. ഈ അവകാശം നബി(സ) തങ്ങൾക്കും മററു അല്ലാഹു ഉദ്ദേശിച്ചവർക്കും നൽകുന്നതാണ്.

നാലാമത് നരകത്തിൽ പ്രവേശിപ്പിച്ചവരെ അവിടന്ന് ഒഴിവാക്കി സ്വർഗത്തിൽ പ്രവേശിപ്പിക്കുവാനുള്ള ശുപാർശയാണ്. അതിനുള്ള അധികാരം അമ്പിയാക്കൾക്കും മലക്കുകൾക്കും മുഅ്മിനീങ്ങൾക്കും ലഭിക്കുന്നതാണ്. അഞ്ചാമത്തേത് പദവികളുടെ കാര്യത്തിലാണ്. അഥവാ സ്വർഗത്തിന്റെ താഴെ പദവികളിലുള്ള

വരെ അവിടന്ന് ഒഴിവാക്കി മേലെ പദവികളിലേക്ക് ഉയർത്തുന്നതിലാണ്. ഈ ശുപാർശക്ക വേണ്ടിയാണ് സ്വാലിഹീങ്ങളായ സന്താനങ്ങളും ഔലിയാക്കളും നബി (സ) യുടെ ശഫാഅത്തിന് വേണ്ടി പ്രാർത്ഥിക്കുന്നത്.

ചെറിയ പിഞ്ചു കുഞ്ഞുങ്ങൾ മരിക്കുമ്പോൾ മാതാപിതാക്കൾ അടങ്ങാത്ത വേദനയിൽ നീറുന്ന മുഖത്തിൽ അല്ലാഹുവിന്റെ വിധിയല്ലേ എന്ന് മനസ്സിലാക്കി ക്ഷമ കൈകൊണ്ടവരാണെങ്കിൽഅവർ എത്ര ദോഷികളാണെങ്കിലും അവരെ നരകത്തിൽ നിന്ന് മോചിപ്പിക്കാൻ ഈ കുഞ്ഞുങ്ങൾക്ക് അല്ലാഹു (സു) അധികാരം കൊടുക്കുന്നതാണ്.

മുൻകാലത്തുണ്ടായിരുന്ന വിവരമില്ലാത്ത സാധുക്കൾ നിർബ്ബന്ധവും ഫർളുമായ ആരാധനകൾ ഒഴിവാക്കിയാലും നബിയുടെ പേരിലുള്ള സ്വലാത്തിനെ അധികരിപ്പിക്കലിനെയും സ്വാലിഹീങ്ങൾക്ക് വേണ്ടി ശുശ്രൂഷ ചെയ്യലിനേയും മരണപ്പെട്ടുപോയ സ്വാലിഹീങ്ങൾക്ക വേണ്ടി ധർമ്മം ചെയ്യലിനേയും പതിവാക്കിയിരുന്നത് ഇവരുടെ ശഫാഅത്തിനെ ആഗ്രഹിച്ചതിന്ന് വേണ്ടിയാണ്. അപ്രകാരം തന്നെ ഖുർആൻ ശരീഫിനെ ബഹുമാനിച്ചിരുന്നതും റംസാൻ മാസത്തെ പ്രിയം വെച്ചിരുന്നതും ഖുർആനും റംസാൻമാസവും ഒരു മനുഷ്യ രൂപത്തിലായി മഹ്ശറയിൽ വന്ന് അവ രണ്ടിനോടും കൂടുതൽ സ്നേഹം കാണിച്ചവരെ നരകത്തിൽ നിന്ന് രക്ഷപ്പെടുത്തേണ്ട ഉദ്ദേശ്യത്തിന് വേണ്ടിയാണ്. റംസാനിലെ ഒടുവിലെ വെള്ളിയാഴ്ച അത് എനി എന്ന് കണ്ടുമുട്ടും. എത്ര മാസങ്ങൾക്ക് ശേഷമാണ് നാം സ്വാഗതം ചെയ്തു

കും. നാം അതിൽ ശേഷിക്കുമോ? തുടങ്ങിയ വിഷമങ്ങളാൽ റംസാന്റെ യാത്രയിൽ മനോവേദനയാൽ ഖുത്ബയിൽ സലാം ചൊല്ലി വിട പറയുന്നതും റംസാനോടുള്ള സ്നേഹം കൊണ്ടാണ്. മനുഷ്യൻ ചെയ്യുന്ന എല്ലാ അമലുകളെയും ഖുർആനിലെ ചില സൂറത്തുകളെയും കണ്ടാൽ സന്തോഷം തോന്നുന്ന മനുഷ്യ രൂപത്തിലാക്കി ഖബറിൽ കിടക്കുന്നവർക്ക് വിശ്രമം നല്കുന്നതാണെന്ന് ബലപ്പെട്ട പല ഹദീസുകളിൽ നിന്നും തെളിയിക്കുന്നു.

ചോ. 6 മറിയം സൂറത്തിൽ നിസ്കാരം നിഷ്ഫലപ്പെടുത്തുന്നതിനെ സംബന്ധിച്ച് വിവരിക്കുകയും അത്തരം ഒരു സമുദായം അവസാന കാലം വരും എന്ന് പറഞ്ഞ സമുദായക്കാർ ആരാണ്! (فخلف من بعدهم خلف اضا) അവന്മാർ മുസ്ലിംകളോ അമുസ്ലിംകളോ?

ഉത്തരം. ഇബ്ന് അബീ ഹാതം ഉമറുബ്ന് അബ്ദുൽ അസീസ് എന്നവരെ തൊട്ട് റിപ്പോർട്ട് ചെയ്യുന്നു. നിസ്കാരത്തെ നിഷ്ഫലപ്പെടുത്തുക എന്നതിനാൽ ഉദ്ദേശിക്കുന്നത് നിസ്കാരം ഒഴിവാക്കുക എന്നല്ല. അതാതിന്റെ സമയത്ത് നിസ്കരിക്കാത്തവരും നിസ്കാരത്തിന്റെ ശർത്തുകൾ ഫർളുകൾ എന്നീ നിയമങ്ങൾ പൂർത്തീകരിച്ച് നിസ്കരിക്കാത്ത നിസ്കാരക്കാരായ മുസ്ലിംകൾ തന്നെയാണ്.

കഅ്ബ് (റ) വിനെ തൊട്ട് ഇബ്ന് അബീ ആദം എന്നവർ റിപ്പോർട്ട് ചെയ്യുന്നു. തൗറാത്തിൽ കപട വിശ്വാസികളുടെ ദുഷ്പ്രവണതകളെ വിവരിച്ചിട്ടുണ്ട്. അതിന്റെ ഉടമകൾ മധുര പാനീയങ്ങൾ അധികം കുടിക്കുന്നവരും ശരീര ഇച്ഛയോട് പിൻപറ്റി ജീവിക്കുന്നവരും

ഇശാ നിസ്കാരത്തെ ഉപേക്ഷിച്ച് അധികം ഉറങ്ങുന്നവരും രാവിലെ ഭക്ഷണത്തിൽ പരിമിതി വെക്കാത്തവരും നിസ്കാരത്തെയും ജുമുഅയെയും അധികം ഉപേക്ഷിക്കുന്നവരും ആകുന്നു. കൂടാതെ ഈ വിവരണാനന്തരം മേൽ ആയത്തിനെ കഅ്ബ് (റ) പാരായണം നടത്തുകയും ചെയ്തു.

അബൂ സഈദിൽ ഖുദ്രി(റ)യെ തൊട്ട് റിപ്പോർട്ട് ചെയ്യുന്നു. ഈ സമുദായം ഖുർആൻ വായിക്കുകയും അവരുടെ തൊണ്ടക്കുഴി വിട്ട് കടക്കാത്തവരുമാണ്. അവരാണ് മുമ്പ് പറയപ്പെട്ട സമുദായക്കാർ.

ഉഖ്ബത്തുബ്ന ആമിറിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. എന്റെ സമുദായത്തിൽ നിന്ന് നാശത്തിന്റെ ഭാണ്ഡം പേറുന്നവരും തക്കിക്കാൻ വേണ്ടി അറിവ് പഠിക്കുന്നവരും ശരീര ഇഛക്കൊത്ത് ജീവിക്കുന്നവനും നിസ്കാരത്തെ നിഷ്ഫലമാക്കി നടക്കുന്നവനും മേൽ പറയപ്പെട്ടവരിൽ പെട്ടവരാണ്.

ഇബ്നു ഉമർ (റ) തൊട്ട് റിപ്പോർട്ട് ചെയ്യുന്നു. അക്രമികളായ ഭരണാധികാരികളുടെ കൊലയും വിധിയിൽ കൈക്കൂലി വാങ്ങുന്നവനും നിസ്കാരത്തെ നിഷ്ഫലമാക്കുന്നവനും ദേഹേഛയിൽ നടക്കുന്നവനും എന്റെ സമുദായത്തിന്റെ അവസാനകാലം ഉടലെടുക്കുന്നതാണ് എന്ന് നബി തങ്ങൾ പറഞ്ഞ വേളയിൽ നബിയോടായി ചോദിക്കപ്പെട്ടു. ഇവന്മാർക്ക് ഈമാൻ ഉണ്ടോ? റസൂൽ പറഞ്ഞു അവർ ഈമാൻ കൊണ്ട് സംസാരിക്കും എന്നാണ് മറുപടി പറഞ്ഞത്. ദുർറുൽ മൻസൂർ 5/526.

ഈ പറയപ്പെട്ടവകളെല്ലാം മുൻ ആയത്തിന്റെ തത്വങ്ങളായണ് ഉലമാക്കൾ വിവരിച്ചിട്ടുള്ളത്.

ചോ. 7. മനുഷ്യവർഗത്തിൽ നിന്നും മലക്ക വർഗ്ഗത്തിൽ നിന്നും ജിന്ന് വർഗത്തിൽ നിന്നും അല്ലാഹുവിന്റെ അടുക്കൽ ആരാണ് ബഹുമാനം ഉടയവർ.

ഉത്തരം. മനുഷ്യ വർഗ്ഗത്തിൽ നിന്ന് ഉയർന്നവരായ സ്വാലിഹീങ്ങൾ മലക്കുകളെക്കാളും ജിന്നുകളെക്കാളും അവരിൽ ഉയർന്നവരേക്കാളും സ്ഥാനവും പ്രത്യേകതയും ഉടയവരാണ്. മനുഷ്യ വർഗത്തിൽ നിന്നുള്ള സത്യവിശ്വാസികളായ സാധാരണക്കാർ മലക്കുകൾ, ജിന്നുകൾ തുടങ്ങിയവരിലെ സാധാരണക്കാരെക്കാൾ അല്ലാഹുവിന്റെ അടുക്കൽ സ്ഥാനം ഉടയവരാണ്.

ചോ. 8. മനുഷ്യവർഗത്തിന് മേൽ പറയപ്പെട്ട സ്ഥാനവും ബഹുമാനവും ഉണ്ടാകുവാനുള്ള കാരണം എന്ത്

ഉത്തരം. കാരണം മലക്കുകളെ അല്ലാഹു അവനിക്ക് വേണ്ടി ആരാധന ചെയ്യുവാൻ വേണ്ടി മാത്രം നിയോഗിക്കപ്പെട്ടവരാണ്. അവനിക്ക് എതിർ പ്രവർത്തിക്കുകയെന്നത് അവരിൽ അസാധ്യമാണ്.

മനുഷ്യ വർഗം ജിന്ന് വർഗം തുടങ്ങിയവർ അല്ലാഹുവിന് അനുസരിച്ചും മാർകാണിച്ചും ജീവിക്കാൻ കഴിവുള്ളതിനോടുകൂടെ തന്നെ അവരിൽ നിന്നുള്ള മുഅ്മിനീങ്ങൾ അവരുടെ ശരീരേച്ഛകൾ അവരോട് കൂടെ ബന്ധപ്പെട്ടുകൊണ്ടിരിക്കുന്ന ശൈത്വാനിക്ക് എതിരായികൊണ്ട് അല്ലാഹുവിനെ മാത്രം ഭയപ്പെട്ട് അനുസരിച്ച് ഇബാദത്ത് ചെയ്യുന്നവരായതുകൊണ്ടാണ് മനുഷ്യ വർഗ്ഗത്തിന് ശ്രേഷ്ഠത ലഭിക്കുവാനുള്ള കാരണം. നാളെ പര

ലോകത്ത് അല്ലാഹ ജിന്നുകൾക്ക് കൊടുത്തിട്ടുള്ളത് 3—ാം സ്ഥാനമാണ്. അഥവാ മനുഷ്യ വർഗത്തിന്റെയും മലക്ക് വർഗത്തിന്റെയും താഴെയാണ് അവരുടെ സ്ഥാനം.

ചോ. 9. സ്വർഗത്തിൽ കടക്കുന്ന സ്ത്രീകളും അതിൽ സൃഷ്ടിക്കപ്പെട്ടവരായ ഹൂറുൽഈൻ എന്ന നാമത്തിലുള്ള സ്ത്രീകളും ഇവരിൽ ആർക്കാണ് കൂടുതൽ ബഹുമതിയുള്ളവർ?

ഉത്തരം. ദുൻയാവിൽ നിന്ന് അല്ലാഹുവിന് ഇബാദത്ത് ചെയ്തിട്ടുള്ള സ്ത്രീകൾക്കാണ് സ്വർഗത്തിൽ സൃഷ്ടിക്കപ്പെട്ടവരായ അദ്ധ്വാനമില്ലാത്തവരായ ഹൂറുൽ ഈനുകളെക്കാളും ബഹുമതിയും സ്ഥാനവും.

ചോ. 10. ജിന്നു വർഗത്തിലുള്ള കാഫിറുകൾക്ക് ദുൻയാവിൽ എന്താണ് ജോലി?

ഉത്തരം. ഇബ്‌ലീസ് ഭൂമിയിലേക്ക് ഇറങ്ങിയ അവസരത്തിൽ അല്ലാഹുവിനോട് ചോദിച്ചു. ദുനിയാവിൽ ഇബ്‌ലീസിനും അവന്റെ അനുയായികൾക്കും എന്താണ് ജോലി? അല്ലാഹു പറഞ്ഞു. അവരുടെ ജോലി സിഹ്റ് (മാരണം) പണിയാണ്. അവരുടെ സംഗീത ഗാനങ്ങൾ വായന തുടങ്ങിയവ എന്താണ് എന്ന ചോദ്യത്തിന് അല്ലാഹുവിന് ഇഷ്ടമില്ലാത്ത പദ്യങ്ങളാണ് എന്നു മറുപടി പറഞ്ഞു. അവരുടെ എഴുത്ത് എന്താണ് എന്ന ചോദ്യത്തിന് മാംസത്തിന് പച്ച കുത്തലാണ് എന്നും അവരുടെ ഭക്ഷണം എന്താണ് എന്ന ചോദ്യത്തിന് അല്ലാഹു വിരോധിച്ച എല്ലാ ശവങ്ങളേയും അല്ലാഹുവിന്റെ നാമം ചേർത്ത് പറയാത്ത ഏത് ഭക്ഷണ

ങ്ങളുമാണെന്നും അവരുടെ കുടിനീർ എന്താണ് എന്ന ചോദ്യത്തിന് മദ്യപിക്കുന്ന എല്ലാം പാനീയങ്ങളാണെന്നും അവരുടെ താമസ സ്ഥലം എവിടെ എന്ന ചോദ്യത്തിന് കക്കൂസ്, കളിപ്പുര തുടങ്ങിയ സ്ഥലങ്ങളാണെന്നും അവരുടെ വിശ്രമ സ്ഥലം എവിടെ എന്ന ചോദ്യത്തിന് അങ്ങാടികളാണെന്നും അവരുടെ ശബ്ദങ്ങൾ എന്താണ് എന്ന ചോദ്യത്തിന് വീണ, കുഴൽ മുതലായവകളാണെന്നും അവരുടെ വേട്ട മൃഗങ്ങൾ എന്ത് എന്ന ചോദ്യത്തിന് തെമ്മാടികളായ സ്ത്രീകളാണെന്നും മറുപടി പറഞ്ഞു.

പിന്നീട് അല്ലാഹുവിനോട് ചോദിക്കപ്പെട്ടു ആദമിനെ നീ ഭൂമിയിലേക്ക് ഇറക്കി. അദ്ദേഹത്തിന്റെ സന്താനങ്ങൾക്ക് നിന്റെ കല്പനയെ എത്തിച്ചു കൊടുക്കാനാരാണുള്ളത്. അല്ലാഹു പറഞ്ഞു. അല്ലാഹുവും മലക്കുകളുമാണ്. അവരുടെ കിതാബുകൾ എന്താണ് എന്ന് ചോദിച്ച അവസരത്തിൽ അല്ലാഹു പറഞ്ഞു. അത് തൗറാത്തും ഇഞ്ചീലും സബൂറും ഫുർഖാനൽ അളീമുമാണെന്ന്.

ചോ. 11. ആദം നബി (അ) സ്വർഗത്തിൽ നിന്ന് പുറപ്പെട്ട അവസരത്തിൽ അദ്ദേഹം സ്വർഗത്തിൽ നിന്നും കൊണ്ട് വന്ന വസ്തുക്കൾ എന്താണ്.

ഉത്തരം. ഒന്ന്. ഇപ്പോൾ കഅ്ബത്തിൽ കാണുന്ന ഹജറുൽ അസ്‌വദ് എന്ന കല്ല് സ്വർഗത്തിലായിരുന്നു. സ്വർഗത്തിൽ നിന്ന് ആ കല്ല് പുറത്ത് വരുന്നതിന്ന് മുമ്പ് അതിന്റെ നിറം വെളുത്തതായിരുന്നു. അവിടെ നിന്ന് പുറത്തേക്ക് കൊണ്ടുവന്നതിന് ശേഷമാണ് ഇന്ന് കാണുന്ന നിറത്തിൽ എത്തിയത്.

ണ്ട്. ഹസ്രത്ത് മൂസ നബി (അ) യുടെ വടിയായിരുന്നു. സ്വർഗത്തിലായിരുന്ന കാലത്ത് അതിന്റെ നീളം പത്ത് മുഴമായിരുന്നു.

ആദം നബി(അ)സ്വർഗത്തിൽ നിന്ന് പുറപ്പെടുന്ന അവസരത്തിൽ ആ സ്വർഗത്തോപ്പിന്റെ വാസന അദ്ദേഹത്തിന്റെ ശരീരത്തിലുണ്ടായിരുന്നെങ്കിലും അദ്ദേഹത്തിന്റെ യാത്രയോടനുബന്ധിച്ച് ആ സുഗന്ധങ്ങൾ മുഴുവനും പരിസര വൃക്ഷങ്ങളിലേക്ക് പകരുകയാണുണ്ടായത്. അതിൽ നിന്നാണ് ഇന്ന് നാം ഭൂമിയിൽ ശ്വസിക്കുന്ന സുഗന്ധ വസ്തുക്കൾ ലഭിച്ചത്. കൂടാതെ ഒട്ടേറെ ഉപകരണ വസ്തുക്കൾ അദ്ദേഹത്തിന് അല്ലാഹു സ്വർഗത്തിൽ നിന്നും ഇറക്കികൊടുത്തിട്ടുണ്ട്. അവകളെ കൊണ്ടാണ് അദ്ദേഹം ഭൂമി ലോകത്ത് ജോലി ചെയ്തിരുന്നതും ജീവിച്ചിരുന്നതും.

ചോ. 12. ആദം നബി (അ) ഭൂമിയിൽ വന്ന അവസരത്തിൽ തൗബാക്കുവേണ്ടി ഉപയോഗിച്ച വാക്കുകൾ എന്താണ്.

ഉത്തരം. ആദം നബി (അ) തൗബ ചെയ്യുന്ന ആവശ്യാർത്ഥം കഅ്ബാ ശരീഫിൽ വരികയും രണ്ട് റക്അത്ത് നിസ്കരിച്ചതിനു ശേഷം അല്ലാഹു അദ്ദേഹത്തിന് താഴെപറയുന്ന പ്രാർത്ഥന പ്രാർത്ഥിക്കുവാൻ തോന്നിപ്പിച്ചു കൊടുത്തു.

اللّهمّ انّك تعلم سرّي وعلانيتي فاقبل معذرتي
وتعلم حاجتي فأعطيني سؤالي وتعلم ما في نفسي فاغفرلي ذنبي

اللّٰهم إني أسئلك ايمانا يباشر قلبي ويقينا صادقا حتى اعلم انه لا يصيبني الا ما كتبت لي وارضني بما قسمت لي فأوحى الله اليه يا آدم قبلت توبتك وغفرت ذنبك ولن يدعوني احد بهذا الدعاء الا غفرت له ذنبه وكفيته المهمّ من امره وزجرت عنه الشيطان وتجرت له من وراء كل تاجر وأقبلت اليه الدنيا راغمة فان لم يردها

മറ്റൊരു റിപ്പോർട്ടിൽ അദ്ദേഹത്തിന്റെ തൗബാ ന്റെ വാചകങ്ങൾ ഇങ്ങനെയാണ്.

اللهمّ اني اسئلك بحق محمد وال محمد سبحانك لا اله الا انت عملت سوءً وظلمت نفسي وتب علي انك انت التوّاب الرحيم

മറ്റൊരു റിപ്പോർട്ടിൽ ഇങ്ങനെ വന്നിരിക്കുന്നു.

اللهمّ اني اسئلك بحق محمد وعلي وفاطمة والحسن والحسين

(ദുർറുൽ മൻസൂർ)

സാരം. അല്ലാഹുവെ നീ എന്റെ രഹസ്യ പരസ്യങ്ങളെ അറിയുന്നവനാണ്. എന്റെ തൗബാനെ നീ സ്വീകരിക്കു. എന്റെ ഹൃദയത്തിലുള്ള ആവശ്യങ്ങളെ നീ അറിയുന്നവനാണ്. എന്റെ ആവശ്യങ്ങളെ നിറവേറ്റുകയും എന്റെ ദോഷങ്ങളെ പൊറുത്തു തരികയും എന്റെ ഹൃദയത്തോട് യോജിക്കുന്നതും ഇണങ്ങുന്നതുമായ വിശ്വാസത്തെയും അഥവാ യഥാർത്ഥ വിശ്വാസവും നിന്നിൽ നിന്ന് കൊതിക്കുന്നു. ഇങ്ങനെ പ്രാർത്ഥിച്ച അവസരത്തിൽ അല്ലാഹു (സു) അദ്ദേഹത്തിന് വഹ്‌യ് അറിയിച്ചു. ആദം ഹേ! അല്ലാഹു നിങ്ങളുടെ തൗബാനെ സ്വീകരിക്കുകയും പൊറുത്തു തരികയും ചെയ്തിരിക്കുന്നു.

ആദം നബി (അ) പ്രാർത്ഥിച്ച പ്രാർത്ഥന ഏതൊരുത്തൻ പ്രാർത്ഥിച്ചാലും നിശ്ചയം അവന്ന് പൊറുത്തു കൊടുത്തിട്ടല്ലാതെയും അവന്റെ തൗബാനെ സ്വീകരിച്ചിട്ടല്ലാതെയും അവന്റെ കാര്യങ്ങളിൽ നിന്നു് മുഖ്യമായതിനെ പൂർത്തീകരിച്ചിട്ടല്ലാതെയും പിശാചിനെ അവനെ തൊട്ടു് ബന്ധ് ചെയ്തിട്ടല്ലാതെയും എല്ലാ കച്ചവടക്കാരെക്കാളും അവനെ കച്ചവടക്കാരനാക്കീട്ടല്ലാതെയും ദുൻയാവിനെ അവൻ ഉദ്ദേശിച്ചിട്ടില്ലെങ്കിലും അവനെ കൊള്ളെ നിന്ദ്യമായി മുന്നിടുന്നതാണ്.

അല്ലാഹുവേ നിന്റെ പ്രവാചകനും അവസാനത്തെ ദൂതനുമായ മുഹമ്മദ് നബി (സ) തങ്ങളുടെയും കുടുംബത്തിന്റെയും ഹഖ് കൊണ്ട് നിയ്യാണ് ഒരുവൻ, നിന്നെ ഞാൻ പരിശുദ്ധനാക്കുന്നു. ഞാൻ ദോഷങ്ങളെ പ്രവർത്തിക്കുകയും എന്റെ ശരീരത്തിനെ ഞാൻ അക്രമിക്കുകയും ചെയ്തിരിക്കുന്നു. നിന്നെ കൊള്ളെ ഖേദിച്ചു മടങ്ങുകയും ചെയ്യുന്നു.

മറ്റൊരു റിപ്പോർട്ട് പ്രകാരം. അല്ലാഹുവെ നിന്റെ അവസാന ദൂതനായ മുഹമ്മദ് നബി (സ) തങ്ങളെ കൊണ്ടും തങ്ങളുടെ മരുമകൻ അലി (റ) വിനെ കൊണ്ടും മകൾ ഫാത്തിമ (റ) യെ കൊണ്ടും അവരുടെ മക്കളെ ഹസൻ ഹുസൈൻ (റ) എന്നീ രണ്ട് പുത്രന്മാരെ ഹഖ് കൊണ്ടും നിന്നോട് ചോദിക്കുന്നു. (ദുർറുൽ മൻസൂർ 1/148)

ചോ. 13. അല്ലാഹു (സു) ഇസ്റാഅ് സൂറത്തിൽ ഇബ്‌ലീസിനോട് ഇപ്രകാരം പ്രഖ്യാപിച്ച നിന്റെ ധ്വനി കൊണ്ട് മനുഷ്യരിൽ നിന്നു് നിനക്ക് സാധിക്കുന്നവരെ ദോഷങ്ങളിലേക്ക് പുറപ്പെടീച്ചോ ? ഈ ധ്വനികൊണ്ടുള്ള ഉദ്ദേശം എന്താണ്.

ഉത്തരം. മുജാഹിദ് (റ) ന്റെ തഫ്സീറിൽ ഇബ്ലീസിനോട് ഇപ്രകാരം പ്രഖ്യാപിച്ചു. നിന്റെ ശബ്ദം എന്നത് കൊണ്ട് ഉദ്ദേശിക്കുന്ന അർത്ഥം സംഗീതങ്ങൾ, കുഴലുകൾ, കളികൾ ഇടങ്ങിയ എല്ലാ അനാവശ്യ ശബ്ദത്തിന്റെയും ആയുധങ്ങളാണ്.

ചോ. 14. ദജ്ജാൽ ഇപ്പോൾ ജീവിച്ചിരിപ്പുണ്ടോ? ഉണ്ടെങ്കിൽ അവൻ എവിടെ? അവൻ ഏത് കാലത്താണ് പുറത്ത് വരിക?

ഉത്തരം. ഖാഫ് എന്ന മലയുടെ അപ്പുറത്ത് അദൃശ്യലോകത്ത് സ്വഹാബികളിൽപെട്ട ഒരാൾ അവനെ കണ്ടതായി റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്. കൂടാതെ അബൂഉമാമത്ത് (റ) യെ തൊട്ട് റിപ്പോർട്ട് ചെയ്യിരിക്കുന്നു. റസൂൽ (സ) തങ്ങൾ ഒരു വേള ഖുത്തുബ ഓതികൊണ്ടിരിക്കുന്ന അവസരത്തിൽ ദജ്ജാലിനെ സംബന്ധിച്ചും അവന്റെ പ്രവർത്തനങ്ങളെ സംബന്ധിച്ചും മററും വിവരിക്കുകയുണ്ടായി. അല്ലാഹു (സു) ഏത് നബിയേയും റസൂലിനെയും യാത്രയാക്കുമ്പോൾ അവരവരുടെ സമുദായങ്ങൾക്ക് ദജ്ജാലിനെ സംബന്ധിച്ച് ഭയപ്പെടുത്തി അറിയിക്കാതെ നിയോഗിച്ചിട്ടില്ല. റസൂൽ (സ) ആവർത്തിച്ചു. ഞാൻ ജീവിച്ചിരിക്കുന്നു ഈ വേളയിൽ അവൻ പുറത്ത് വരികയാണെങ്കിൽ അവനോട് ഞാൻ പൊരുതുന്നതാണ്. എനി അവൻ പുറപ്പെടുന്നത് എന്റെ ശേഷമാണെങ്കിൽ അവനോട് എതിർത്ത് പരാജയപ്പെടുത്തൽ എല്ലാം ഓരോ ജനതക്കും അനിവാര്യമാണ്.

എല്ലാ മുസ്ലിമായ മനുഷ്യനും അവന്റെ ഫിത്നയിൽ നിന്ന് ഒഴിവാകാനും രക്ഷപ്പെടുവാനും ഏകനായ

രാജാധിരാജനെ ഞാൻ ഏല്പിക്കുന്നു. അവൻ പുറപ്പെടുന്നത് ശാം എന്നസ്ഥലത്തിൻെറയും ഇറാഖിൻെറയും ഇടയിലാണ്.

തെക്ക്, വടക്ക് ഭാഗത്തുള്ള എല്ലാജനതയുടെ ഇടയിലും അവൻ കുഴപ്പത്തിലും വക്കാണത്തിലുമാകുന്നതാണ്.
റസൂൽ വീണ്ടും താക്കീതായിപറഞ്ഞു. അല്ലാഹുവിൻെറ അടിമകളെ തൽസമയം അവൻെറ ഫിത്‌നയിൽ നിന്ന് നിങ്ങളുടെ ഈമാനിനെ അടിയുറപ്പിച്ച് നിൽക്കുകയും ചെയ്യുക..

എന്നാൽ അവൻ ആദ്യമായി ജനങ്ങളോട് പ്രഖ്യാപിക്കുന്നതാണ്. ഞാൻ റബ്ബാണ് എന്നെക്കൂടാതെ മറെറാരു റബ്ബില്ല അവൻെറ കൈവശം തൻെറ ശിക്ഷയും രക്ഷയും ഉണ്ടായിരിക്കുന്നതാണ്. അവ ഇങ്ങിനെഇരിക്കുന്നു. പ്രതികളായി തോന്നിയവരെ അഥവാ: അവൻെറ ആദർശങ്ങളിൽ അണികളാവാത്തവരെ കൊല്ലുകയും വിശ്വസിച്ചവരെ കൊല്ലാതെ വിടുകയും ചെയ്യുക എന്നതാണ് അവൻെറ നടപടികൾ. അതിനപ്പുറം അവൻെറ കഴിവ് അസാദ്ധ്യമാണ്" എന്ന് മാത്രമല്ല അവൻ അതിന് പാടെ അശക്തനാണ്. അവൻെറനെററിയിൽ കാഫിർ എന്ന വാക്കിനെ കുറിക്കപ്പെട്ടിരിക്കുന്നു. അക്കാര്യം മനസ്സിലാക്കാൻ മുഅ്മിനീങ്ങൾക്ക് മാത്രമെ സാദ്ധ്യമാവുകയുള്ളു. അവൻ ആരെയെങ്കിലും തീയ്യ് കൊണ്ട് ശിക്ഷിക്കുന്ന വേളയിൽ ശിക്ഷഅനുഭവിക്കുന്നവൻ രണ്ടു കണ്ണും ചിമ്മി രാജാധിരാജനോട് പ്രാർത്ഥിച്ചാൽ ആ തീയ്യിൻെറ ചൂട് അവനിക്ക് തണുപ്പായി അനുഭവപ്പെടുന്നതാണ്.

അത് പോലെ അവന്റെ രക്ഷയിൽ ആരെങ്കിലും പങ്കാളികളായാൽ ആ രക്ഷ ശിക്ഷയായി സത്യവിശ്വാസത്തിന്റെ എതിരാളിക്ക് തരം തിരിഞ്ഞു അനുഭവപ്പെടുന്നതാണ്. റസൂൽ(സ)വീണ്ടും ആവർത്തിച്ചു. മുഅ്മിനീങ്ങൾ ആരെങ്കിലും അവനെ കണ്ടാൽ അവന്റെ മുഖം കൊള്ള തുപ്പിക്കൊള്ളട്ടെ. കൂടാതെ സൂറത്തുൽ കഹ്ഫിനെ ഓതുകയും ചെയ്യട്ടെ. സൂറത്തുൽ കഹ്ഫ് എല്ലാ വീട്ടിലും ഓതി പതിവാക്കിയാൽ ശൈത്വാന്റെ ഉപദ്രവം അവന്റെ വീട്ടിൽ ഉണ്ടാവുന്നതല്ല.

ദജ്ജാലിന്റെ ജീവിതകാലവും സമയവും നാല്പത് ദിവസമാണ്. അതിൽ ഓരോ ദിവസങ്ങളും ഓരോ കൊല്ലത്തിന്റെ വിദൂരമാണ്. പിന്നീട് ഒരു ദിവസം ഒരുമാസംപോലെയാവുന്നതും പിന്നീട് ഒരു ദിവസം ഒരാഴ്ചപോലെയാവുന്നതും അങ്ങനെ അവസാനം ഒരു ദിവസം ഒരു നിഴൽപോലെയാവുന്നതുമാണ്. ഒരാൾ മദീനാ പട്ടണത്തിന്റെ ഒരു ഗൈറ്റിൽ നിന്ന് പുറപ്പെട്ടാൽ അടുത്ത ഗൈറ്റ്കൊള്ള എത്തിച്ചേരുന്നതിന് മുമ്പായി ഒരു ദിവസം കഴിഞ്ഞു നടക്കുന്നതാണ്.

ഇതു കേട്ട വേളയിൽ സ്വഹാബത്ത് റസൂലോടായി ചോദിച്ചു. റസൂലെ ഈ ചുരുങ്ങിയ ദിവസങ്ങളിലും നീണ്ട ദിവസങ്ങളിലും നിസ്കാരസമയങ്ങളെ എങ്ങനെയാണ് കണക്കാക്കുക. ഉടനെ നബി(സ)അരുളി. അതിന്റെ മുമ്പുണ്ടായിരുന്ന ഓരോ നിസ്കാരങ്ങൾക്കും എത്ര മണിക്കൂറാണ്, അതെ സമയം വരാനിരിക്കുന്ന ദിവസങ്ങളിലും ഗണിക്കപ്പെടുന്നതാണ്.

ചോ. 15 ഇൻശാ അല്ലാഹ് എന്ന് പറയുന്നതിന്റെ ആവശ്യം എന്താണ്?

ഉത്തരം. ഖുറൈശികളിൽ നിന്ന് പ്രധാനികളായ ഏതാനും ആളുകൾ നബി (സ) തങ്ങളെ സംബന്ധിച്ച് അന്വേഷിക്കുവാൻ വേണ്ടി യഹൂദികളിൽ പെട്ട വിവരസ്ഥരെ കൊള്ളെ പോവുകയുണ്ടായി. വിവരസ്ഥനായ യഹൂദി ഇവരോടായി പറഞ്ഞു. നിങ്ങൾ മൂന്ന് കാര്യത്തെ സംബന്ധിച്ച് ചോദിക്കണം. അതിന് അദ്ദേഹം മറുപടി തന്നാൽ നബിയാണ് എന്ന് മനസിലാക്കാം. അതിൽ ഒന്നാമത്തെ ചോദ്യം. ഏതാനും യുവാക്കൾ അല്ലാഹുവിന് ആരാധിക്കുന്നതിനുവേണ്ടിയും അവരുടെ ഈമാൻ രക്ഷപ്പെടുത്താൻ വേണ്ടിയും മലമുകളിലേക്ക് യാത്രചെയ്തിരുന്നു. അവരുടെ ചരിത്രങ്ങൾ എങ്ങനെയാണ്. രണ്ടാം ചോദ്യം. മുൻകാലത്ത് ഒരു പുരുഷൻ ഭൂമിയുടെ എല്ലാ തട്ടുകളിലും കോണുകളിലും മററും സഞ്ചരിച്ചിട്ടുണ്ട്. ആ മനുഷ്യൻ ആരായിരുന്നു.

മൂന്നാം ചോദ്യം. അത് മനുഷ്യരുടെ ആത്മാവിനെ സംബന്ധിച്ചായിരുന്നു. എന്നാൽ ഈ മൂന്ന് ചോചോദ്യങ്ങൾക്കും മറുപടി പറയുന്ന പക്ഷം അദ്ദേഹത്തെ നബിയായി വിശ്വസിക്കാം. അങ്ങനെ അവർ ആ യഹൂദിയുടെ അടുക്കൽ നിന്നും പുറപ്പെട്ടു. വിവരങ്ങൾ ഖുറൈശികളെ അറിയിക്കുകയും ചെയ്തു. തുടർന്ന് പറയപ്പെട്ട മൂന്ന് ചോദ്യങ്ങളുമായി നബി (സ) യുടെ അടുക്കൽ അവർ പോവുകയും പറയപ്പെട്ട മൂന്ന് ചോദ്യങ്ങളെ നബി (സ) യുടെ മുമ്പാകെ അവതരിപ്പിക്കുകയും ചെയ്തു ഈ അവസരം നബി (സ) തങ്ങൾ അവർക്ക് മറുപടിയായി നല്കിയത് നാളെ എന്നായിരുന്നു. നബി (സ) യുടെ മറുപടി കേട്ട് അവർ മടങ്ങി. സാധാരണ ജിബ്രീൽ (അ) വരും പ്രകാരം വഹ്‌യുമായി വന്നില്ല.

ഇത് കാരണത്താൽ നബി (സ) തങ്ങൾക്ക് വളരെ വിഷമം തോന്നി. പിന്നീട് ജിബ്രീൽ വന്നത് പതിനഞ്ച് ദിവസത്തിന് ശേഷമാണ്. അതിനിടെ ഖുറൈശികൾ പലതും പുലമ്പിക്കൊണ്ടിരുന്നു. ഇത് കാരണത്താലാണ് റസൂൽ (സ) ക്ക് അത്രയും വിഷമവും ബുദ്ധിമുട്ടും പ്രകടമായത്. അങ്ങിനെ പതിനഞ്ച് ദിവസത്തിന് ശേഷം ജിബ്രീൽ (അ) സൂറത്തുൽ കഹ്ഫുമായി നബി(സ)യുടെ അടുക്കൽ വന്നു.

അപ്പോൾ റസൂൽ(സ) ജിബ്രീലിനോടായി ചോദിച്ചു. എന്താണ് താമസിച്ചതിലുള്ള കാരണങ്ങൾ. ജിബ്രീൽ പറഞ്ഞു. തങ്ങൾ ഇൻശാ അള്ളാ എന്ന് പറയാതെ നാളെയെന്ന് വാഗ്ദാനം ചെയ്തത് കാരണമാണ്. പിന്നീട് ഒന്നാം ചോദ്യത്തിന് അസ്ഹാബുൽ കഹ്ഫ് എന്നും രണ്ടാം ചോദ്യത്തിന് ദുൽഖർനൈനി എന്നുമുള്ള മറുപടി ഓതിക്കേൾപ്പിക്കുകയും ആത്മാവിനെ സംബന്ധിച്ചുള്ള ചോദ്യത്തിന് അത് അള്ളാഹു (സു) വിന്റെ സ്വന്തം കഴിവിലും പരിധിയിലും പെട്ടതാണ്. അഥവാ: അതിനെ സംബന്ധിച്ച് മനുഷ്യ കഴിവിന് മനസ്സിലാക്കാൻ സാധിക്കുകയില്ലെന്നും ജിബ്രീൽ മറുപടി നൽകുകയുണ്ടായി.

അപ്പോൾ നമുക്ക് മനസ്സിലായി ഏതു് കാര്യത്തിലും ഇൻശാ അള്ളാ എന്നു പറയൽ അനിവാര്യമാണെന്നും അത് ഉപയോഗിച്ചാൽ പ്രശ്ന പരിഹാരത്തിനുള്ള സാധ്യതയും ലഭിക്കുന്നതാണ്. ദുർറുൽ മൻസൂർ. 5/357

ചോ. 16. ഇസ്റാഅ് സൂറത്തിൽ ഭൂമിയുടെ മുകളിലുള്ളതിനെ ഞാൻ ഭംഗിയാക്കി.

(إنّا جعلنا ما على الأرض زينة لها لنبلوهم أيّهم أحسن عملا)

എന്ന ആയത്തിൽ വിവരിച്ച ഭംഗികൊണ്ടുള്ള ഉദ്ദേശം എന്താണ്. അതേ ആയത്തിന്റെ അവസാനത്തിൽ ഭൂമിയിലുള്ളവരെ നാം പരീക്ഷിക്കുവാൻ വേണ്ടി എന്ന പരീക്ഷ കൊണ്ടുള്ള ഉദ്ദേശ്യം എന്താണ്.

ഉത്തരം: ഇബ്നു അബ്ബാസ് (റ) തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഭൂമിയുടെ ഭംഗികൊണ്ടുള്ള ഉദ്ദേശം അതിൽ താമസിക്കുന്ന പണ്ഡിതരാണ്.

ഹസൻ ബസരി(റ)വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഭൂമിയുടെ ഭംഗി കൊണ്ടുള്ള ഉദ്ദേശം അല്ലാഹു നിരോധിച്ച കാര്യങ്ങളെ തൊട്ട് അധികം സൂക്ഷ്മതയോടെ നടക്കുന്നവരാണ്. എന്നാൽ ഇത്തരം കാര്യങ്ങളിൽ ഉള്ള തപങ്ങളാ അല്ലാഹുവിന് അധികം വഴിപ്പെടുന്നവർ ആരാണ് എന്നതിലേക്കാണ് പരീക്ഷ. ഹസൻ ബസരി (റ) വിനെ തൊട്ട് മറ്റൊരു റിപ്പോർട്ടിൽ വിവരിച്ചത് ഇങ്ങനെയാണ്. ഭൂമിയിലെ സ്വത്തിനെ ഉല്ലസിക്കാതെ അതിനെ ക്ഷുദ്രപാത്രം ഉപേക്ഷിക്കുന്നവർ ആരാണ് എന്നുള്ള കാര്യങ്ങളെ അറിയുന്നതിന് വേണ്ടിയാണ് പരീക്ഷ.

ചോ. 17. അസ്ഹാബുൽ കഹ്ഫ് ഒളിച്ചിരുന്ന ഗുഹ എവിടെയാണ്? അത് ഏത് രാജ്യത്താണ്.

ഉത്തരം. ഇബ്നുഅബ്ബാസ് (റ) തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ആ പറയപ്പെട്ട സ്ഥലം ഫലസ്തീൻ എന്ന സ്ഥലത്തിനോട് അടുത്ത ഒരു പർവ്വതത്തിന്മേലാണ്? അവരുടെ ചരിത്രത്തിന്റെ റിക്കാർഡാണ് റഖീം.

എന്ന് പറയുന്നത്. അഥവാ അത് കല്ല് കൊണ്ട് നിർമ്മിച്ച ഒരു പലകയാണ്. അവരുടെ പേരുകളും മററുതീയ്യതികളും ആ കല്ലിൽ എഴുതപ്പെട്ടിരിക്കുന്നു. ആ സംഭവം നടന്നത് ഡൈബ്യൂസ് എന്ന രാജാവിന്റെ കാലത്താണ്. ആ രാജ്യത്തിലേക്ക് പ്രവേശിക്കുന്ന കവാടത്തിന്റെ മുൻവശത്ത് തന്നെ അവരുടെ നാമങ്ങളെയും മററും കുറിക്കപ്പെട്ട കല്ലിനെ പതിച്ചിരിക്കുന്നു. അവരുടെ ഉറക്കിന് ശേഷം മുന്നൂറ് (300) വർഷം കഴിഞ്ഞ് ഉണർന്നതിന് ശേഷം അവരിൽ നിന്ന് ഒരാൾ അങ്ങാടിയിൽ ചെന്ന അവസരത്തിൽ ഭക്ഷണ സാധനങ്ങൾക്ക് കൊടുത്ത പൈസ കച്ചവടക്കാരൻ വാങ്ങാൻ വിസമ്മതിച്ചു കാരണം അന്നാടിന്റെ ഭരണം മാറിയതു കാരണമായിരുന്നു അത്.

അങ്ങനെ ഇദ്ദേഹത്തെ കണ്ട് അത്ഭുതപെട്ടതു് കാരണത്താൽ ഗവൺമെന്റ് ഇവരോടായി ആവശ്യപ്പെട്ടു. നിങ്ങൾ എവിടെയുള്ളവരാണ്. അനന്തരം അവരുടെ തറവാടിനെ സംബന്ധിച്ചും കുടുംബത്തെ സംബന്ധിച്ചും പേരുകളും മററും ഇവക്ക് മനസ്സിലാവാത്തതിന്റെ പേരിൽ ഇവ്വിഷയം നന്നായി മനസിലാക്കുന്നതിനായി ഇവരെ കൂട്ടി ഒരു പണ്ഡിതനെ കൊള്ളെ അവരെ സമീപിച്ചു.

സംഭവ വിവരണങ്ങൾക്ക് ശേഷം പണ്ഡിതൻ ജനങ്ങളോട് പറഞ്ഞു. നിങ്ങൾ ഇദ്ദേഹത്തോടൊപ്പം ഇവർ വന്നതായ ഗുഹ കൊള്ളെ പോവുക. ഇതടിസ്ഥാനത്തിൽ ആ ജനങ്ങൾ അദ്ദേഹത്തോട് ഒരുമിച്ച് ഗുഹയുടെ അടുത്തേക്ക് പുറപ്പെട്ടു. ഇവർ ഗുഹാവാതിലിന്റെ അടുത്ത് എത്തും മുമ്പായി അദ്ദേഹം ഇവരോട് പറഞ്ഞു. നിങ്ങൾ ഇവിടെ നില്ക്കുക. ഞാൻ അവിടെ വിവരങ്ങൾ അറിയി

ക്കാട്ടെ. പെട്ടെന്ന് നിങ്ങൾ അവിടെ വരുമ്പോൾ അവർ ഭയപ്പെടുന്നതാണ്. ഇതനുസരിച്ച് ഗുഹാ നിവാസി ഗുഹയുടെ ഉള്ളിലേക്ക് പോവുകയുണ്ടായി. പക്ഷെ, പിന്നീടദ്ദേഹം മടങ്ങി വന്നില്ല എന്തിനേറെ പറഞ്ഞാൽ ഗുഹയുടെ വാതിൽ പോലും അവർക്ക് മനസ്സിലാക്കാൻ സാധിച്ചില്ല.

അങ്ങനെ സന്ദർശിക്കുവാനായി പുറപ്പെട്ട ജനങ്ങൾ പറഞ്ഞു. നാം ഇവിടെ ഒരു ആരാധനാലയം നിർമ്മിക്കുക. അങ്ങനെ അവർ അവിടെ ഒരു പള്ളി നിർമ്മിക്കുകയും ഇവർ എല്ലാവരും ആ ഗുഹാ നിവാസികൾക്ക് വേണ്ടി പ്രാർത്ഥന നടത്തുകയും പൊറുക്കലിനെ തേടുകയും ചെയ്തുകൊണ്ടിരുന്നു.

ഇബ്നു അബ്ബാസ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അസ്ഹാബുൽ കഹ്ഫ് എന്നവർ അവസാന കാലത്ത് വരുന്ന മഹ്ദീ ഇമാമിനുക്ക് സഹായികളാവുന്നതാണ് മഹ്ദീ ഇമാമും അസ്ഹാബുൽ കഹ്ഫും ഇപ്പോൾ അദൃശ്യ ലോകത്താണ് സ്ഥിതി ചെയ്യുന്നത്. അവർ പുറത്തിറങ്ങാനുള്ള അവധിയും തീരുമാനവും വരുമ്പോൾ വെളിയിൽ വരുന്നതാണ്. കൂടാതെ ലോകാവസാന സമയത്ത് ഇസ്ലാമിക ഭരണം ഭൂമിയിൽ അവർ കൊണ്ടുവരുന്നതാണ്. (ദുർറുൽ മൻസൂർ 5/368-69)

ചോ. 18. എങ്ങനെയാണ് അല്ലാഹുവിലുള്ള പ്രിയം? രാജാധിരാജനോട് കൂടെ എങ്ങനെയാണ് പ്രിയം വെക്കുക?

ഉത്തരം. അല്ലാഹുവിനോട് ഇഷ്ടം വെക്കൽ ഈമാനിന്റെ പൂർണ്ണതയിലും അതിന്റെ മാനദണ്ഡവുമാണ്. അ

ല്ലാഹുവിൽ (അവന്റെ ദീനിൽ)ഇഷ്ടം വയ്ക്കൽ നീ അല്ലാഹുവിനെ ഇഷ്ടം വയ്ക്കലിനാൽ ഉണ്ടായിത്തീരുന്നതാണ്. അല്ലാഹുവിനെ ഇഷ്ടം വക്കൽ ഒരാളുടെ ഹൃദയത്തിൽ സ്ഥലം പിടിച്ചാൽ അല്ലാഹു ഇഷ്ടം വെച്ചവരെ ഇഷ്ടം വക്കൽ സ്വാഭാവികമായി ഉണ്ടായിത്തീരുന്നതാണ്. അല്ലാഹുവിന്റെ മുർസലീങ്ങളെയും അവന്റെ നബിമാരെയും മലക്കുകളെയും അവന്റെ ഔലിയാക്കളെയും പ്രിയം വക്കൽ അല്ലാഹുവിനോട് പ്രിയം വക്കലിനാൽ ഉണ്ടായിത്തീരുന്നതാണ്.

അതു പോലെ തന്നെ അല്ലാഹു വെറുത്തവരെ വെറുക്കലും അതിനാൽ ഉണ്ടായിത്തീരുന്നതാണ്. അല്ലാഹു ദേഷ്യം വച്ചവരിലെ ഒരുത്തൻ എത്ര ഗുണം ചെയ്താലും ഗുണം ചെയ്യപ്പെട്ടവൻ അവനെ ഇഷ്ടപ്പെടുകയില്ല. അത് പോലെ അല്ലാഹു സ്നേഹിച്ച ഒരുത്തൻ ഇവനിക്ക് എത്ര ദ്രോഹം ചെയ്താലും ശരി അവനോട് ഇവൻ ദേഷ്യം ഉളവാക്കുകയില്ല. അഥവാ ഇവൻ എന്ത് പ്രവർത്തിച്ചാലും അല്ലാഹുവിന് വേണ്ടി മാത്രം പ്രവർത്തിക്കുകയുള്ളു ഇവൻ ഏതൊരു വിഷയം ഉപേക്ഷിക്കേണ്ടിവന്നാലും അതും അല്ലാഹുവിന് വേണ്ടി മാത്രമേ ദൂരീകരിക്കുകയുള്ളു.

അല്ലാഹുവിനോട് ഇഷ്ടം വയ്ക്കൽ രണ്ട് ഇനങ്ങളായി തിരിക്കാം. ഒന്ന് അല്ലാഹുവിന്റെ തൗഹീദിന് (ഏകത്വം) എതിരായി മറ്റൊന്നിനെ പ്രിയം വയ്ക്കുക. ഉദാ. മക്കാ മുശ്‌രിക്കുകൾ ബിംബത്തിനെ പ്രിയംവക്കും പോലെ. അത് മനുഷ്യന്റെ ഈമാനിനെ നഷ്ടപ്പെടുത്തുന്നതാണ്. ഈ പ്രിയം അല്ലാഹു (സു) ഒരിക്കലും ഇഷ്ടപ്പെടാത്ത ശിർക്കിന്റെ ഇനത്തി

പെട്ടതാണ്. ഒരു സത്യവിശ്വാസിക്ക് ഈ ബിംബങ്ങളോട് വെറുപ്പ് കാണിക്കൽ കൊണ്ടല്ലാതെ അവൻെറ ഈമാൻ പരിപൂർണ്ണമാവുന്നതല്ല. ഇതിനു വേണ്ടിയാണ് എല്ലാ അമ്പിയാക്കളെയും മുർസലുകളെയും കിതാബുകളെയും മററ് മുഅ്മിനീങ്ങളെയും അല്ലാഹു (സു) അയച്ചിട്ടുള്ളത്. ഇഷ്ടം വയ്ക്കുന്നതിനോട് തുല്യമായി മറെറാന്നിനെ ഇഷ്ടം വയ്ക്കുകയും ആരാധിക്കുകയും ചെയ്യുന്നവർക്കാണ് നരകത്തെ അല്ലാഹു സൃഷ്ടിച്ചിട്ടുള്ളത്. അവരോട് വെറുക്കുന്നതോടൊപ്പം അല്ലാഹുവിൻെറയും അവൻെറ ദൂതന്മാരുടെയും സ്വഹാബത്തിൻെറയും താബിഉകളുടെയും മററു ഉലമാക്കളുടെയും മാർഗം വഴിപ്പെട്ട് ജീവിതം പരിശുദ്ധി വരുത്തിയവർക്കാണ് സ്വർഗം അവൻ സൃഷ്ടിച്ചിട്ടുള്ളത്.

ഇതിലേക്ക് ഖുർആൻ ചൂണ്ടിയത് ഇങ്ങനെയാണ്

اطيعو الله واطيعو الرسول وأولى الا مر منكم الخ

ഒന്നാമത്തെ വാക്കിൽ അല്ലാഹു (സു) യുടെ കൽപനകൾക്കും തീരുമാനങ്ങൾക്കും അനുസരിക്കണമെന്നും രണ്ടാം വാക്കിൽ അവൻെറ പ്രവാചകർക്ക് വഴിപ്പെടണമെന്നും മൂന്നാമത്തെ വാക്കിൽ ഖുർആനിൽ നിന്നും നബിവചനങ്ങളിൽ വ്യാഖ്യാനിക്കുന്നവരും മതവിധികൾ കണ്ടെത്തുന്നവരുമായ ഉലമാക്കൾ ഇമാമീങ്ങൾ തുടങ്ങിയവരുടെ ഏത് കല്പനകൾക്കും അനുസരിക്കുന്നതിനെ സംബന്ധിച്ചും സാക്ഷിയാണ്.

രണ്ട്. മനുഷ്യൻ ഇച്ഛിക്കുന്ന മററു വസ്തുക്കളാണ്. അഥവാ സ്വർണ്ണം വെള്ളി ഭാര്യമാർ സന്താനങ്ങൾ തുടങ്ങിയവ ഓരോ കാലത്തും ജനങ്ങൾ ഓരോന്നിനെ പ്രി

യം വെക്കുന്നത് പ്രകാരം ഇവകളെല്ലാം ഇഷ്ടം വെക്കൽ അല്ലാഹുവിനോടുള്ള ഇഷ്ടത്തിലേക്ക് വഴിയാവുകയാണെങ്കിൽ ഇത് കാരണത്താൽ രാജാധിരാജൻ അവനിക്ക് അർഹമായ പ്രതിഫലം പ്രധാനം ചെയ്യുന്നതാണ്. നബി വചനം അതിലേക്ക് വിരൽ ചൂണ്ടുന്നു.

حُبِّبَ إِلَيَّ مِن الدنيا النساء والطِّيب

ഭൂമിലോകത്ത് നിന്ന് എനിക്ക് ഏററവും ഇഷ്ടപ്പെട്ടത് സ്വാലിഹീങ്ങളായ സ്ത്രീകളും സുഗന്ധങ്ങളുമാണ്. നബി (സ) തങ്ങളുടെ ഈ ഇഷ്ടവും പ്രിയവും അല്ലാഹുവിനെ ഇഷ്ടം വെക്കൽ വഴിയാണ്. അല്ലാഹു കല്പിച്ചതിനെ അനുസരിക്കുകയും പ്രിയം വെക്കുകയും അവന്റെ കല്പനകളെ എത്തിച്ചു കൊടുക്കുന്നതിന്റെ മേലിൽ സഹായമായിട്ടുമാണ് ഇവകളെ പ്രിയം വെക്കുന്നത്.

പ്രകൃതി ഇച്ഛിക്കുന്ന വസ്തുക്കളോടുള്ള പ്രിയം സ്വന്തം ആഗ്രഹങ്ങൾ നിറവേററാൻ വേണ്ടി മാത്രമാണെങ്കിൽ പ്രതിഫലവും ശിക്ഷയും ഇല്ലാത്ത അനുവദനീയ കാര്യങ്ങളിൽ പെട്ടവയാകുന്നതാണ്. എങ്കിലും അവകളെ കൂടുതൽ ഉപയോഗമാക്കൽ അല്ലാഹുവിലുള്ള സ്നേഹത്തിനിക്ക് ഭംഗം വരുത്തലിനിക്ക് കാരണമാവുന്നതാണ്. എത്രത്തോളം അല്ലാഹുവിന്റെ കൽപനകൾക്ക് വിപരീതമായി നടക്കുകയാണെങ്കിൽ അത് അവന്റെ ശരീരത്തിന് ദ്രോഹമായിത്തീരുന്നതും അവന്റെ ശരീരേച്ഛകളും അവനോട് പിന്തുടന്ന ശൈത്വാനിക്കും ഊക്ക് കൂട്ടുന്നതുമാണ്. (കിതാബുർറൂഹ് 253/54)

ചോ. 19. മനുഷ്യരുടെ റൂഹുകൾ എത്ര ഇനങ്ങളുണ്ട്? ഏത് റൂഹ് നീങ്ങൽ കൊണ്ടാണ് ഉറക്കം ഉണ്ടാകുന്നത്? ഏത് റൂഹ് വിട്ട് പിരിയൽ കൊണ്ടാണ് മനുഷ്യന് മരണം സംഭവിക്കുന്നത്? ഏത് റൂഹ് കൊണ്ടാണ് ഖബറിൽ നിന്ന് ജീവിക്കുന്നത്? മരിച്ചവരുടെ റൂഹുകൾ തമ്മിൽ കാണുമോ? മരിച്ചവരുടെ റൂഹുകൾ ഖബറിൽ നിന്ന് അവരെ സിയാറത്ത് ചെയ്യുന്നവരെ കാണുമോ? അവർക്ക് വേണ്ടി ഖുർആൻ ഓതിയാൽ അതിന്റെ പ്രതിഫലം മരിച്ചവർക്ക് ലഭിക്കുമോ? റൂഹ്കൾ ശരീരത്തിൽ നിന്ന് വിട്ട് പിരിഞ്ഞതിന് ശേഷം വേർ തിരിയൽ എന്ത് കൊണ്ടാണ്?. റൂഹ് പുറപ്പെട്ടതിന് ശേഷം ശരീരത്തിന്റെ രൂപത്തിൽ രൂപാന്തരപ്പെടുമോ?

ഉത്തരം. റൂഹുകൾക്കുള്ള സ്ഥിതി ഗതികൾ ശരീരത്തിൽ നില്ക്കും പ്രകാരം തന്നെ ശരീരത്തിൽ നിന്ന് വിട്ട് പിരിഞ്ഞതിന്ന് ശേഷവും വ്യത്യാസപ്പെടുന്നതാണ്. റൂഹ് ശരീരത്തിൽ നില്ക്കുന്ന അവസരത്തിൽ ചിലക്ക് ശക്തി കൂടുതലായും ചിലർക്ക് കുറവായും അനുഭവപ്പെടുന്നതുപോലെ ശരീരത്തിൽ നിന്ന് പിരിഞ്ഞതിന്ന് ശേഷവും ചിലർക്ക് ശക്തി കൂടുതലായും കുറവായും അനുഭവപ്പെടുന്നതാണ്.

ശരീരത്തിൽ നിന്ന് വിട്ട് പിരിഞ്ഞ റൂഹിനിക്ക് പലകാര്യങ്ങളും ചെയ്വാൻ സാധിക്കുന്നതാണ്. അല്ലാഹുവിനെ കൊള്ളെ ബന്ധപ്പെടുവാനും പോകുവാനും കൂടുതൽ കഴിവുണ്ടാകുന്നതാണ്.

മനുഷ്യൻ ഉറങ്ങുന്നെങ്കിൽ അതിനിക്ക് ഒരു വഴിയുണ്ട്. ആ വഴിയിൽ കൂടി റൂഹ് നടക്കുന്നതുമാണ്. ആ

വഴിയുടെ ആരംഭം ശരീരത്തിൽ തന്നെയാണ്. അപ്പോൾ റൂഹ് അല്ലാഹു ഉദ്ദേശിച്ച സ്ഥലങ്ങളിലെല്ലാം പോവുകയും പിന്നീട് ശരീരത്തിലേക്ക് മടങ്ങുന്നതും അനന്തരം അവൻ ഉണരുന്നതുമാണ്.

സൂര്യപ്രകാശം പോലെ അത് ഭൂമിയിലാണെങ്കിലും പ്രകാശത്തിന്റെ ആരംഭം സൂര്യനോട് ബന്ധിക്കുന്നതാണ്. പണ്ഡിതരിൽ നിന്നും ഒരാൾ റൂഹ് അവന്റെ മൂക്കിലൂടെയാണ് പുറപ്പെടുകയെന്ന് പറഞ്ഞിരിക്കുന്നു. റൂഹ് പുറപ്പെട്ട് പോയാൽ വിളക്കിന്റെയും തിരിയുടെയും ഇടയിൽ വേർതിരിച്ചാൽ തീ അണയും പ്രകാരം മനുഷ്യൻ മരിച്ചുപോവുന്നതാണ്. എന്നാൽ വിളക്കിന്റെ തിയ്യ് തിരിയിലുണ്ടെങ്കിൽ അതിന്റെ പ്രകാശം വീടിനെ നിറക്കുന്നതാണ്. മനുഷ്യൻ ഉറങ്ങുന്ന വേള റൂഹിന്റെ പ്രകാശം ആകാശങ്ങളിലും പല പ്രദേശങ്ങളിലും ചുററിസഞ്ചരിക്കുന്നതു കൂടാതെ മരിച്ചവരുടെ റൂഹുകളുമായി ബന്ധപ്പെട്ട് സംസാരിക്കുന്നതുമാണ്. റൂഹുകളെകൊണ്ട് ഏല്പിക്കപ്പെട്ട മലക്കുകൾ അവൻ ഇഷ്ടം വെക്കുന്നതിനെ കാണിച്ചു കൊടുക്കാൻ ഉദ്ദേശിക്കുകയാണെങ്കിൽ കാണിക്കപ്പെടുന്ന റൂഹ് അതിന്റെ ഉണർച്ചയിൽ അനാവശ്യങ്ങളിൽ പ്രവേശിക്കാത്തവനാണെങ്കിൽ മലക്കുകൾ ഇവന്റെ ഹൃദയത്തിലേക്ക് നല്ല കാര്യങ്ങളെ ഇട്ട് കൊടുക്കുന്നതും മറിച്ച് ആ റൂഹ് നിസ്സാരപ്പെട്ടവനും അനാവശ്യകാര്യങ്ങളിൽ പ്രവേശിക്കുന്നവനുമാണെങ്കിൽ ഹൃദയത്തിലേക്ക് അനാവശ്യത്തിനെ അവർ കാണിച്ചു കൊടുക്കുന്നതാണ്. അപ്പോൾ സ്വപ്നത്തെ വ്യാഖ്യാനിക്കുന്നവനിക്ക് ഇവന്റെ സ്വപ്നത്തെ വ്യാഖ്യാനിക്കൽ അസാദ്ധ്യമാവുന്നതാണ്.

ഇപ്രകാരമാണ് ഉറക്കത്തിൽ സ്വപ്നങ്ങളെ അനുഭവപ്പെടുക. ശരീരം അതിൻെറ ഉണർച്ചയുടെ അവസരത്തിൽ അവൻ കളി വിനോദങ്ങളിലും സംഗീതങ്ങളിലും കളവിലുമാണെങ്കിൽ അപ്രകാരം അവൻെറ സ്വപ്നത്തെയും അനുഭവപ്പെടുന്നതാണ്. റൂഹ് അവൻെറ ശരീരത്തിൽ നിന്ന് വിട്ട് പിരിഞ്ഞ് നില്ക്കുന്ന അവസരത്തിൽ റൂഹിനിക്കുള്ള അനുഭവങ്ങൾ അവൻെറ ദുഷ്പ്രവൃത്തികളുടെ ശിക്ഷയായിരിക്കും എന്ന് മാത്രമല്ല റൂഹിനിക്കും ശരീരത്തിനും വളരെ ബുദ്ധിമുട്ടുകളായിരിക്കും അനുഭവപ്പെടുക. അഥവാ അവൻെറ അമലുകളുടെ ഗുണാവസ്ഥയും ദോഷാവസ്ഥയും അനുസൃതം ഖബറിലേക്കും അവനിക്ക് ലഭിച്ചുകൊണ്ടിരിക്കുന്നതാണ്. അതിൻെറ ഫലമായി അനാവശ്യത്തിനായി ജീവിച്ചവനിക്ക് അവൻെറ ഖബർ നരകക്കുണ്ടായിട്ടും നല്ലകാര്യങ്ങളിൽ ജീവിച്ചവനിക്ക് അവൻെറ ഖബർ സ്വർഗ്ഗത്തോപ്പായിട്ടും അനുഭവപ്പെടുന്നതാണ്.

ഇമാം ഫഖ്റുദ്ദീനുർറാസി (റ) പറഞ്ഞിരിക്കുന്നു. മനുഷ്യൻ എന്ന നാമം ശരീരത്തിനുള്ളിൽ മറഞ്ഞുകിടക്കുന്ന ഒരു വസ്തുവിനെ സംബന്ധിച്ചാണ് പറയുക. ആ വസ്തുവിനെ സംബന്ധിച്ച് ആറ് അഭിപ്രായങ്ങളുണ്ട്.

ഒന്ന്. വെള്ളം, മണ്ണ്, തിയ്യ്, കാററ് ഇവ നാലും കൂടിയതിൽനിന്നും ഉണ്ടാവുന്ന ശരീരത്തിലാണ് മനുഷ്യൻ എന്ന് പേര് പറയുക. രണ്ട്. ശരീരമാസകലം നടന്നുകൊണ്ടിരിക്കുന്ന രക്തത്തിനാണ് മനുഷ്യൻ എന്ന് പറയുക.

മൂന്ന്. മനുഷ്യശരീരത്തിൻെറ ഇടതുഭാഗത്ത് സ്ഥിതി ചെയ്യുന്നതും ഹാർട്ടിൽ നിന്ന് പുറപ്പെട്ട് ശരീരം മുഴ

വൻ ചേർന്ന് നില്ക്കുന്ന മിന്നസമായ റൂഹിനാണ് മനുഷ്യൻ എന്ന് പറയുക.

നാല്. ആലോചിക്കുവാനും മനസ്സിലാക്കുവാനും കഴിവുണ്ടാക്കുന്നതും ഹാർട്ടിൽനിന്ന് തലച്ചോറിലേക്ക് സഞ്ചരിച്ചു കൊണ്ടിരിക്കുന്നതുമായ ഒരു ശക്തിക്കാണ് മനുഷ്യൻ എന്നു പറയുക.

അഞ്ച്. ഹാരട്ടിന്റെ ഉള്ളിൽ സ്ഥിതി ചെയ്യുന്ന അംശയിക്കപ്പെടാത്ത ഒരു വസ്തുവിനാണ് മനുഷ്യൻ എന്നു പറയുക.

ആറ്. കാണപ്പെടുന്ന ശരീരത്തിന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്നതും അവയവങ്ങളിലെല്ലാം സ്ഥിതി ചെയ്യുന്നതുമായ മിന്നസമായ ഒരു ശക്തിക്കാണ് മനുഷ്യൻ എന്ന പേരു് പറയുക.

സൈത്തുൻ പഴത്തിൽ എണ്ണ പിടിച്ചത് പോലെയും കരിക്കട്ടയിൽ തീ പിടിച്ചത് പോലെയും ശരീരത്തിലെ എല്ലാ അംഗങ്ങളിലും ഭാഗങ്ങളിലും കോർത്ത് നില്ക്കുന്നതും പ്രകാശത്തോട് തുല്ല്യമായതുമായ ഒരു ശക്തിയാണ് മനുഷ്യൻ ശരീരത്തിലെ നാലു പൂട്ടുകളിൽ നിന്നു് ഒന്നിനു് പാകപ്പിഴവുകൾ സംഭവിച്ചാൽ റൂഹ് ശരീരത്തിൽ നിന്നും വിടപറയുന്നതും ആലമുൽ അർവാഹിലേക്ക് നീങ്ങുന്നതുമാണ്. ഈ അഭിപ്രായമാണ് ഏററം പ്രബലമായത്.

ഖുർആനും നബിവചനവും സഹാബികളുടെ ഇജ്മാഉം ബുദ്ധിയുടെ തേട്ടവും ഇതിലേക്ക് യോജിക്കുകയും ബലപ്പെടുത്തുകയും ചെയ്യുന്നു.

യസീദുൽ ഉഖ്ഖാസ് (റ) അനസ്(റ)വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അദ്ദേഹം നബി(സ)യെ തൊട്ട് റിപ്പോർട്ട് ചെയ്തു. മലക്കുൽമൗത്ത് (റൂഹിനെ പിടിക്കുന്ന മലക്ക്) വിശ്വാസിയായ മനുഷ്യന്റെ റൂഹും കൊണ്ട് ആകാശത്തിലേക്ക് കയറിയാൽ ജിബ്രീൽ (അ)മും മററു അനേകം മലക്കുകളും കൂടി മുഅ്മിനായ മനുഷ്യനിസ്സ് സ്വീകരണം നൽകുന്നതാണെന്നും ആ മനുഷ്യനിക്ക് ഓരോ മലക്കും ഓരോ സന്തോഷ വാർത്തകളും അറിക്കുന്നതാണ്. പിന്നീട് ആ റൂഹും കൊണ്ട് അർശിൽ എത്തിയാൽ അല്ലാഹുവിനിക്ക് അത് സുജൂദിലായി വീഴുന്നതാണ്. അപ്പോൾ അല്ലാഹു മലക്കുകളോടായി പറയുന്നതാണ്. എന്റെ അടിമയുടെ റൂഹും കൊണ്ട് നിങ്ങൾ പോവുകയും നിങ്ങൾ അതിനെ സഖാന്‌ഭുതികൾ നിറഞ്ഞ സ്വർഗ്ഗത്തോപ്പിൽ കടത്തുകയും ചെയ്യുക. എന്നു് പറയുന്നതാണ്. അപ്പോൾ റൂഹുകൾ മുഴുവനും ഖബറിന്റെ മരുഭൂമിയിലാണ് എന്നു് പറഞ്ഞവരുടെ അഭിപ്രായപ്രകാരം ചില സമയത്ത് മാത്രം മരുഭൂമിയിൽ വരുന്നതാണ്. അല്ലെങ്കിൽ റൂഹ് നില്ക്കുന്ന സ്ഥലത്ത് ശേഷിക്കലോട് കൂടെ തന്നെ ഖബറിലേക്ക് കാഴ്ച ഉണ്ട് എന്നു് വെക്കണം. അതിന്റെ താമസ സ്ഥലം സ്വർഗ്ഗത്തിൽ തന്നെയാണ്.

അബൂ അംറുബ്നു അബ്ദുൽബർറ് (റ)ഇബ്നു ഉമർ (റ) തൊട്ട് ഒരു ഹദീസിന്റെ വ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുന്നു. നിങ്ങളിൽ നിന്നു് ഒരാൾ മരണമടഞ്ഞാൽ അവന്റെ താമസ സ്ഥലത്തിനെ കാണിക്കപ്പെടും എന്ന ഹദീസ് കൊണ്ടു റൂഹുകൾ ഖബറിന്റെ പരിസര മൈതാനിയിലാണ് എന്നു് പറയുന്നവർ ലക്ഷ്യം

പിടിച്ചിരിക്കുന്നു. എന്നാൽ ഈ വിഷയത്തിൽ ഏററവും പ്രബലമായ ഹദീസ് ഇത് തന്നെയാണ്.

ഈ വിഷയത്തിൽ വേറെയും ഒട്ടനവധി ഹദീസുകൾ റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്. ഇപ്രകാരം തന്നെ ഖബറാളികൾക്ക് സലാം ചൊല്ലുന്നതിനെ സംബന്ധിച്ചുള്ള ഹദീസുകളും ബലപ്പെട്ടതാണ്.

അനസ് (റ) തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഒരുത്തന്റെ മയ്യിത്തിനെ ഖബറിൽ വെക്കുകയും അവന്റെ കൂടെ ഉള്ളവർ പിരിഞ്ഞുപോവുകയും ചെയ്താൽ തത്സമയം അവരുടെ ചെരിപ്പിന്റെ ശബ്ദം ഖബർ നിവാസിയായ മനുഷ്യൻ കേൾക്കുന്നതാണ്. സ്വർഗ്ഗം നരകം എന്നിവകളിൽ നിന്ന് അവരുടെ അതാത് ഇരിപ്പിടം ഏത് എന്നതിനെ അവർ ദർശിക്കുന്നതാണ്. സത്യവിശ്വാസികളുടെ ഖബറിനെ എഴുപത് മുഴത്തോളം വിശാലതയുള്ളതും മറിച്ച് നിഷേധികളായ അവിശ്വാസികളുടെ ഖബറിനെ വളരെ ഇടുക്കമാക്കുകയും ചെയ്യുന്നതാണ്.

ജാബിർ (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഈ ഉമ്മത്തിനെ ഖബറിൽ വെക്കുകയും കൂടെയുള്ളവർ പിരിഞ്ഞുപോവുകയും ചെയ്താൽ പരീക്ഷിക്കുന്നതിനുവേണ്ടി മലക്കുകൾ അവിടെ വരുന്നതാണ്. കൂടാതെ ഖബറിന്റെ അഹ്ലുകാരുടെ മേലിൽ സലാം ചൊല്ലുന്നതിനെ സംബന്ധിച്ചും അവരുമായി സംസാരിക്കുന്നതിനെ സംബന്ധിച്ചും കൂടാതെ ഖബറാളി സന്ദർശകനെ അറിയുന്നതിനെ സംബന്ധിച്ചും ഇതിനെ തുടർന്ന് വന്നിരിക്കുന്നു. അവനിക്ക് സ്വർഗത്തിൽ നിന്നും നരകത്തിൽ നിന്നും ശാശ്വതിയിലേക്കുള്ള ഇരിപ്പിടമേത് എ

ന്നതിനെ കാണിക്കപ്പെടും. എന്നത് കൊണ്ട് റൂഹിന്റെ സ്ഥിരതാമസം ഖബറിലാണെന്നും ഖബറിന്റെമൈതാനിയിലാണെന്നും തെളിയിക്കുകയില്ല. ഖബറുകൊള്ളെ റൂഹിനിക്ക് ബന്ധമുണ്ടെന്നും കാര്യങ്ങൾ ഗ്രഹിക്കാൻകാഴ്ചയുണ്ടെന്നും അറിയിക്കുന്നു. കൂടാതെ അവന്റെ ശരീരത്തിനോട് റൂഹ് ബന്ധപ്പെടുന്നതുമണ്. വല്ല ഒരുത്തനും ആ മയ്യിത്തിനെ കൊള്ളെ സലാം ചൊല്ലിയാൽ അവന്റെ റൂഹിനെ അവനെ കൊള്ളെ മടക്കപ്പെടുന്നതും സലാമിനെ മടക്കുകയും ചെയ്യുന്നതാണ്.

എന്നാൽ ഈ വിഷയത്തിൽ ഒട്ടേറെ ജനത വളരെ തെററിദ്ധാരണയിൽ പെട്ടുപോകുന്നവരുണ്ട്. അതിന്റെ കാരണം അവൻ റൂഹിനെയും ശരീരത്തിനേയും ഒരുപോലെ കാണപ്പെടുന്നതാണ് എന്ന് മനസ്സിലാക്കിയതിന്റെ പേരിലാണ്, അങ്ങിനെ മനസ്സിലാക്കൽ സാക്ഷാൽ അബദ്ധമാണ്. റൂഹുകൾ ഏഴാം ആകാശത്തിന്റെ അപ്പുറം ഇല്ലിയ്യീൻ എന്ന സ്ഥലത്ത് താമസിക്കുന്നതിനോടൊപ്പം തന്നെ ഖബറിലേക്ക് ബന്ധപ്പെടാനും സലാം മടക്കാനും ചൊല്ലിയ വ്യക്തിയെ മനസ്സിലാക്കാനും സാധിക്കുന്നതാണ്. നബി (സ) തങ്ങൾ മൂസാനബി(അ) അവർകളെ ഖബറിൽ വെച്ച് നിസ്കരിക്കുന്നതായി കണ്ടു എന്ന് നിരവധി തെളിവുകളുടെ അടിസ്ഥാനത്തിൽ സ്ഥിരപ്പെട്ടതാണ്. എന്നിരിക്കെ തത്സമയം റൂഹ് ആറാം ആകാശത്തിലും റസൂൽ (സ) കാണുകയുണ്ടായി. അപ്പോൾ ഇതിൽനിന്നും മനസ്സിലായി റൂഹിന്റെ പ്രത്യേകത റൂഹ് ഉദ്ദേശിക്കുന്ന സ്ഥലങ്ങളിലെല്ലാം സ്വൽപസമയം കൊണ്ട് എത്തിച്ചേരാൻ സാധിക്കുന്നതാണെന്നും അല്ലെങ്കിൽ ഖബറിലൂടെ ബന്ധപ്പെടുന്നത് സൂര്യപ്രകാശം ഭൂമിയോട് എങ്ങനെ

ബന്ധിക്കുന്ന അത് പ്രകാരവും അതിനെ മനസ്സിലാക്കാൻ സാധിക്കും. എത്തരത്തിൽ സൂര്യൻ നാലാം ആകാശത്തിൽ ആയിരിക്കലോടുകൂടെ പെട്ടെന്ന് ഭൂമിയിലും അതിന്റെ പ്രകാശം എത്തുന്നു. ഇതെല്ലാം നിരവധി തെളിവുകളുടെ അടിസ്ഥാനത്തിൽ സ്ഥിരപ്പെട്ടതാണ്.

ചില പ്രത്യേക ജനങ്ങളുടെ റൂഹുകൾ ഉറക്കവേളയിൽ ആകാശത്തിൽ സഞ്ചരിക്കുമെന്നും കൂടാതെ ഏഴാം ആകാശത്തിന്റെ അപ്പുറത്തും പ്രവേശിക്കുകയും അർശിന്റെ മുമ്പാകെ സുജൂദ് ചെയ്യുകയും പിന്നീട് സ്വല്പ സമയം കൊണ്ട് ശരീരത്തിലേക്ക് തന്നെ മടങ്ങുകയും ചെയ്യുന്നതാണ്.

അപ്രകാരം തന്നെ മരിച്ചവരുടെ റൂഹുകളുമായി മലക്കുകൾ ആകാശത്തിൽ പോവുന്നതും സ്വല്പസമയം കൊണ്ട് ഏഴാം ആകാശത്തിന്റെ അപ്പുറത്തേക്ക് ചെന്ന് ചേരുന്നതും അർശിന്റെ മുമ്പിൽ അല്ലാഹുവിനിക്ക് സുജൂദ് ചെയ്യുന്നതും അല്ലാഹു അവനിൽ വിധി കല്പിക്കുന്നതും സ്വർഗ്ഗത്തിൽ അവനിക്ക് താമസിക്കുവാനുള്ള സ്ഥലത്തെ കാണിക്കപ്പെടുന്നതും സ്വല്പസമയം കൊണ്ട് അവന്റെ ശരീരത്തിലേക്ക് വീണ്ടും മടങ്ങുന്നതുമാണ്.

അവനെ കുളിപ്പിക്കുന്ന സമയത്തും ചുമന്ന് കൊണ്ടു പോകുന്ന സമയത്തും മറമാടുന്ന സമയത്തും റൂഹ് അവനോട് ബന്ധപ്പെടുന്നതും മാത്രമല്ല മറമാടിയതിന്റെ ശേഷവും അവന്റെ ശരീരത്തിന്റെയും കഫൻപുടവയുടേയും ഇടയിൽ പ്രവേശിക്കുന്നതുമാണ്. (കിതാബുർ റൂഹ് 101)

ഹസനുബ്നു മുസൽ ഹദ്ദാദ് (റ) അലിയ്യിബ്നു മൂസൽ ഹദ്ദാദ് (റ) തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു.

ഞാൻ അഹ്മദ്ബ്നു ഹമ്പലിന്റെ കൂടെയായിരുന്നു. ഒരു ജനാസയുടെ കാര്യത്തിൽ അതിനെ മറമാടിയ അവസരത്തിൽ ഒരു കണ്ണില്ലാത്ത മനുഷ്യൻ ഖുർആൻ പാരായണം നടത്തുന്നതായിട്ട് ഇരുന്നു. തത്സമയം ഇമാം അഹ്മദ് ഹമ്പൽ പറയുകയുണ്ടായി. ഹേ, മനുഷ്യാ ഖബറിന്റെ അരികിൽ ഖുർആൻ പാരായണം നടത്തൽ ബിദ്അത്താണ്. അങ്ങിനെ മഖ്ബറ സ്ഥലത്ത് നിന്നും ഞങ്ങൾ പുറത്ത് പോവുകയുണ്ടായി. തുടർന്ന് മുഹമ്മദ്ബ്നു ഖുദാമ (റ) അഹ്മദ്ബ്നു ഹമ്പൽ(റ) അവർകളോട് ചോദിച്ചു. മുഹദ്ദിസീങ്ങളിൽപെട്ട മുബശ്ശിറുൽ ഹലബി (റ) നെ സംബന്ധിച്ച് നിങ്ങളുടെ അഭിപ്രായം എന്താണ്. അപ്പോൾ ഇമാം അഹ്മദ്ബ്നു ഹമ്പൽ(റ)പറഞ്ഞു. അദ്ദേഹം വിശ്വസ്തനാണ്. ഉടൻ മുഹമ്മദ്ബ്നു ഖുദാമ (റ) പറഞ്ഞു. ഞാൻ അദ്ദേഹത്തിൽ നിന്നും ഒരു ഹദീസ് എഴുതിയിട്ടുണ്ട്. അഹ്മദ്ബ്നുഹമ്പൽ മുഹമ്മദ് ഖുദാമ(റ)നോട് ചോദിച്ചു. നിങ്ങൾ മുബശ്ശിറി(റ)നെ തൊട്ട് വല്ലഹദീസുകളും എഴുതിയിട്ടുണ്ടോ? അദ്ദേഹം പറഞ്ഞു മുബശ്ശിര(റ) എന്നോട് പറഞ്ഞു. അബ്ദുറഹ്മാനുബ്നു അലാഹ് (റ) അദ്ദേഹത്തിന്റെ പിതാവിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഉപ്പാന്റെ മയ്യിത്ത് മറമാടപ്പെട്ടാൽ അദ്ദേഹത്തിന്റെ തലയുടെ അടുത്ത് നിന്ന് ഫാത്തിഹത്തുൽ ബഖറയും (അലിഫ് ലാമീം മുതൽ മുഫ്ലിഹൂൻ വരെ) ഖാതിമത്തുൽ ബഖറയും (ആമനർറസൂൽ മുതൽ അവസാനം വരെ) ഓതാൻ വസിയ്യത്ത് ചെയ്തിരിക്കുന്നു. ഉപ്പ അരുളുകയും ചെയ്തു. ഇബ്നുഉമർ(റ) എന്ന സഹാബി ഇത് കൊണ്ട് വസിയ്യത്ത് ചെയ്തതായിട്ടും ഞാൻ കേൾക്കുകയും ചെയ്തിരിക്കുന്നു. തദനന്തരം ഇമാം

അഹ്മദുബ്നുഹമ്പൽ(റ)മുഹമ്മദ്ബ്നു ഖുദാമയോടാ യി പറഞ്ഞു. നിങ്ങൾ ആ ഖുർആൻ പാരായണം ചെ യ്തിരുന്ന ആളെ കൊണ്ട് ചെന്ന് ഓത്ത് നിർത്തരുത് എന്ന് പറയുക.

പറയപ്പെട്ട മുഹമ്മദ്ബ്നു ഖുദാമ (റ) അബൂ ഹു റൈറയെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഒരു പുരു ഷൻ സഹോദരൻെറ ഖബറിനരികിലൂടെ ആ ഖബർ നിവാസി നടന്ന് പോകുന്നവനെ അറിയുമെന്നും ഇവൻ അവൻെറ മേൽ സലാം ചൊല്ലിയാൽ സഹോദരൻ അവ നെ അറിയുകയും സലാം മടക്കുകയും ചെയ്യുന്നതാണ്.

ഒരപരിചിതൻ അവനറിയാത്തവൻെറ ഖബററി കിലൂടെ നടന്നുപോവുകയും സലാം ചൊല്ലുകയും ചെയ്താൽ അവൻെറമേൽ ഖബറാളി സലാമിനെ മടക്കുന്നതാ ണ്. ബുഖാരിയും മുസ്ലിമും റിപ്പോർട്ട് ചെയ്ത ഒരു ഹ ദീസിൽ പറഞ്ഞിരിക്കുന്നു. നബി(സ)തങ്ങളെ തൊട്ട് ഉണ്ടായ ഒരു സംഭവത്തിൻെറ പാശ്ചാതലത്തിൽ വിവ രിക്കുന്നു. ബദ്ർ യുദ്ധത്തിൽ കൊല്ലപ്പെട്ട കാഫിറുകളെ ഖലീബ് എന്ന കിണററിൽ ഇടുവാനായി കൽപിച്ചതി ൻെറ അടിസ്ഥാനത്തിൽ അവരെ കിണററിൽ ഇടുകയും ശേഷം നബി (സ) കിണററിൻെറ അരികിൽ നിന്നാ യിട്ട് ആ കാഫിറുകളെ നാമം വിളിച്ച്കൊണ്ട് ഇപ്ര കാരം പറഞ്ഞു.

നിങ്ങൾ അല്ലാഹു വാഗ്ദത്തം ചെയ്തകാര്യങ്ങളെ അതർഹമാം വിധം നിർവഹിച്ചോ ? എന്നാൽ അല്ലാ ഹു വാഗ്ദത്തം ചെയ്ത കാര്യങ്ങൾ ഞാൻ യഥാർത്ഥമാ യും നിർവഹിച്ചിരിക്കുന്നു.

ഇത്കണ്ട ഉമർ (റ) റസൂൽ (സ) തങ്ങളോട് ചോദിച്ചു. നിങ്ങൾ എന്താണ് ജീവനില്ലാത്തവരോട് സംസാരിക്കുന്നത്. ഇത്കേട്ട നബി (സ) പ്രത്യുത്തരം നല്കി. ഞാൻ സംസാരിക്കുന്നതിനെ നിങ്ങൾ കേൾക്കുന്നതിലുപരി അവർ കേൾക്കുന്നതാണ്. പക്ഷേ, അവർക്ക് മറുപടി സാധിക്കുന്നില്ല. ഇതായിരുന്നു നബി (സ) യുടെ മറുപടി.

മുഹമ്മദ്ബ്നു ഹുസൈൻ (റ) ആസിമുൽ ജഹ്ദരി (റ) ന്റെ കുടുംബത്തിൽ പെട്ട ഒരാളെ തൊട്ട് റിപ്പോർട്ട് ചെയ്യുന്നു. അദ്ദേഹം പറഞ്ഞു. ആസിമുൽ ജഹ്ദരി (റ) നെ ഞാൻ സ്വപ്നം കണ്ടു. അവർ മരിച്ച് രണ്ട് വർഷത്തിന് ശേഷം ഞാൻ അദ്ദേഹത്തോട് ചോദിച്ചു. നിങ്ങൾ മരിച്ചതിനുശേഷം ഇപ്പോൾ എവിടെയാണ്. അദ്ദേഹം പറഞ്ഞു. സ്വർഗ്ഗത്തിന്റെ ഒരു ഭാഗത്ത് ഒരു ലോകത്താണ്. ഞങ്ങളെല്ലാവരും ഒരുമിച്ച് വെള്ളിയാഴ്ച രാത്രി ബക്റുബ്നു അബ്ദുല്ലാഹിൽ മുസ്നി (റ) വിന്റെ അടുക്കൽ ഒരുമിച്ച് കൂടുകയും ആ സമയത്ത് നിങ്ങളുടെ എല്ലാ സംസാരങ്ങളും ഞങ്ങൾ അറിയുന്നതും ശ്രവിക്കുന്നതുമാണ്. അനന്തരം ആ പുരുഷൻ ചോദിച്ചു. നിങ്ങളുടെ ശരീരമാണോ റൂഹുകളാണൊ തമ്മിൽകാണുന്നത്.? അപ്പോൾ ആസിം (റ) പറഞ്ഞു. ശരീരങ്ങളെല്ലാം നശിച്ച് പോവുകയും റൂഹുകൾ മാത്രമാണ് ബന്ധപ്പെടുക. ആ പുരുഷൻ ആവർത്തിച്ചു. ഞങ്ങളുടെ സിയാറത്തിനെ നിങ്ങൾ അറിയുമോ? എന്ന് ചോദിച്ചവേള ആസിം (റ) വിന്റെ മറുപടി വളരെ ശ്രദ്ധേയമാണ്. വെള്ളിയാഴ്ച രാത്രിയിലും ശനിയാഴ്ച പകലിലും അടുത്ത പകൽ അസ്തമിക്കുന്നത് വരെയും ഞങ്ങൾ നിങ്ങളുടെ സി

യാറത്തിനെ അറിയുന്നതാണ്. എന്നായിരുന്നു മറുപടി. വീണ്ടും ആ പുരുഷൻ ചോദ്യം ആവർത്തിച്ചു. എന്ത് കാരണത്താലാണ് പറയപ്പെട്ട ദിനങ്ങളല്ലാത്ത ദിനങ്ങളിൽ കാണാത്തത്. ആസിം (റ) പറഞ്ഞു അത് വെള്ളിയാഴ്ച ദിവസത്തിന്റെ പ്രത്യേകതയിൽ പെട്ടതാണ്.

മുഹമ്മദ്ബ്നു ഹുസൈൻ (റ) പറയുകയുണ്ടായി. എല്ലാ ശനിയാഴ്ച രാവിലെയും ഞാനും മുഹമ്മദ് ബ്നു വാസിഹും കൂടി ഖബർസ്ഥാനത്ത് പോവുകയും അവരെ മേൽ സലാം ചൊല്ലുകയും അവർക്ക് വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുക പതിവാണ്. അപ്പോൾ മുഹമ്മദ്ബ്നു വാസിഅ് (റ) പറഞ്ഞു എനിക്ക് മററു ഹദീസ് ലഭിച്ചിരിക്കുന്നു. അത് ഇങ്ങിനെയിരിക്കുന്നു. മരിച്ചവരെ ഖബർസിയാറത്ത് ചെയ്യുന്നവരെ വെള്ളിയാഴ്ച പകലും അതിന്റെ മുമ്പുള്ള പകലും (വ്യാഴാഴ്ച പകൽ) വെള്ളിയാഴ്ചക്ക് ശേഷമുള്ള ഒരു പകലും (ശനിയാഴ്ച പകൽ) ഖബർ നിവാസികൾ അറിയുന്നതാണ്.

ഉസ്മാനുബ്നു സൗദത്തുത്വാഹാവി (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അദ്ദേഹം പറഞ്ഞു എന്റെ ഉമ്മ വളരെ ഏറെ ആരാധനാകർമ്മങ്ങൾ ചെയ്യുന്ന ഒരു സ്ത്രീയായിരുന്നു. ഉമ്മാക്ക് റാഹിബത്ത് എന്ന് പേര് പറഞ്ഞിരുന്നു. അങ്ങിനെ ഉമ്മാക്ക് മരണം ആസന്നമായ വേള ഇരു കണ്ണുകളും ആകാശത്തിലേക്ക് ഉയർത്തിക്കൊണ്ട് ഇപ്രകാരം പ്രാർത്ഥന നടത്തുകയുണ്ടായി. എന്റെ ജീവിതകാലത്തും മരണാനന്തരവും ഞാൻ ഉദ്ദേശിച്ച നാഥനായ അല്ലാഹുവെ ?

നീ എൻെറ മരണ ശേഷം എന്നെ പരാജയപ്പെടുത്തരുത്? എൻെറ ഖബറിൽ എന്നെ നീ തനിച്ചാക്കരുത്? ഇങ്ങിനെ മഹതിപ്രാർത്ഥിക്കുകയും ഉമ്മാൻെറ മരണാനന്തരം എല്ലാ വെള്ളിയാഴ്ചയും മഹതിയുടെ ഖബറിടത്തിനരികിൽ ഞാൻ പോവുകയും ഉമ്മാക്ക് വേണ്ടിയും പരിസരത്തുള്ള എല്ലാ ഖബർ നിവാസികൾക്ക് വേണ്ടിയും പ്രാർത്ഥിക്കുക പതിവായിരുന്നു അങ്ങിനെ ഉമ്മാനെ ഒരു ദിവസം സ്വപ്നത്തിൽ ദർശിക്കുകയും ഞാൻ ഉമ്മാനോട് സംസാരിക്കുകയും ചെയ്തു. ഞാൻ ഉമ്മാനോട് ചോദിച്ചു. എൻെറ ഉമ്മാ? ഇപ്പോൾ നിങ്ങളുടെ സ്ഥിതിഗതികൾ എന്താണ്.? ഉമ്മ പറഞ്ഞു. എൻെറ കുഞ്ഞിമകനെ നിശ്ചയം ഞാൻ നാഥനായ റബ്ബിനെ സ്തുതിക്കുന്നു കാരണം ഞാൻ വളരെ സുഖകരമായ ജീവിതത്തിലും എൻെറ വിരിപ്പ് റൈഹാനിനാലുള്ളതും പട്ടിനാലുള്ള തലയിണയുമാണ്. ഞാൻ ചോദിച്ചു എനി നിങ്ങൾക്ക് വല്ല ആവശ്യങ്ങളുമുണ്ടോ? ഉണ്ട്. എന്ന് ഉമ്മ പ്രത്യുത്തരം നല്കി.

നീ ഇത് വരെ ചെയ്തു വന്നിരുന്ന ഖബർ സിയാറത്തിനേയും മററു പ്രാർത്ഥനകളേയും ഉപേക്ഷിക്കരുത്. നിൻെറ വെള്ളിയാഴ്ച ദിവസത്തിലുള്ള വരവു കാരണം ഞങ്ങൾ അത്യധികം സന്തോഷിക്കുകയും നീ വീട്ടിൽ നിന്ന് ഞങ്ങളെ കൊള്ളെ മുന്നിട്ട് വരികയും എൻെറാ റാഹിബാ നിൻെറ മകൻ ഇതാ വന്നിരിക്കുന്നു. എന്ന് പറയുമ്പോൾ ഞാനും ചുററുമുള്ളവരും വളരെ ഏറെ സന്തോഷിക്കുന്നുണ്ട്.

ബശ്റുബ്നു മൻസൂർ (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അദ്ദേഹം പറയുകയുണ്ടായി.

പ്ലേഗ് രോഗകാലം വന്ന അവസരത്തിൽ ഒരു മനുഷ്യ
ൻ സാധാരണ മയ്യിത്ത് നിസ്കാരാർഥം വരിക പതിവാ
യിരുന്നു. രാത്രി സമയമായാൽ അദ്ദേഹം പറയുമാ
യിരുന്നു.

احسنى الله وحشتكم ورحم غربتكم وتجاوز عن مسيئتكم وقبل حسناتكم

സാരം. അല്ലാഹു നിങ്ങളുടെ ഏകാന്തതയെ സ
ന്തോഷിപ്പിക്കുകയും നിസ്സഹായതയെ ദയചെയ്യുകയും
നിങ്ങളിൽ നിന്ന് പാപികൾക്ക് വിട്ടുതിചെയ്യുകയും
നിങ്ങളുടെ സൽകർമത്തെ അവൻ സ്വീകരിക്കുകയും
ചെയ്യട്ടെ. കൂടാതെ അദ്ദേഹം പറയുകയുണ്ടായി. ഒരു
ദിവസം രാത്രി ഖബർ സിയാറത്ത് ചെയ്യാതെ വീട്ടി
ലേക്ക് മടങ്ങി. അന്ന് ഞാൻ ഉറങ്ങുന്ന അവസരത്തിൽ
ഒട്ടേറെ ആളുകൾ എന്നെ കൊള്ളെ വരുന്നതായും അവരു
ടെ ആവശ്യങ്ങൾ അന്വേഷിക്കുകയും ചെയ്തു. ഇങ്ങനെ
എന്റെ സ്വപ്നത്തിൽ ദർശിച്ചു. അവരോടുള്ള അന്വേ
ഷണത്തിനു മറുപടിയായി ഞങ്ങൾ ഖബർ നിവാസി
കളാണെന്നു പറഞ്ഞു. തുടർന്നു ചോദിക്കുകയുണ്ടായി.
നിങ്ങൾ എന്താവശ്യത്തിനുവേണ്ടിയാണ് പുറപ്പെട്ടിട്ടു
ള്ളത്. നിങ്ങൾ ഭവനത്തിലേക്ക് പുറപ്പെടുന്ന അവസ
രത്തിൽ ദിനാന്തരം ഞങ്ങൾക്ക് ഒരു ഹദ്‌യ(സംഭാവന)
ലഭിച്ചിരുന്നു തുടന്നു ചോദിച്ചു എന്തായിരുന്നു ഹദ്‌യ.
അവർ പറഞ്ഞു. നീ ഇതുവരെ ചെയ്തുപോന്നിരുന്ന പ്രാർ
ഥനയാണ്. (ഈ ആവശ്യാർഥമാണ് അവർ ഇദ്ദേഹ
ത്തെ കൊള്ളെ പുറപ്പെട്ടിട്ടുള്ളത്).

അദ്ദേഹം പറഞ്ഞു എനിമേൽ ഞാൻ അതിനെ ഉ
പേക്ഷിക്കുകയില്ല.

യസീദ്ബ്നു അബീഹബീബ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്യിരിക്കുന്നു. അദ്ദേഹം പറഞ്ഞു. സഖീമുബ്നു ഉമൈർ (റ) മഖ്ബറയിലൂടെ നടന്നുപോവുകയുണ്ടായി. അദ്ദേഹം മൂത്രിക്കാൻ ബുദ്ധിമുട്ടായ അവസരത്തിൽ കൂടെയുള്ള ഒരുത്തൻ പറഞ്ഞു. നിങ്ങൾ മഖ്ബറ സ്ഥലത്തിറങ്ങി മൂത്രിച്ചോളൂ എന്ന് പറഞ്ഞ അവസരത്തിൽ അദ്ദേഹം പറഞ്ഞു. അല്ലാഹു തന്നെയാണ് സത്യം ജീവിച്ചിരിക്കുന്നവരുടെ അടുത്തുവച്ച് മൂത്രിക്കാൻ ലജ്ജ ഉള്ളത് പ്രകാരം തന്നെ മരിച്ചവരുടെ അടുത്തു വെച്ചും മൂത്ര ക്കലിനെ ഞാൻ ലജ്ജിക്കുന്നു (കിതാബുർറൂഹ്)

ഇബ്നു അബ്ബാസ്(റ)നെ തൊട്ടു റിപ്പോർട്ട് ചെയ്യിരിക്കുന്നു. അന്ത്യ ദിനം വരുന്ന അവസരത്തിൽ ജനതക്കിടയിൽ വിവിധ രൂപങ്ങളിലുള്ള ഭിന്നതകളും കുഴപ്പങ്ങളും വക്കാണങ്ങളും ഉടലെടുക്കുന്നതാണ്. മനുഷ്യ റൂഹുകളും ശരീരങ്ങളും തമ്മിൽ അല്ലാഹുവിന്റെ അടുക്കൽ വച്ച് തർക്കിക്കുന്നതും റൂഹ് പറയുന്നതും എന്റെ രക്ഷിതാവേ ഞാൻ നിന്റെ അടുക്കൽ നിന്നുള്ള റൂഹാണ്. എന്നെ നീ ശരീരത്തിന്റെ അകത്താക്കി. ഞാൻ സ്വയം ഒരു ദോഷവും ചെയ്യിട്ടില്ല. കൂടാതെ ശരീരം രാജാധിരാജനോട് പറയുന്നതാണ്. എന്റെ നാഥാ? ഞാൻ നീ പടച്ച ഒരു ശരീരമായിരുന്നു. എന്നാൽ റൂഹ് വന്നുചേർന്നു. ഞാൻ ഇരുന്നിരുന്നതും നിന്നിരുന്നതും ഈ റൂഹ് കൊണ്ടായിരുന്നു. ഈ റൂഹ് തീയ്യ് പോലെയായിരുന്നു. എനിക്ക് സ്വയം ഒരു ദോഷവും ഇല്ല. അപ്പോൾ അല്ലാഹു അവരോട് പറയുന്നതാണ്. ഞാൻ നിങ്ങൾക്കിടയിൽ ഒരു തീരുമാനം ഉണ്ടാക്കാം. ഒരു കുരുടനും ഒരു വികലാംഗനായ കാലില്ലാത്തവനും ഇരുവരും ഒരു തോട്ടത്തിൽ പ്രവേശിച്ചു. അതിൽനിന്നു് കാലില്ലാത്തവൻ പറ

ഞു. വളരെ പഴങ്ങൾ കാണുന്നു. ഞാൻ എന്റെ അംഗ
ങ്ങൾ പരിപൂർണ്ണമായവനാണെങ്കിൽ ആ പഴങ്ങൾ പറി
ച്ച് ഭക്ഷിക്കുന്നതാണ്. അപ്പോൾ കണ്ണില്ലാത്തവൻ പ
റഞ്ഞു. ഞാൻ നിന്നെ എന്റെ പിരടിയിൽ ചുമക്കാം.
എന്നാൽ ആ പഴം നമുക്ക് ലഭിക്കുന്നതാണ്. അങ്ങനെ
കുരുടൻ കാലില്ലാത്തവനെ അവന്റെ പിരടിയിൽ ചു
മക്കുകയും പഴങ്ങൾ പറിക്കുകയും ഇരുവരും ഭക്ഷിക്കുക
യും ചെയ്തു.

അപ്പോൾ അല്ലാഹു പറഞ്ഞു. നിങ്ങളിൽ ആരിലാ
ണ് ദോഷം. ഇരുവരും പഴം പറിച്ചതിൽ ദോഷികളാ
യി സമ്മതിച്ചു. ഇപ്രകാരം രാജാധിരാജനായ അല്ലാ
ഹു ഇരുവരിലും ശിക്ഷ വിധിക്കുന്നതാണ്.

സൽമാനുൽ ഫാരിസി (റ) തൊട്ട് റിപ്പോർട്ട് ചെ
യ്തിരിക്കുന്നു. സത്യവിശ്വാസിയുടെ റൂഹുകൾ അദൃശ്യ
ലോകത്താണെങ്കിലും അത് ഉദ്ദേശിച്ച സ്ഥലങ്ങളിലെ
ല്ലാം യാത്ര ചെയ്ത് വരുന്നതാണ്. അമ്പിയാക്കളുടെ റൂ
ഹുകൾ ആകാശത്താണെങ്കിലുംകൂടി ഭൂമി നിവാസികൾ
അവരിൽ നിന്നുള്ള സലാമുകളും അന്യായങ്ങളും കേൾക്കു
ന്നതാണ്. എന്നാൽ അവരുടെ ശരീരങ്ങളെല്ലാം ഭൂമി
യിലാണ്. അന്ത്യനാൾ വരെ അവരുടെ ശരീരങ്ങൾ
റൂഹുകൾ മടങ്ങിവരലിനെ പ്രതീക്ഷിക്കുന്നതാണ്.

സഹിയ്യത്ത് ബിൻത് ശൈബത്ത് (റ) പറഞ്ഞു.
ഞാൻ ആയിശാ ബീവി (റ)യുടെ അരികിൽ ഇരിക്കുന്ന
അവസരത്തിൽ ഒരു സ്ത്രീ അവളുടെ കയ്യിൽ ഒരു തുണിക്ക
ഷ്ണം ചുററിയതായിട്ട് വരികയുണ്ടായി. അവൾ പറഞ്ഞു.
ഞാൻ ഈ കയ്യിന്റെ കാര്യത്തിൽ വരുന്നവളാണ്. എ
ന്റെ ഉപ്പ വളരെ ധർമ്മിഷ്ടനായിരുന്നു. ഞാൻ എ

ന്റെ സ്വപ്നത്തിൽ വെള്ളം നിറഞ്ഞതായ ഒരു ഹൗളി നെ ദർശിക്കുകയുണ്ടായി. അവിടെ വരുന്നവരെല്ലാം പുരുഷന്മാരായ ജനങ്ങൾ വെള്ളം മുക്കിക്കൊടുക്കുന്നു. ആ പുരുഷന്മാരോട്ക്കൂടെ എന്റെ ഉപ്പാനേയും കാണാൻ ഇടയായി. ഞാൻ ചോദിച്ചു; ഉമ്മ എവിടെയാണ്. ഉപ്പ പറഞ്ഞു. ഇങ്ങോട്ട് നോക്കു അനന്തരം ഉമ്മാനേയും കാണാൻ ഇടയായി. തത്സമയം ഉമ്മാന്റെ കൈയിൽ ഒരു ശീലക്കഷ്ണമല്ലാതെ മറ്റൊന്നുമില്ല. ഉപ്പ പറഞ്ഞു. ഈ ശീലക്കഷ്ണവും ഒരു തുണ്ടു മാംസവുമല്ലാതെ ഉമ്മ ധർമ്മം ചെയ്തിട്ടില്ല. ആ കാണുന്ന മാംസ തുണ്ടിനെ ഉരുക്കപ്പെടുകയും അതു കൊണ്ട് ഉമ്മാന്റെ ശരീരത്തിൽ പുരട്ടുകയുമാണ് ചെയ്യുന്നത്. അപ്പോൾ ഞാൻ ഉമ്മാനെ ഒരു പാത്രം വെള്ളമെടുത്ത് കുടിപ്പിച്ചു. അനന്തരം ഒരു വിളി കേൾക്കാൻ ഇടയായി. ആ വെള്ളം കൊടുത്ത മകളുടെ കയ്യിനെ അല്ലാഹു ഉണക്കട്ടെ അങ്ങിനെ നേരം പുലർന്നു് എന്റെ കയ്യിൽ കാണുന്നത് ഇപ്രകാരമാണ്.

അലാഅ്ബ്നു സിയാദ്(റ)വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അദ്ദേഹം വീട്ടുകാരോട് പറഞ്ഞു. ഇന്ന് എനിക്ക് ക്ഷീണമാണ്. ഒരു പക്ഷേ രാത്രി ഉണന്നില്ലെന്ന് വന്നേക്കാം. അങ്ങനെ അദ്ദേഹം ഉറങ്ങുകയും. സ്വപ്നത്തിൽ ഒരാൾ വന്നു വിളിച്ചു അലാഅ്ബ്നു സിയാദ്? നീ അല്ലാഹുവിന് ദിക്ർ ചൊല്ലുക. അല്ലാഹു(സു) നിന്നെ സംബന്ധിച്ച് സംസാരിക്കുന്നവനാണ്. ആ വന്ന ആൾ അദ്ദേഹത്തിന്റെ നാലു മുടികൾ പിടിച്ചു പൊക്കി. തുടർന്ന് ആ മുടികൾ പൊക്കിപ്പിടിച്ചുവേള നിന്നത് പ്രകാരം പൊങ്ങിനിന്നു.

യഹ്യബ്നു ബിസ്ഥാൻ (റ) പറഞ്ഞു. ഞങ്ങൾ അലാഅ്ബ്നു സിയാദിന്റെ മയ്യിത്ത് നിസ്കരിച്ചു അ

വസരത്തിൽ അദ്ദേഹത്തിന്റെ ആ മുടികൾ ഉയർന്നു നില്ക്കുന്നതായി കാണാൻ സാധിച്ചു.

അബുൽഹസനുബ്നു മുതലിബ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു അദ്ദേഹം മദീനത്തെ പള്ളിയിലെ ഇമാമായിരുന്നു. ഞാൻ പള്ളിയിൽനിന്ന് ചില അത്ഭുത സംഭവങ്ങൾ കാണുകയുണ്ടായി. അബൂബക്കർ സിദ്ദീഖ് (റ), ഉമറുൽ ഫാറൂഖ് (റ) ഇടങ്ങിയവരെ ചീത്തപറയുന്ന ഒരുത്തൻ അവിടെ ഉണ്ടായിരുന്നു ഞാൻ ഒരു ദിവസം സുബഹി നിസ്കരിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ ഒരു പുരുഷൻ വരികയും അവന്റെ ഇരു കണ്ണുകളും മുഖത്തിലൂടെ പൊട്ടിഒലിക്കുന്നതായിട്ട് കാണാൻ ഇടയായി. തുടർന്ന് അദ്ദേഹത്തോട് ഞാൻ ചോദിച്ചു. എന്താണ് ഇതിന്റെ ചരിത്രം? അദ്ദേഹം പറഞ്ഞു. ഞാൻ ഈ രാത്രിയിൽ റസൂൽ(സ)തങ്ങളെ സ്വപ്നത്തിൽ ദർശിക്കുകയും റസൂൽ(സ)യുടെ മുമ്പിൽ അലിയ്യിബ്നു അബീഥാലിബ് (റ)വും അബൂബക്കർ സിദ്ദീഖ് (റ) വും ഉമറുൽ ഫാറൂഖ് (റ) വും റസൂലിനോട് ഒരുമിച്ചുണ്ടായിരുന്നു. അബൂബക്കർ സിദ്ദീഖും (റ) ഉമർ (റ) ഇടങ്ങിയവർ പറയുകയുണ്ടായി. അല്ലാഹുവിന്റെ റസൂലേ ഇദ്ദേഹം ഞങ്ങളെ ചീത്ത പറയുന്നുണ്ട്. അപ്പോൾ റസൂൽ(സ)ചോദിച്ചു ഹേ, അബാ ഖൈസ് നിന്നോട് ആരാണ് ഇത് കല്പിച്ചത്. അനന്തരം ഞാൻ പറഞ്ഞു. അലിയ്യാണ് കല്പിച്ചത്. അപ്പോൾ അലി (റ) എന്നെ കൊണ്ടു മുന്നിടുകയും അവരുടെ ചൂണ്ടാണി വിരലും നടു വിരലും നിവർത്തുകയും മററു വിരലുകളെ കൂട്ടുകയും ആ ഇരുവിരലുകളെ എന്റെ കണ്ണുകളെക്കൊണ്ടു ചൂണ്ടികൊണ്ടു അദ്ദേഹം പറഞ്ഞു. നീ പറഞ്ഞത് കളവാണെങ്കിൽ നിന്റെ ഇരു കണ്ണുകളേയും അല്ലാഹു പൊട്ടിക്കട്ടെ! അ

വരുടെ ഇരുവിരലുകളും എന്റെ കണ്ണിൽ കടത്തുകയും ചെയ്തു. അങ്ങിനെ ഉറക്കിൽനിന്നു് ഉണർന്നു, എന്റെ ഇരു കണ്ണുകളും ഈ സ്ഥിതിയിലായിട്ടുണരുകയും ചെയ്തു.

ആറാമത്തെ (റ) തൊട്ടു് റിപ്പോർട്ടു് ചെയ്തിരിക്കുന്നു. ആയിശാ ബീവിയുടെ ഒരു അടിമ സ്ത്രീ മഹതിക്കെതിരെ സിഹ്ർ ചെയ്യുകയുണ്ടായി. അതുകാരണം മഹതി രോഗത്തിൽ കിടക്കുന്ന അവസരത്തിൽ സിന്ദി എന്ന സ്ഥലത്തുള്ള ഒരാൾ കടന്നുവരികയും അദ്ദേഹം മഹതിയോടു് പറയുകയും ചെയ്തു. മഹതീ! നിങ്ങൾക്കു് സിഹ്റിന്റെ രോഗമാണു്. ആയിശാ ബീവി (റ) ചോദിച്ചു. ആരാണു് എനിക്കെതിരെ സിഹ്റ് ചെയ്തത് അദ്ദേഹം പറഞ്ഞു വെള്ളാട്ടിയാണു്. തത്സമയം ആ അടിമയുടെ കയ്യിൽ ഒരു കുട്ടിയുണ്ടു്. ആ കുഞ്ഞു് അവളുടെ മടിയിൽ മൂത്രമൊഴിക്കുകയും ചെയ്തിരിക്കുന്നു. ആയിശാ ബീവി അവളോടായി ചോദിച്ചു നീ എനിക്കു് സിഹ്ർ ചെയ്തിട്ടുണ്ടോ? അവൾ പറഞ്ഞു അതേ, ഉണ്ടു്. മഹതി ചോദിച്ചു. എന്താണു് നീ സിഹ്ർ ചെയ്യാനുള്ള കാരണം. അവൾ പറഞ്ഞു. എന്നെ വേഗത്തിൽ സ്വാതന്ത്ര്യയാക്കുവാൻ വേണ്ടിയാണു്. അങ്ങനെ അവളെ സ്വഭാവ ദുഷ്യമുള്ള ഒരു അഅ്റാബിക്കു് വിൽക്കുവാൻ സഹോദരനോടു് കല്പിച്ചു. അന്നു് രാത്രി തന്നെ രോഗ ചികിത്സ മഹതി സ്വപ്നത്തിൽ ദർശിച്ചു. മൂന്നു് കിണററിൽ നിന്നുള്ള അല്പം വെള്ളം ഒരുമിച്ചു് കൂട്ടുകയും അതുകൊണ്ടു് കുളിക്കുവാനും സ്വപ്നത്തിൽ ചികിത്സ ലഭിച്ചു. ശേഷം അപ്രകാരം വെള്ളംകൊണ്ടു് കുളിച്ചതിനെ തുടർന്നു് രോഗം സുഖമാവുകയും ചെയ്തു.

ചോ. 20. മരിച്ചവരുടെ റൂഹുകൾക്ക് ഭൂമിയിലുള്ളവരുടെ അമലുകൾ കൊണ്ട് ഫലം ലഭിക്കുമോ?

ഉത്തരം. രണ്ട് കാര്യം കൊണ്ട് ഫലം ലഭിക്കുമെന്നതിൽ ഇമാമുകൾക്ക് ഒരുത്തർക്കും എതിരഭിപ്രായമില്ല. ഒരു കാര്യം മരണത്തിനു മുമ്പ് ഭൂമിയിൽ നടത്തിയ നല്ല കാര്യങ്ങൾക്ക് ആ കാര്യങ്ങൾ നടക്കുമ്പോഴെല്ലാം അതുണ്ടാക്കാൻ കാരണമായ ആവർക്കും അതിന്റെ പ്രതിഫം ലഭിക്കുന്നതാണ്.

രണ്ട്. വല്ലവരും മരിച്ചവർക്ക് വേണ്ടി പൊറുക്കലിനെ തേടുകയോ ദുആ ചെയ്യുകയോ അത് പോലെ ധർമ്മം-വജ്ജ തുടങ്ങിയ കാര്യങ്ങൾ ചെയ്താൽ അതിന്റെ പ്രതിഫലങ്ങൾ അവരെക്കൊള്ളെ ചേരുന്നതാണ്.

ശരീരംകൊണ്ട് ചെയ്യുന്ന ആരാധനകൾ ചേരുമോ എന്നതിൽ ഇമാമീങ്ങൾക്കിടയിൽ അഭിപ്രായ വ്യത്യാസങ്ങളുണ്ട്. ഭൂരിപക്ഷം ഉലമാക്കളുടെ അടുക്കലും ചേരും എന്നാണ്. അബൂഹുറൈറ (റ) വിനെ തൊട്ട് മുസ്‌ലിം റിപ്പോർട്ട് ചെയ്തിരിക്കുന്നു. അതിൽപറഞ്ഞത് മൂന്ന് കാര്യം മാത്രമെ ചേരുകയുള്ളൂ എന്നാണ്. അഥവാ; ഒന്ന് നിലനിൽക്കുന്ന ധർമ്മം വഖ്ഫ് സ്വത്ത് അവകാശം കൊടുത്ത മുസ്ഹഫ് ഗ്രന്ഥങ്ങൾ-പള്ളി, മുസാഫിർ ഖാന, അവൻ കുഴിച്ചുണ്ടാക്കിയ നദികൾ-സ്വത്തിന്റെ ധർമ്മങ്ങൾ തുടങ്ങിയവ അതിന്റെ ഉദാഹരണങ്ങളാണ്. രണ്ട് ഫലപ്രദമായ വിജ്ഞാനം. മൂന്ന്. നല്ലവരായ സന്താനങ്ങൾക്കുള്ള പ്രാർത്ഥന ഇത്തരം കാര്യങ്ങളെക്കൊണ്ടുള്ള പ്രതിഫലം അവനെക്കൊള്ളെ ചേരുന്നതാണ്.

അപ്പോൾ وان ليس للانسان الا ما سعى എന്ന ആയത്തിന്റെ പൊരുൾ അവൻ അദ്ധ്വാനിച്ചത് അവനിക്ക് അവകാശപ്പെട്ടത് മാത്രമാണ്. ഇത്കൊണ്ട് മറ്റൊരാൾ ഹദ്‌യ (വെറുതെ) ചെയ്യുന്നവകൾ മരിച്ചവനിക്ക് ലഭിക്കുകയില്ല എന്നർത്ഥം ലഭിക്കുന്നതല്ല. ഒരാളുടെ കടം വീട്ടാൻ കഴിവുള്ളതിനോട് കൂടെ തന്നെ അവനിക്ക് ഒഴിവാക്കികൊടുത്താൽ കടം വീടുന്നതാണ്. അപ്പോൾ മരിച്ച വ്യക്തിയുടെ കടം അവന് വീട്ടാൻ സാധിക്കാത്ത നിലയിൽ മരണമടഞ്ഞാൽ ശേഷം കടക്കാരൻ കടത്തെ അവന് ഒഴിവാക്കികൊടുത്താൽ വീടുമെന്നുള്ളതിൽ സന്ദേഹമില്ല.

ആ കടം വിട്ടുകൊടുക്കൽ കൊണ്ട് ഫലം ലഭിക്കും പ്രകാരം ജീവനുള്ളവൻ ദാനം ചെയ്താലും ഫലം കിട്ടുമെന്ന് വളരെ വ്യക്തമാവുന്നതാണ്. അപ്പോൾ ഒരുത്തന്റെ അമലിന്റെ പ്രതിഫലം അവനിക്ക് ബന്ധപ്പെട്ടതാണെങ്കിലും ഇന്നാലിന്നവനിക്ക് ആ അമലിന്റെ പ്രതിഫലത്തിനെ ഞാൻ ദാനം ചെയ്തു എന്ന് കരുതിയാൽ ആ പ്രതിഫലം മരിച്ചവനിക്ക് ഫലം ചെയ്യുന്നതാണ്. മയ്യിത്തിന്റെ മേലുള്ള കടം ഒഴിവാക്കികൊടുത്താൽ ഫലം ചെയ്യും പ്രകാരം പുതുതായി ചെയ്യുന്ന ധർമ്മങ്ങളും അവന്റെ അടുക്കലേക്ക് അതിന്റെ പ്രതിഫലം ചേരുന്നതാണ്.

നബി(സ) പറഞ്ഞു. ശരീരത്തിന്റെ പ്രവർത്തനം ഇല്ലാത്ത നോമ്പിന്റെ കൂലിയും മയ്യിത്തിനെകൊണ്ടുള്ള ചേരുന്നതാണ്. അപ്പോൾ നോമ്പിന്റെ പ്രതിഫലം ചേരും എന്നത്കൊണ്ട് നാവ്കൊണ്ട് പ്രവർത്തിക്ക

ന്ന ഖുർആൻ ഓത്തിൻെറ പ്രതിഫലം തീർച്ചയായിട്ടും ചേരുന്നതാണ്.

21 ചോ. മരിച്ചവർക്ക് ഖബറിനരികിൽ വെച്ച് തൽഖീൻ ചൊല്ലുന്നതിൻെറ തെളിവ് എന്താണ്. അവിടെവെച്ച് ഖുർആൻപാരായണം ചെയ്യുന്നതിൻെറ തെളിവ് എന്താണ്.

ഉത്ത. നബി(സ)പറഞ്ഞിരിക്കുന്നു. لَقِّنُوا مَوْتَاكُمْ لَا إِلٰهَ إِلَّا اللّٰهُ ഈ ഹദീസിന്നു് രണ്ട് അർത്ഥങ്ങളുണ്ട്. നിങ്ങളിൽ നിന്ന് മരിച്ചവരായ ജനതക്ക് കലിമത്തുതൗഹീദ് ചൊല്ലിക്കൊടുക്കുക. മറെറാരർത്ഥം നിങ്ങളിൽ നിന്ന് മരണം ആസന്നമായവർക്ക് കലിമത്തു തൗഹീദ് ചൊല്ലിക്കൊടുക്കുക. ഖുർആനിൽ നിന്നും ഹദീസിൽ നിന്നും ഇമാമുകളായപണ്ഡിതർ ഒട്ടേറെ വ്യാഖ്യാനങ്ങൾ രേഖപ്പെടുത്തിട്ടുണ്ട്. അതെല്ലാം അതിൻെറ അർത്ഥവും ഒരർത്ഥം മറെറാന്നിന് വിരുദ്ധമല്ലാത്തതുമാണ്.

മുജാഹിദ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു മുഅ്മിനീങ്ങളായ മനുഷ്യർ മരിച്ചപ്പോഴാൽ അവൻെറ സന്താനങ്ങളുടെ സ്വാലിഹായ ആരാധനകൾ കൊണ്ട് അവനെ സന്തോഷിപ്പിക്കുന്നതാണ്.

മരിച്ചവർക്ക് തൽഖീൻ ചൊല്ലികൊടുക്കുന്നതിന് മുൻഗാമികളും പിൻഗാമികളുമായ എല്ലാ പണ്ഡിതരും തെളിവാണ്. മരിച്ചവർക്ക് കേൾവി ഇല്ലെങ്കിൽ ആ ചൊല്ലികൊടുക്കുന്നത് വെറുതെയാവുന്നതുമാണ്.

അബീ ഉമർ (റ) തൊട്ട് റിപ്പോട്ട് ചെയ്തിരിക്കുന്നു. നബി(സ)പറഞ്ഞു. നിങ്ങളിൽ നിന്ന് ആരെങ്കിലും മ

രണപ്പെട്ടാൽ അവൻെറ തലയുടെ അടുത്ത് ഒരാൾ നില്ക്കു കയും അവൻ ഇതിനെ പറയുകയും വേണം. ഇന്നാലിന്ന സ്ത്രീയുടെ മകനായ ഇന്നാലിന്നവനെ ഇങ്ങിനെ വിളിക്കു മ്പോൾ അവൻ വിളികേൾക്കുന്നതാണ്. പക്ഷേ, ഉത്ത രം ചെയ്യുന്നതല്ല. വീണ്ടും രണ്ടാം തവണ വിളിക്കണം. അപ്പോൾ അവൻ എഴുന്നേററ് ഇരിക്കുന്നതാണ്. അന ന്തരം നില്ക്കുന്നവൻ പറയണം. ارشدنا رحمك الله

അല്ലാഹു നേർമാർഗത്തിലാക്കി നിനക്ക് രാജാധിരാ ജൻ കരുണ ചെയ്യട്ടെ! പിന്നീട് അവിടെ നില്ക്കുന്നവൻ പറയണം. നീ വിശ്വാസിയാണ് ഈ ഭൂമിയിൽ നി ന്ന് പിരിഞ്ഞത് അഥവാ شهادة ان لااله الاالله وان محمد الرسول الله رضيت باالله ربّا وباالاسلام دينا وبمحمد نبيا وباالقرآن إماما ഇങ്ങിനെ പറഞ്ഞാൽ വിചാരണക്ക് വേണ്ടി വരുന്ന മലക്കുകൾ നാം പോവുക. അവൻെറ ല ക്ഷ്യത്തെ അവൻ പൂർത്തീകരിക്കപ്പെട്ടു എന്ന പറഞ്ഞു പി രിഞ്ഞുപോവുന്നതാണ്.

[സാരം: അല്ലാഹു ഒഴികെ ഒരു ആരാധ്യനില്ലെന്നും മുഹമ്മദ് നബി(സ)അവൻെറ ദൂതനാണെന്നും സാക്ഷ്യം വഹിക്കുന്നു. അല്ലാഹുവിനെ കൊണ്ട് റബ്ബായും മുഹമ്മദ് നബി (സ) യെ കൊണ്ട് ദൂതനായും ഖുർആൻ ശരീഫ് കൊണ്ട് ഇമാമായും അംഗീകരിക്കുകയും തൃപ്തിപ്പെടുക യും ചെയ്യുന്നു.]

ഈ വചനം നബി (സ) പറഞ്ഞ വേള ഒരാൾ ചോ ദിച്ചു. അവൻെറ ഉമ്മാനെ അറിഞ്ഞില്ലെങ്കിൽ എങ്ങി നെയാണ് ആ മയ്യിത്തിനെ വിളിക്കുക. നബി(സ)പറ

ഞ്ഞു. അവന്റെ ആദ്യ ഉമ്മയായ ഹവ്വാഅ്(റ)യെ ചേർത്ത് വിളിക്കണം.

എന്നാൽ ഈ ഹദീസിന്റെ പരമ്പര സ്ഥിരമായിട്ടില്ലെങ്കിലും ഇത് കൊണ്ട് അമൽചെയ്യൽ ഏത് പ്രദേശങ്ങളിലും പ്രവർത്തിച്ച് വന്നിരിക്കുന്നു. ആരും തന്നെ നിഷേധിക്കാത്ത സ്ഥിതിയിൽ അല്ലാഹു (സു) നടത്തിയതായ ഒരു കാര്യം കിഴക്ക് പടിഞ്ഞാറിനിടയിൽ വസിക്കുന്ന ഏത്ര മുസ്‌ലിം സമുദായങ്ങളും യോജിച്ച് പ്രവർത്തിക്കുന്നത് തന്നെ ഈ ഹദീസിന്റെ പ്രാബല്യതയ്ക്ക് കാരണമാവുന്നതാണ്.

അങ്ങിനെ യോജിക്കൽ കേൾവിയും കാഴ്ചയും ഇല്ലാത്തവരോട് സംസാരിക്കലാണ് എന്നു വെക്കുകയാണെങ്കിൽ അങ്ങനെ ഒരു കാര്യം അല്ലാഹു നടത്തുന്നതല്ല. മാത്രമല്ല, അവനത് നടപ്പിൽ വരുത്തുന്നതുമല്ല.

തൽഖീനിനിക്ക് നേരത്തെ പറഞ്ഞതിൽ മറ്റൊരർഥം. നിങ്ങൾ ആക്കെങ്കിലും മരണം ആസന്നമായ വേളയിൽ കലിമത്തു തൗഹീദിനെ ചൊല്ലിക്കൊടുക്കുക എന്നാണ് ഖുർആനിൽ നബി വചനങ്ങളിൽനിന്നും വ്യാഖ്യാതാക്കളായ ഇമാമുകൾ പല തഫ്സീറുകളിലും വിവരിച്ചിരിക്കുന്നു. അതെല്ലാം പറയപ്പെട്ട വാക്കിന്റെ അർഥവും ഒന്ന് മറ്റൊരർഥത്തിന് വിപരീതമല്ലാത്തതുമാണ്.

മുജാഹിദ്(റ)തൊട്ട് സഹീഹായ ഒരു ഹദീസിൽ വന്നിരിക്കുന്നു. മുഅ്മിനായ മനുഷ്യൻ മരിച്ചുപോയാൽ അവന്റെ സന്താനങ്ങളുടെ സ്വാലിഹായ അമലുകൾകൊണ്ട് മലക്കുകൾ അവനിക്ക് സന്തോഷവാർത്ത അറിയി

ക്കുന്നതാണ്. എന്നാൽ മുൻഗാമികളും പിൻഗാമികളും
ക്ക് പഠിപ്പിക്കുകയും പിൻഗാമികൾ അപ്രകാരം ചെയ്തു
വരികയും അത് മരിച്ചവർക്ക് കേൾവിയും കാഴ്ചയും
ഉണ്ട് എന്നതിലേക്ക് ലക്ഷ്യവുമാണ്. സമുദായം അ
ന്നുമുതൽ ഇന്നുവരെ പ്രവർത്തിക്കുകയും ചെയ്തത് അവർക്ക്
പറയപ്പെട്ട കഴിവുകൾ ഉണ്ട് എന്നതിലേക്കുള്ള തെളി
വിന്റെ വെളിച്ചത്തിലുമാണ്. അങ്ങിനെ പറയപ്പെട്ട
കഴിവുകൾ ഇല്ലെങ്കിൽ ഈ സംസാരം കല്ല്, മണ്ണ് തുട
ങ്ങിയവകളോട് സംസാരിക്കും പ്രകാരമായിരിക്കും.

അബൂദാവൂദ് റിപ്പോർട്ട് ചെയ്ത ഒരു ഹദീസിലു
ണ്ട്. നബി(സ) ഒരു ജനാസയുടെ അടുക്കൽ വരികയും
മറമാടിയതിന് ശേഷം നബി(സ) അവിടന്ന് കല്പി
ക്കുകയുമുണ്ടായി. ഇവിടെയുള്ളവർ എല്ലാവരും ഈ മയ്യിത്തി
ന്റെ വിചാരണവേള അവന്റെ ഹൃദയം ഉറച്ചുനില്ക്കാൻ
വേണ്ടി പ്രാർത്ഥിക്കണം? റസൂൽ ആവർത്തിച്ചു ഇ
പ്പോൾ അവനോട് മലക്കുകൾ വിചാരണ നടത്തുന്നു
ണ്ട്. റസൂലിത് പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ
തൽഖീനെ അവൻ കേൾക്കും എന്ന് മനസ്സിലാവു
ന്നുണ്ട്.

നബി(സ)പറഞ്ഞ ഒരു ഹദീസിൽ ഇപ്രകാരം പറ
ഞ്ഞു. ഖബറിടത്തിനരികിൽ ഹാജറായവരുടെ നടത്തത്തി
ന്റെ ശബ്ദം അവർ കേൾക്കുന്നതാണ്. അബ്ദുൽഹഖ്ഖ്
[റ] പറഞ്ഞിരിക്കുന്നു. സ്വാലിഹീങ്ങളിൽ നിന്നൊ
രാൾ പറഞ്ഞു. എന്റെ സഹോദരൻ മരണപ്പെടുകയും
ശേഷം അവനെ സ്വപ്നത്തിൽ കാണുകയും ചെയ്ത അ
വസരത്തിൽ ഞാൻ ചോദിക്കുകയുണ്ടായി. നിന്നെ ഖ
ബറിൽ വെച്ച അവസരത്തിൽ നിന്റെ സ്ഥിതിഗതി

കരം എന്താണ്? അവൻ പറഞ്ഞു എന്റെ അടുത്ത് ഒരാൾ തീകൊള്ളിയും കൊണ്ട് വരികയും നിങ്ങളുടെ പ്രാർത്ഥന ഉണ്ടായിരുന്നില്ലെങ്കിൽ തൽസമയം തന്നെ ഞാൻ ഹലാക്കാവുമായിരുന്നു.

ശൈബത്തു ബ്നു ശൈബത് [റ] പറഞ്ഞിരിക്കുന്നു. എന്റെ മാതാവിന് മരണം ആസന്നമായ സമയത്ത് വസിയ്യത്ത് ചെയ്യുകയുണ്ടായി. എന്റെ ഓമനമകനേ, നീ എന്റെ ഖബറിടത്തിനരികിൽ നില്ക്കുകയും പറയുകയും വേണം. എന്റെ ഉമ്മാ, നിങ്ങൾ لا إله إلا الله എന്ന് പറയണം.

അങ്ങനെ ഉമ്മാനെ മറമാടിയതിന് ശേഷം മഹതി പറഞ്ഞത് പ്രകാരം വിളിക്കുകയും لا إله إلا الله എന്നു കൊണ്ട് പറയാൻ കല്പിക്കുകയും തുടർന്നു ഞാൻ പിരിഞ്ഞു വരികയും കൂടാതെ അന്ന് രാത്രി ഉമ്മാനെ സ്വപ്നത്തിൽ ദർശിക്കുകയും ചെയ്തു. ഉമ്മ പറഞ്ഞു. എന്റെ കുഞ്ഞിമകനെ, നിന്നോട് ഞാൻ വസിയ്യത്ത് ചെയ്ത കർമ്മം നീ നിർവഹിച്ചിരുന്നില്ലെങ്കിൽ ഞാൻ ഹലാക്കാകുമായിരുന്നു. എന്റെ വസിയ്യത്താണ് അതിൽ നിന്ന് രക്ഷപ്പെടുത്തിയത്. (കിതാബുർറൂഹ്)

ഇബ്നു അബ്ദുദുൻയാ അഹ്മദുബ്നു അബിൽഹവാരി(റ)തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അദ്ദേഹം പറഞ്ഞു. എന്റെ സഹോദരൻ മുഹമ്മദ് (റ) പറഞ്ഞു. അബ്ബാദുബ്നു അബ്ബാദ് (റ) കടന്നു വരികയുണ്ടായി. ഫലസ്തീനിലെ അമീറായ ഇബ്റാഹീമുബ്നു സ്വാലിഹ്(റ)വിന്റെ അടുക്കൽ അബ്ബാദുബ്നു അബ്ബാ

ട് വന്ന അവസരത്തിൽ അദ്ദേഹത്തോട് പറഞ്ഞു. എനിക്ക് നിങ്ങൾ ഉപദേശം തരണം. അദ്ദേഹം പറഞ്ഞു. ജീവിച്ചിരിക്കുന്ന അടിമകളുടെ ആരാധനകളെ മരിച്ചവരായ കുടുംബത്തിന് കാണിക്കപ്പെടും എന്നുള്ള ഒരു നബിവചനം എനിക്ക് ലഭിച്ചിട്ടുണ്ട്. എന്നാൽ അമീറായ നിങ്ങളുടെ അമലുകളിൽ നിന്ന് റസൂൽ (സ) തങ്ങൾക്ക് എന്താണ് കാണിക്കപ്പെടുക എന്നു ചോദിച്ചു. ഇത് കേട്ട അമീർ ഇബ്റാഹീമുബ്നു സ്വാലിഹ് (റ) തന്റെ താടി നനയുന്നത് വരെ കരഞ്ഞു.

സ്വഖ്ഖുബ്നു സുലൈമാൻ (റ) പറഞ്ഞു. ഞാൻ ചീത്ത സ്വഭാവത്തിന്റെ ആളായിരുന്നു. എന്റെ പിതാവിന്റെ മരണാനന്തരം ഞാൻ അതിനെ തൊട്ട് മടങ്ങുകയും ഖേദിക്കുകയും ചെയ്തു. എങ്കിലും ആ ദുസ്വഭാവം വീണ്ടും എന്നെ പിടികൂടി. ഉപ്പ പറഞ്ഞു. മകനെ, നിന്റെ അമലുകളെ എനിക്ക് കാണിക്കപ്പെട്ടിരുന്നു. ആ അവസരത്തിൽ സ്വാലിഹീങ്ങളുടെ അമലുകളും നിന്റെ അമലുകളും തുല്ല്യമായിരുന്നു എങ്കിലും മറ്റൊരു അവസരത്തിൽ നിന്റെ അമലുകളെ വളരെ നീചമായാണ് കാണാൻ ഇടയായത്. അത് കാരണം ഞാൻ വളരെ ലജ്ജിച്ചുപോയി. അതുകൊണ്ട് എന്റെ മകനേ? എന്നെ നീ പറയപ്പെടാത്തതാതിരിക്കുകയും എന്റെ കൂടെ കിടക്കുന്നവക്കിടയിൽ എന്നെ വഷളാക്കാതിരിക്കുകയും ചെയ്യുക. എന്ന് പിതാവ് മകനെ സ്വപ്നത്തിൽ ഉപദേശിച്ചു

എന്നാൽ ഈ സംഭവം റിപ്പോർട്ട് ചെയ്ത ഖാലിദ് ബ്നു അംറ് (റ) പറഞ്ഞു. ഈ സംഭവത്തിന് ശേഷം ഖാലിദ് ബ്നു സുലൈമാൻ എന്നവരെ ഞാൻ കേട്ടു. അദ്ദേഹം അത്താഴ സമയത്ത് പ്രാർത്ഥന നടത്തുന്നവരാണ്.

അദ്ദേഹം കൂഫയിൽ എനിയ്ക്കുള്ള ഒരു അയൽവാസിയായി രുന്നു. അദ്ദേഹത്തിന്റെ പ്രാർഥന ഇങ്ങിനെയായിരുന്നു

اسئلك انابة لارجعة فيهما ولا حور يامصلح الصالحين ياهادى المضلين ويا ارحم الراحمين

[സാരം: ഏററം കാരുണ്യത്തിൽ നിന്നും കരുണ ചെയ്യുന്നവനും പിഴച്ചവരെ സന്മാർഗികളാക്കുന്നവനും സജ്ജനങ്ങളെ നന്നാക്കുന്നവനുമായ നാഥാ മടങ്ങലും പിന്തിരിയലുമില്ലാത്ത തൗബ ചോദിക്കുന്നു].

അബ്ദുല്ലാഹിബ്നു റവാഹത്തിന്റെ കുടുംബത്തിൽ പെട്ട ഒരു സ്വഹാബിയുടെ പ്രാർഥന: അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിനു ശേഷം ആ സ്വഹാബി പറയുകയുണ്ടായി.

اللهم انا اعوذبك من عمل اخزى به عند عبد الله بن رواحة

രാജാധി രാജനായ തമ്പുരാനെ, അബ്ദുല്ലാഹിബ്നു റവാഹത്തിന്റെ അടുക്കൽ ചെല്ലുമ്പോൾ പരാചിതയെ തൊട്ട് നിന്നോട് കാവലിനെതേടുന്നു. ജീവിച്ചിരിക്കുന്നവരുടെ സംസാരങ്ങൾ മരിച്ചവർ കേൾക്കും എന്നതിലേക്ക് ലക്ഷ്യമായി അവരെ മേൽ സലാം ചൊല്ലുന്നവനിക്ക് സന്ദർശകൻ എന്ന് ഉപയോഗിച്ചത് ഒരു ഉന്നതതെളിവാണ്. കാരണം മരിച്ചുകിടക്കുന്നവർ ഇവന്റെ സലാം അറിയുന്നില്ലെങ്കിൽ അവനിക്ക് സന്ദർശകൻ എന്ന് പറയാൻ ന്യായമില്ല. നബി(സ) തങ്ങളുടെ അനുയായികൾക്ക് പഠിപ്പിച്ചു.

سلام عليكم اهل الديار من المؤمنين والمسلمين وإنا انشا الله بكم لاحقون يرحم الله المستقدمين منا ومنكم والمستأخرين نسأل الله لنا ولكم العافية

സാരം. സത്യവിശ്വാസികളിൽ നിന്നുള്ള ഖബർ നിവാസികളെ അല്ലാഹുവിന്റെ രക്ഷ നിങ്ങളിൽ ഉണ്ടാവട്ടെ. അല്ലാഹു ഉദ്ദേശിച്ചാൽ ഞങ്ങൾ നിങ്ങളിലേക്ക് ചേരുന്നതാണ്. നിങ്ങളിൽനിന്നും ഞങ്ങളിൽ നിന്നും മുൻഗാമികൾക്കും പിൻഗാമികൾക്കും അല്ലാഹു കരുണചെയ്യട്ടെ. അല്ലാഹുവിനോട് നിങ്ങൾക്കും ഞങ്ങൾക്കും സുഖത്തിനെ ചോദിക്കുന്നു. അപ്പോൾ മരിച്ചവരുടെ അടുത്ത് വച്ച് ഓതുന്നതും നിസ്കരിക്കുന്നതും അവർകേൾക്കുന്നതാണ് (കിതാബുർറൂഹ് 8) എല്ലാവരുടെ റൂഹുകളും ഒരെ നിലയിൽ പെട്ടതല്ല. ചിലരുടെ റൂഹുകൾ കൂടുതൽശക്തിയുള്ളതും ചിലരുടേത് ശക്തികുറഞ്ഞതാവുന്നതും ചിലത് വലുതും ചിലത് ചെറുതായും ചെറിയതിന്നുണ്ടാവാത്തപ്രത്യേകതകൾ വലിയതിന്നു ഉണ്ടാവുന്നതാണ്.

എന്നാൽ നോക്കു ദുനിയാവിൽ റൂഹുകളുടെ പ്രവർത്തനത്തിൽ വ്യത്യസ്തപ്പെട്ടതായിട്ട് നാം കാണുന്നത് പ്രകാരം തന്നെ മരിച്ചമനുഷ്യരുടെ റൂഹുകൾ ശക്തിയിലും വേഗതയിലും വ്യത്യാസമുണ്ടാവുന്നതും പ്രവർത്തനത്തിൽ ശക്തിയുള്ളതായിട്ടും ഉളരിയതായിട്ടും റൂഹുകൾ അന്യോന്യം സഹായിക്കുന്നതായിട്ടും കാണുന്നതാണ്. അത് പോലെതന്നെ ശരീരത്തിന്റെ തടസ്ഥത്തിൽ നിന്ന് പുറപ്പെട്ടതിന് ശേഷവും റൂഹിനുള്ള നടത്തത്തിലും ശക്തിയിലും അല്ലാഹുവിനെകൊണ്ടുള്ള ഉയരുന്നതിലും അവനുമായി വേഗത്തിൽ ബന്ധപ്പെടുന്നതിലും വിവിധകാര്യങ്ങളെ നടപ്പിൽവരുത്തുവാനുള്ള കഴിവുകളും ശരീരത്തിൽ നിൽക്കുന്ന അവസരത്തിൽ ഇല്ലാത്തകഴിവുകൾ ബഹുമാനികളായ സജ്ജനങ്ങളുടെ റൂഹിനിക്കുണ്ടാവുന്നതാണ്. കൂടാതെ മനുഷ്യരുടെ സ്വപ്ന

ത്തിനെസംബന്ധിച്ച് ഒട്ടേറെ വിഷയങ്ങൾ അനേക ഗ്രന്ഥങ്ങൾ വിലയിരുത്തിയിരിക്കുന്നു. മനുഷ്യൻ മരിച്ചതിന് ശേഷം ശരീരത്തിനോട് ബന്ധപ്പെടുന്നസമയത്ത് അസാധ്യമായ ഒട്ടേറെ പ്രത്യേകതകൾ ജീവിതാവസ്ഥയോട് തുല്ല്യപ്പെടുത്തിയാൽ അറിയാൻ സാധിക്കും. കൂടാതെ ഒരു വ്യക്തിയുടെ റൂഹ് കൊണ്ട് മാത്രം ശക്തിഏറിയ അധികരിച്ച ശത്രുസമൂഹത്തിനെ വിരട്ടി ഓടിച്ച ചരിത്രസംഭവം വിശാലമായി റിപ്പോർട്ട് ചെയ്തിരിക്കുന്നു. നബി(സ)തങ്ങളുടെ വിഷയത്തിലേക്ക് നാം ഒന്ന് എത്തി നോക്കിയാൽ മാത്രം ഒട്ടേറെ കാര്യങ്ങൾ മനസ്സിലാക്കുവാനുണ്ട്. എത്ര ആളുകൾ നബി (സ)യെ സ്വപ്നത്തിൽ ദർശിച്ചിട്ടുണ്ട്. നബി (സ)യോട് ഒരുമിച്ച് അബൂബക്കർ സിദ്ദീഖ്(റ)ഉമറുൽ ഫാറൂഖ്(റ) തുടങ്ങിയവരുടെ റൂഹുകൾ കൊണ്ട് കുഫ്റിന്റെ കോട്ടകളെ ആട്ടിയോടിക്കുകയും ചാമ്പലാക്കുകയും ചെയ്ത ചരിത്ര സംഭവങ്ങൾ വളരെഅത്ഭുതകരമാണ്.

ഈ സംഭവങ്ങളിലെല്ലാം എണ്ണത്തിൽ അമുസ്ലീംകളെ അപേക്ഷിച്ച് മുസ്ലീംകൾ വളരെ കുറവാണ്. മരിക്കും മുമ്പ് സുഹൃത്തായിരുന്നവരുടെ റൂഹുകൾ തമ്മിൽ മരണാനന്തരവും ബന്ധപ്പെടുന്നതും അവർക്കിടയിൽ എത്ര വിദൂരം ഉണ്ടെങ്കിലും അടുത്തിരുന്ന സംസാരിക്കും പ്രകാരം സംസാരിക്കുമെന്നും ഇത്തരം കാര്യങ്ങൾ അനുഭവത്തോട് യോജിക്കുന്നതുമാണ്.

അബ്ദുല്ലാഹിബ്നു അംറ്(റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്ന സത്യ വിശ്വാസികളുടെ റൂഹുകൾ ഒരു ദിവസത്തെ വഴിദൂരമായതിനോടുകൂടെ തന്നെ അ

വർ തമ്മിൽ കാണുകയും ബന്ധപ്പെടുകയും ആ സ്വപ്ന ത്തിന് മുമ്പ് ഇവർ അറിഞ്ഞതിനോട് യോജിക്കുന്ന തുമാണ് .നാസിആത്,സൂറത്തിൽ والمدبرات أمرا

എന്ന ആയത്തിന് ഇമാം ഫഖ്റുദ്ധീൻർറാസി(റ) വി ൻെറ തഫ്സീർ കാര്യങ്ങളെ നിയന്ത്രിക്കുന്ന സ്വാലി ഹീങ്ങളുടെ റൂഹിനെ തന്നെയാണ് സത്യം എന്ന് വ്യ വരിച്ചിരിക്കുന്നു

ചോദ്യം? 22. മുഅ്മിനുകളുടെ റൂഹുകൾ ഇല്ലി യ്യീൻ എന്ന സ്ഥലത്തും കാഫിറുകളുടെ റൂഹുകൾ സി ജ്ജീൻ എന്ന സ്ഥലത്തുമാണ് എന്ന് പറഞ്ഞുവല്ലൊ -? ഇതിൻെറ വിവക്ഷയും ഇദ്രീസ് നബി (അ)നെ അ ള്ളാഹു ഉയർത്തി എന്നു പറഞ്ഞതിൻേറയും വിവക്ഷ എ ന്താണ്. ?

ഉത്തരം എന്നാൽ ഇല്ലിയ്യീൻ എന്ന സ്ഥലം ഏ ഴാം ആകാശത്തിൻെറ മുകളിലും സിജ്ജീൻ ഏഴാം ഭൂമി യുടെതാഴെയും സ്ഥിതി ചെയ്യുന്നു.

ഇദ്രീസ് നബി (അ)നെ കൊള്ളെ അള്ളാഹു വ ഹ്യ് അറിച്ചു. നിശ്ചയം നിങ്ങളെ ഞാൻ മനുഷ്യ വ ർഗ്ഗത്തിൻെറ അമലുകൾക്കനുസരിച്ച് ഉയർത്തുകയാണ് അദ്ദേഹം മലക്കുകളിൽപെട്ട ഒരു സഹോദരനോട് സം സാരിച്ചു.നിങ്ങൾ എൻെറ വയസ്സിനെ നീട്ടിത്തരുവാൻ മലക്കൽ മൗത്തിനോട് പറയുക.

അപ്പോൾ ആ സഹോദരൻ ഇദ്രീസ് നബി (അ) നെ തൻെറ ചിറകിനുള്ളിലായിച്ചുമക്കുകയും നാലാം ആ കാശത്തിലേക്ക് യാത്രയാവുകയും അവിടെ വെച്ച് മല

ക്കൽ മൗതിനോട് കാര്യങ്ങളെല്ലാം സംസാരിക്കുകയും ചെയ്തു.

അനന്തരം മലക്കൽ മൗത് അസ്റാഈൽ (അ) ചോദിച്ചു എവിടെയാണ് ഇദ്‌രീസ് നബി (അ) സ്ഥിതിചെയ്യുന്നത്. സഹോദരൻ ഇതാ എൻെറ ചിറകിനുള്ളിൽ എന്ന് മറുപടി പറയുകയും ചെയ്തു. ഈ അവസരം അസ്റാഈൽ (അ) പറഞ്ഞു. ഇത് വലിയ അത്ഭുതമാണ്. അദ്ദേഹത്തിൻെറ റൂഹിനെ നാലാം ആകാശത്ത് വച്ച് പിടിക്കാൻ എന്നോട് അല്ലാഹുവിൻെറ കൽപനയുണ്ട്. തുടർന്ന് താമസം കൂടാതെ അവിടെവെച്ച് അസ്റാഈൽ (അ) ഇദ്‌രീസ് നബിയുടെ റൂഹിനെ പിടിക്കുകയും ചെയ്തു

ഹിലാലുബ്നു യസാഹ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അദ്ദേഹം പറഞ്ഞു. ഞാനും ഏതാനും സഹോദരങ്ങളും കൂടി ഒരിടത്ത് ഇരിക്കുന്നവസരത്തിൽ ഇബ്നു അബ്ബാസ് (റ) വരികയുണ്ടായി അപ്പോൾ പറയപ്പെട്ടു. ഇദ്ദേഹമാണ് നിങ്ങളുടെ നബിയുടെ എളാപ്പാൻെറമകൻ.ഉടനെഞങ്ങൾ അദ്ദേഹത്തിന് ഇരിക്കുവാൻ സ്ഥലം തയ്യാർചെയ്തു. അങ്ങിനെ ഞങ്ങളുടെ കൂട്ടത്തിൽ നിന്ന് കഅ്ബ് (റ) വിനോട് ഇബ്നു അബ്ബാസ് (റ) ചോദിച്ചു ഖുർആനിൽ വിവരിച്ച മിക്ക കാര്യങ്ങളും എനിക്ക് മനസ്സിലായിട്ടുണ്ടെങ്കിലും അതിൽ നാലു കാര്യങ്ങൾഎനിക്ക് മനസ്സിലായിട്ടില്ല. ഒന്ന് ഇല്ലിയ്യീൻ സിജ്ജീൻ എന്നീ സ്ഥലങ്ങൾ ഏതാണ്.? ഇദ്‌രീസ് നബി (അ) നെ കൊള്ളെ അല്ലാഹു അറിയിച്ചു നിങ്ങളെ ഞാൻ മേലായ സ്ഥലത്തേക്ക് ഉയർത്തി എന്നതിൻെറ വിവക്ഷ എന്താണ്? ഇല്ലിയ്യീനെ

സംബന്ധിച്ചും സിജ്ജീനിനെസംബന്ധിച്ചും നമുക്ക്മ നസ്സിലായി. കൂടാതെ ഇദ്‌രീസ് നബിയുടെ സംഭവ വിവരങ്ങളും മുമ്പ് വിവരിച്ചവല്ലൊ?

എന്നാൽ സിദ്റത്തുൽ മുൻതഹാ എന്ന വൃക്ഷം അർശിനെ ചുമക്കുന്ന മലക്കുകളുടെ തലക്കുമീതെ സ്ഥിതി ചെയ്യുന്നു. എല്ലാ സൃഷ്ടികളുടെ അറിവുകളും അത് വരെ നിൽക്കുന്നു. അതിന്റെ അപ്പുറത്തെ സംബന്ധിച്ച് സൃഷ്ടികൾക്കാർക്കും ഒരു ജ്ഞാനവും ലഭ്യമായിട്ടില്ല. ഇതു കൊണ്ട് തന്നെയാണ് സിദ്റത്തുൽ മുൻതഹാ എന്ന പേര് പറയുവാനുള്ള കാരണം. ഈ സംഭവം വഹബ് (റ) അദ്ദേഹത്തിന്റെ പിതാവിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. കൂടാതെ യഅ്ഖൂബ് (റ) വും ശമ്മർ (റ) വിനെ തൊട്ട് ഖാലിദ് (റ) വും റിപ്പോർട്ട് ചെയ്തിരിക്കുന്നു. റബീഅ് ബ്നു ഖൈസം (റ) വിനെ തൊട്ട് റബീഅ് (റ) റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഞങ്ങൾ കഅബ് (റ) വിന്റെ അടുക്കൽ ഇരിക്കുന്ന അവസരത്തിൽ ഈ ചരിത്രത്തെ വിവരിക്കുകയുണ്ടായി.

യഅ്യബ്ന ഉബൈദ് (റ) ളഹ്ഹാക്കിനെ തൊട്ട് പറയുകയുണ്ടായി. മുഅ്മിനായ മനുഷ്യന്റെ റൂഹിനെ പിടിക്കപ്പെട്ടാൽ അസ്റാഈൽ അതുമായി ഒന്നാം ആകാശത്തിലേക്ക് കയറുന്നതും പിന്നീട് രണ്ടാം ആകാശത്തിലേക്കും തുടർന്ന് ഏഴാം ആകാശം വരെ കയറുന്നതും സിദ്റത്തുൽ മുൻതഹ വരെ അറമാവുന്നതുമാണ് എന്ന് പറഞ്ഞപ്പോൾ റിപ്പോർട്ട് ചെയ്ത റാവി പറയുകയാണ്. ഞാൻ ളഹ്ഹാഖിനോട് ചോദിച്ചു. എന്താണ് സിദ്റത്തുൽമുൻതഹ. അദ്ദേഹം പറഞ്ഞു. അല്ലാഹു

വിനെ കൊള്ളെ അററമാവുന്നതും ഏത് കല്പനകളും അ തിൽ അററമാവുന്നതും അതിൻെറ അപ്പുറത്തെ സംബന്ധിച്ച് സ്പഷ്ടീകരംക്കഴ് വിവരങ്ങളൊന്നും ലഭിക്കുകയില്ലെന്നും മറുപടി പറഞ്ഞു.

റൂഹുമായി അവിടെ എത്തുന്ന അവസരത്തിൽ അസ്റാഈൽ (അ) ചോദിക്കും. അല്ലാഹുവേ, നിൻെറ ഇന്നാലിന്ന അടിമ ഇതാ വന്നിരിക്കുന്നു. അപ്പോരം അവന് ശിക്ഷയെ തൊട്ട് രക്ഷപ്പെട്ടവനാണെന്ന് എഴുതി സീൽ വച്ച ഒരു ഗ്രന്ഥത്തെ കൊടുക്കുന്നതുമാണ്. ഇത് റൂഹുകരം സ്വർഗത്തിലാണ് എന്ന് പറഞ്ഞതിനോട് അല്പവും എതിരാവുന്നതല്ല. കാരണം സ്വർഗ്ഗം സിദ്റത്തുൽ മുൻതഹ, എന്ന വൃക്ഷത്തിൻെറ അടുത്തും സ്വർഗ്ഗം അല്ലാഹുവിൻെറ അടുത്തുമാണ്. അപ്പോരം സ്വർഗ്ഗത്തിലാണ് എന്ന് പറഞ്ഞതും സിദ്റത്തുൽ മുൻതഹാൻെറ അടുക്കലാണ് എന്ന് പറഞ്ഞതും അല്ലാഹുവിൻെറ അടുത്താണ് എന്ന് പറഞ്ഞതും ലേശവും അർഥത്തിൽ വിദൂരമല്ല.

ചോദ്യം 23. ഖുർആനിൽ ചില സൂറത്തുകളുടെ ആദ്യത്തിൽ ചില അക്ഷരങ്ങരം അവതരിപ്പിച്ചതിലുള്ള യുക്തി എന്താണ്.?

ഉത്തരം. ഖുർആൻെറ ആദ്യത്തിൽ ഇങ്ങനെ അക്ഷരങ്ങരം മാത്രം കുറിച്ചതിനെ സംബന്ധിച്ച് അബുൽ ആലിയ (റ) പറഞ്ഞിരിക്കുന്നു. ഈ അക്ഷരത്തിൽ നിന്ന് ഓരൊ അക്ഷരം അല്ലാഹുവിൻെറ നാമങ്ങളിൽ നിന്ന് ഓരൊ നാമത്തിൻെറയും ആദ്യാക്ഷരങ്ങളിൽ പെടുന്നു. അപ്പോരം الف എന്ന അക്ഷരം الله എന്ന നാമ

ത്തിന്റെ ആദ്യക്ഷരവും അപ്രകാരം മ ണ്ടാമത്തെ അക്ഷരമായ ﻻ എന്ന അക്ഷരം لطيف എന്ന നാമത്തിന്റെ ആദ്യാക്ഷരവും ميم എന്നത് مجيد എന്ന നാമത്തിന്റെ ആദ്യാക്ഷരവുമാണ്. അപ്പോൾ അലി ഫ് എന്നക്ഷരം ഒരു കൊല്ലത്തിന്റെ മേൽ അറിയിക്കു ന്നതും, ലാമ് എന്നക്ഷരം മുപ്പത് കൊല്ലത്തിന്റെ മേ ൽ അറിയിക്കുന്നതും മീമ് എന്ന അക്ഷരം നാല്പത് കൊല്ലത്തിന്റെ മേൽ അറിയിക്കുന്നതുമാണ്.

ഇബ്നു ജുറയ് (റ) വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു യഹൂദികളുടെ കിതാബിൽ മുഹമ്മ ദ് നബി (സ) യെ സംബന്ധിച്ചും അവരുടെ ഉമ്മതി നെ സംബന്ധിച്ചും കാണുകയുണ്ടായി. മുഹമ്മദ് ന ബിയുടെ ഉമ്മത്തിന്റെ കാലത്തിനെ സംബന്ധിച്ച് അവർക്ക് അറിവില്ലായിരുന്നു. الم എന്ന ആയ ത്ത് ഇറങ്ങിയ അവസരത്തിൽ യഹൂദികൾ പറയുകയു ണ്ടായി. ഇതു് ദൂതനെ യാത്രയാക്കുമെന്ന് ഞങ്ങൾ മു മ്പ് അറിയുന്നവരായിരുന്നു. ഇദ്ദേഹത്തിന്റെ ഉമ്മത്തു കളുടെ കാലം എത്രയാണ് എന്ന് അറിയാത്തവരായി രുന്നു. അദ്ദേഹം പറയുന്നത് വാസ്തവമാണെങ്കിൽ ഉമ്മ ത്തുകളുടെ കാലത്തെ വിവരിച്ചു തരുന്നതാണ്. الم എന്നത് 71 (എഴുപത്തിഒന്ന്) കൊല്ലത്തിന്റെ മേൽ അറിയിക്കുന്നു. എന്നാൽ ഇത് കൊണ്ട് എന്താണ് ത ന്റെ സമുദായത്തിൽ പ്രവർത്തിക്കുവാൻ സാധിക്കുക എന്നും الر എന്ന ആയത്ത് ഇറങ്ങിയ അവസരത്തി ൽ അവർ പറഞ്ഞു. 231 (ഇരുന്നൂററി മുപ്പത്തിഒന്നി

ൻെറ) മേലിൽ അറിയിക്കുന്നതും الٓر എന്ന ആയത്ത് ഇറങ്ങിയ അവസരത്തിൽ ഇത് 271 (ഇരുന്നൂററി എഴുപത്തിഒന്നിൻെറ) മേൽ അറിയിക്കുന്നതും പിന്നീട് الٓمٓرٰ ഇറങ്ങിയ അവസരത്തിൽ ഇത് (461 ൻെറ)മേൽ അറിയിക്കുന്നതാണെന്നും അവർ പറഞ്ഞു. പക്ഷെ ഇത് ഉമ്മത്തിൻെറ കാലം നമുക്ക മനസ്സിലാവുന്നില്ല എന്ന് അവർ പറയാൻ തുടങ്ങി. അത് കൊണ്ട് ഇത് പ്രവാചകനാണെന്ന് നമുക്ക് ഉറപ്പ് ലഭിക്കുന്നില്ല.

ശുഅബി (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അദ്ദേഹം പറഞ്ഞു. ദാവൂദുബ്നു അബീഹിന്ദി (റ)യുടെ ഒരു ചോദ്യത്തിനിക്ക് മറുപടിയായി കൊണ്ട് പറഞ്ഞു. ഓരോകിതാബിനിക്കും ഓരൊരഹസ്യങ്ങളുണ്ട്. എന്നാൽ ഖുർആൻെറ രഹസ്യം സൂറത്തിൻെറ ആദ്യത്തിലുള്ള അക്ഷരങ്ങളാണ്. അതിനെ സംബന്ധിച്ച് നിങ്ങൾ ചോദിക്കാതിരിക്കുകയും മററുള്ള കാര്യങ്ങളെ കുറിച്ച് ചോദിക്കുകയും ചെയ്യുക.

ജാബിറുബ്നു അബ്ദുല്ല (റ) വിനെ തൊട്ട് റിപ്പോർട്ടു ചെയ്തിരിക്കുന്നു. നബി (സ) അൽബഖറ സൂറത്തിൻെറ ആദ്യം പാരായണം ചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിൽ അബൂയാസിർ എന്ന യഹൂദി നബി (സ) യുടെ അരികെ നടന്നുപോയി. അപ്പോൾ അബൂയാസിറിൻെറ സഹോദരൻ ഹുയയ്യുബ്നു അഖ്തബും ഒരു സംഘവും കൂടി വരികയും അവരോട് അബൂയാസിർ പറയുകയും ചെയ്തു. മുഹമ്മദ് നബി الٓمٓ എന്ന് ഓതുന്നതായി ഞാൻ കേട്ടു. അനന്തരം ഹുയയ്യും സംഘവും നബി (സ) തങ്ങളെ കൊള്ളെ തിരിക്കുകയും അവർ ന

ബിയോട് ചോദിക്കുകയും ചെയ്തു. നിങ്ങൾക്ക് ഇറക്കപ്പെട്ട ഗ്രന്ഥത്തിൽ الر എന്ന പദം ഉണ്ടോ? നബി, അതെ. ഉണ്ട് എന്നു പറയുകയും അവൻ വീണ്ടും ചോദ്യം ആവർത്തിച്ചു. അത് ലഭിച്ചത് ജിബ്‌രീൽ വഴിയാണോ? റസൂൽ. അതെ എന്നു പറയുകയും അവൻ റസൂലോടായി പറയുകയുണ്ടായി. നിങ്ങൾക്കു മുമ്പ് അല്ലാഹു വളരെ അമ്പിയാക്കളെ അയച്ചിട്ടുണ്ടെങ്കിലും അവര ഒരുത്തരുടെയും കാലങ്ങൾ അറിയിച്ചതായിട്ട് വിവരമില്ല. നിങ്ങൾക്ക് ഇറക്കിയ ഖുർആന്റെ ആദ്യത്തിൽ അവ വിവരിക്കുന്നതായി കാണുന്നു. അതു കാരണം ഞങ്ങൾ ഇക്കാര്യത്തിൽ സംശയാലുക്കളാണ്.

ഇബ്നു അബ്ബാസ് (റ) തൊട്ട് റിപ്പോർട്ടു ചെയ്തിരിക്കുന്നു. الر പോലത്ത അക്ഷരങ്ങൾ കൊണ്ട് ഉദ്ദേശിക്കുന്നത് അല്ലാഹുവിന്റെ സത്യങ്ങളെയും അവന്റെ നാമങ്ങളിൽ നിന്ന് എടുത്തുമാണ്. ഖതാദത്ത് (റ) എന്നവരെ തൊട്ട് നിവേദനം ചെയ്ത ഒരു ഹദീസിൽ ഖുർആനിലെ ഈ അക്ഷരങ്ങൾ അല്ലാഹുവിന്റെ നാമങ്ങളാണ് എന്നു പറഞ്ഞിരിക്കുന്നു.

ചോ. 24 മുത്തഖീങ്ങൾ എന്നവർ ആരാണ്?

ഉത്തരം ഇബ്നു അബ്ബാസ് (റ) തൊട്ട് റിപ്പോർട്ടുചെയ്തിരിക്കുന്നു മുത്തഖീങ്ങൾ അല്ലാഹുവിന്റെ ശിക്ഷയെ ഭയപ്പെടുന്നവരും അവൻ നിർദ്ദേശിച്ച കാര്യങ്ങൾ ഉപേക്ഷിക്കുന്നതിൽ അവന്റെ ശിക്ഷയെ ഭയപ്പെടുന്നവരുമാണ്.

ഖതാദ (റ) വിനെ തൊട്ട് റിപ്പോർട്ടു ചെയ്തിരിക്കു

ന്നു. ഖുർആൻകൊണ്ട് വിശ്വസിക്കുന്നവർക്കുതു് നേർ വഴിയും ഭയപ്പെടുന്നവർക്ക് പ്രകാശവുമാക്കിയിരിക്കുന്നു

മുആദുബ്നു ജബൽ (റ) നെ തൊട്ട് റിപ്പോർട്ടുചെയ്യിരിക്കുന്നു. അന്ത്യനാളിൽ എല്ലാ ജനങ്ങളെയും ഒരു വിശാല മരുഭൂമിയിൽ ഒരുമിച്ച് കൂട്ടുന്നതും അല്ലാഹുവിന്റെ അടുക്കൽ നിന്നു് മുത്തഖീങ്ങൾ എവിടെ എന്നു വിളിക്കപ്പെടുന്നതും അനന്തരം മുത്തഖീങ്ങൾ എല്ലാം എഴുന്നേററു നില്ക്കുന്നതും തൽസമയം അല്ലാഹു അവരെ തൊട്ട് മറയാതെ വെളിവാകുന്നതുമാണ്. അങ്ങനെ മുആദ് (റ) നോടായി ചോദിക്കപ്പെട്ടു. ആരാണ് മുത്തഖീങ്ങൾ. അദ്ദേഹം പറഞ്ഞു. ശിർക്കിനെയും ബിംബാരാധനയെയും ദൂരീകരിക്കുന്നവരും ആരാധനകളെ ഏകനായ രാജാധിരാജനിൽ മാത്രം തനിപ്പിക്കുന്നവരുമാണ്. ഇവരുടെ പ്രത്യേക സ്വർഗത്തിലേക്ക് നടന്നുപോകുന്നതുമാണ്.

അലിയ്യുത്ത് (റ) വിനെ തൊട്ട് റിപ്പോർട്ടുചെയ്യിരിക്കുന്നു. അദ്ദേഹം പറഞ്ഞു നിരോധിക്കപ്പെട്ട കാര്യങ്ങൾ വരാതിരിക്കാൻ വേണ്ടി വിരോധമില്ലാത്ത കാര്യങ്ങളെ വെടിയുന്നവരാണ് മുത്തഖീങ്ങൾ. അബൂഹുറൈറ (റ) വിനോട് ചോദിക്കപ്പെട്ടു എന്താണ് തഖ്‌വ. അദ്ദേഹം പറഞ്ഞു. നിങ്ങൾ കല്ലുകളും മുള്ളുകളും നിറഞ്ഞ സ്ഥലങ്ങളിലൂടെ സഞ്ചരിക്കാറുണ്ടോ? അതെ. എന്നാൽ നീ എന്താണ് ആ വഴിയിൽ ചെയ്യുക. അദ്ദേഹം പറഞ്ഞു അസൗകര്യ വസ്തുക്കളായ കല്ല്, മുള്ള് തുടങ്ങിയവകളെ തൊട്ട് ഒഴിഞ്ഞു പോവുന്നതാണ്. ഹ. അബൂഹുറൈറ പറഞ്ഞു. അതാണ് തഖ്‌വ.

ഫൽഖുബ്നു ഹബീബ് (റ) നെ തൊട്ട് റിപ്പോർട്ട

ചെയ്തിരിക്കുന്നു. അദ്ദേഹം പറഞ്ഞു. എന്നോട് ഒരാൾ ചോദിക്കപ്പെട്ടു. നിങ്ങൾ എനിക്ക് തഖ്‌വയെ സംബന്ധിച്ച് അല്പം വിവരിച്ചു തരണം. അപ്പോൾ അബൂഹുറൈറ (റ) പറഞ്ഞു. തഖ്‌വ എന്നത് അല്ലാഹുവിന്റെ റഹ്മത്തിനെ ആഗ്രഹിച്ച് അവനു വേണ്ടി ആരാധന നിർവഹിക്കുകയും അവന്റെ ശിക്ഷയെ ഭയപ്പെടുകയും വിരോധിച്ച കാര്യങ്ങളെ ഉപേക്ഷിക്കുകയും ചെയ്യലുമാണ് തഖ്‌വ എന്ന മറുപടി പറയുകയും ചെയ്തു

ഹസൻ (റ) നെ തൊട്ട് റിപ്പോർട്ടു ചെയ്തിരിക്കുന്നു. മുത്തഖീങ്ങളുടെ തഖ്‌വ പൂർത്തിയാവണമെങ്കിൽ അവൻ ഹറാമിനെ ഭയപ്പെടുന്നതു കാരണം ഹലാൽപോലും ഉപേക്ഷിക്കുന്നത് വരെ അവരുടെ തഖ്‌വ പരിപൂർണമല്ല.

അബ്ദുല്ലാഹിബ്നു സുബൈറിനെക്കൊണ്ടു ഒരുത്തൻ ഉപദേശാവശ്യാർഥം ഒരു കത്തെഴുതുകയുണ്ടായി. ആ കത്തിന്റെ മറുപടിയിൽ അദ്ദേഹം എഴുതിയതിങ്ങനെയാണ്. "നാലു കാര്യങ്ങളെക്കൊണ്ട് തഖ്‌വ ഉള്ളവൻ അവനെ സ്വയം അറിയുന്നതും മറ്റുള്ളവർക്ക് അറിയിച്ചു കൊടുക്കാനും സാധിക്കുന്നതാണ്" തഖ്‌വ ഉള്ളവരുടെ ശരീരത്തെ സംബന്ധിച്ച് അവർ അറിയുന്നതും അവരുടെ അടയാളം കൊണ്ട് മറ്റുള്ളവർ അറിയുന്നതുമാണ് ഒന്ന്. എത്ര ബുദ്ധിമുട്ടുകൾ നേരിട്ടാലും ആരെയും അറിയിക്കാതെ തരണം ചെയ്യുക രണ്ട്. അല്ലാഹുവിന്റെ എല്ലാ വിധിവിലക്കുകളെ കൊണ്ടും തൃപ്തരാവുക മൂന്ന്. ഏത് അനുഗ്രഹങ്ങൾക്കും നന്ദി കാണിക്കുക. നാല് ഖുർആന്റെ എല്ലാ വിധികളെയും സ്വീകരിക്കലും അനുസരിക്കലുമാണ്. (ദുർറുൽ മൻസൂർ 1/60)

**ചോ. 26 മലക്കുകളുടെ കൂട്ടത്തിൽ അല്ലാഹുവി
നെക്കൊണ്ടുള്ള ഏററം അടുത്തവർ ആരാണ്? ഏററം കൂടു
തൽ ബഹുമാനമുള്ളവർ ആരാണ്?**

ഉത്തരം ജാബിറുബ്നു അബ്ദുല്ല (റ) നെ തൊട്ട്
റിപ്പോർട്ടുചെയ്തിരിക്കുന്നു. മലക്കുകളിൽനിന്ന് അല്ലാ
ഹുവിനെക്കൊണ്ടുള്ള ഏററവും അടുത്തവർ ജിബ്‌രീൽ(അ)
മീക്കാഈൽ (അ) ഇസ്‌റാഫീൽ (അ) അസ്‌റാഈൽ
(അ) തുടങ്ങിയവരാണ്. ഇവർ തന്നെ വളരെ വിട്ടമാണ്
വിവരിച്ചാൽ അമ്പതിനായിരം കൊല്ലത്തോളം. ഇവർ
ക്കും അല്ലാഹുവിനും ഇടയിൽ അകലമുണ്ട്.

വഹബ് (റ) നെ തൊട്ട് റിപ്പോർട്ടുചെയ്തിരിക്കുന്നു
മലക്കുകളിൽ അല്ലാഹുവിനെക്കൊണ്ടുള്ള അടുത്തത് ജിബ്
രീൽ (അ) പിന്നീട് മീക്കാഈൽ (അ)മാണ്. പിന്നീ
ട് ഒരടിമയുടെ നല്ലതായ അമലുകളെ അല്ലാഹു കണ്ടിട്ടു
ണ്ടെങ്കിൽ പറയുന്നതാണ്. ഇന്നാലിന്ന അടിമ നല്ല അമലു
കളെ നിർവഹിച്ചിട്ടുണ്ടെന്നും അല്ലാഹുവിന്റെ അനുഗ്രഹ
ങ്ങൾ അവന് ഉണ്ട് എന്നും പറയുന്നതാണ്. പിന്നീട്
ജിബ്‌രീൽ മീകാഈൽ (അ) നോട് ചോദിക്കുന്നതാ
ണ്. എന്താണ് റബ്ബ് പറഞ്ഞത്. അപ്പോൾ ജിബ്
രീൽ (അ) പറയുന്നതാണ് നൽകാര്യങ്ങളെ അനുസരി
ക്കുകയും അല്ലാഹു അവനെ അനുഗ്രഹിക്കുകയും ചെയ്തി
രിക്കുന്നു. അങ്ങിനെ ആകാശത്തിലുള്ള മററു മലക്കുകൾ
മീകാഈൽ (അ) നോട് ചോദിക്കുന്നതാണ്. എന്താ
ണ് അല്ലാഹു പറയുന്നത് അപ്പോൾ മീകാഈൽ പറയും.
ഇന്നാലിന്ന അടിമ ഒരു നല്ലകർമ്മം നിർവഹിച്ചിരിക്കു
ന്നു അതിനാൽ രാജാധിരാജൻ അവനെ അനുഗ്രഹിക്കു
കയും ചെയ്തിരിക്കുന്നു. കൂടാതെ ആകാശനിവാസികളും

ഏല്ലാവരും ഇതിനെ അറിഞ്ഞതിനുശേഷം ഭൂമിനിവാസികൾ അപ്രകാരം അറിയുന്നതാണ്. ഇത്പോലെതന്നെ ദുഷ്പ്രവണതകളിൽ നടക്കുന്ന അടിമയുടെ കാര്യവും, അല്ലാഹു പറയും ഇന്നാലിന്ന അടിമ ദോഷം പ്രവർത്തിച്ചിരിക്കുന്നു. അത്കാരണം എന്റെ കോപം അവന്റെ പേരിലാണ്. ഈ വിഷയവും മുമ്പ് മുഅ്മിനായ അടിമയെകൊണ്ട് നടന്നത് പ്രകാരം ജിബ്‌രീൽ (അ) മിൽനിന്ന് അന്വേഷിച്ചറിയുകയും കൂടാതെ ആകാശ നിവാസികൾ മീകാഈൽ (അ) മിൽനിന്ന് ചോദിച്ചറിയുകയും ശേഷം ഭൂമിനിവാസികൾ അറിയുന്നതും അങ്ങിനെ അവന്റെ കാര്യങ്ങൾ ആകെ പരസ്യമാവുന്നതാണ്.

അബൂസഈദ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്ത ഒരു ഹദീസിൽ നബി (സ) തങ്ങൾ പറഞ്ഞു. എനിക്ക് ആകാശത്തുള്ള രണ്ട് സഹായികൾ ജിബ്‌രീൽ (അ) മും മീകാഈൽ (അ) മുമാണ്. ഭൂമിയിലുള്ള രണ്ട് സഹായികൾ അബൂബക്കർ സിദ്ദീഖ് (റ) ഉമറുൽ ഫാറൂഖ് (റ) വുമാണ്. ഉമ്മുസൽമത്ത് (റ) യെ തൊട്ട് നിവേദനം ചെയ്തിരിക്കുന്നു. നബി (സ) പറഞ്ഞു. ആകാശത്തിൽ രണ്ട് മലക്കുകളുണ്ട്. ഒരാൾ ഗൗരവം ഉടയവരും മറ്റൊരാൾ മയ ഉടയവരുമാണ്. ഒരാൾ ഗൗരവത്തോടെ കല്പിക്കുന്നവരും മറ്റൊരാൾ മയത്തോടെ കല്പിക്കുന്നവരും ഇരുവരും യഥാർത്ഥം പ്രവർത്തിക്കുന്നവരും ഒന്ന് ജിബ്‌രീൽ (അ) അടുത്തത് മീകാഈൽ (അ) മുമാണ്. ഇപ്രകാരം തന്നെ നബിമാരിലും ഉണ്ട്. എന്നാൽ ഇരുവരും യഥാർത്ഥം പ്രവർത്തിക്കുന്നവരാണ്. ഒന്ന് ഇബ്‌റാഹീം നബി (അ) മറ്റേത് നൂഹ് നബി (അ) മുമാണ്. നബി (സ) ആവർത്തിച്ചു.

അത് പ്രകാരം എനിക്ക് രണ്ട് സ്നേഹിതന്മാരുണ്ട്. ഒന്നാം മയത്തിന്റെ ഉടമയും മറെറാരാൾ ഗൗരവത്തിന്റെ ഉടമയുമാണ്. ഇരുവരും യഥാർത്ഥം പ്രവർത്തിക്കുന്നവരും ഒന്ന് അബൂബക്കർ (റ) വും മറെറാരാൾ ഉമർ (റ) വുമാണ്.

അബ്ദുല്ലാഹിബ്നു അംറ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഒരവസരത്തിൽ നബി (സ) യുടെ അടുക്കൽ ഒരു സംഘം ജനത വരികയും അവർ നബിയോടായി പറയുകയും ചെയ്തു. അബൂബക്കർ (റ) വാദിക്കുന്നു. സൽകർമ്മങ്ങളായ കാര്യങ്ങളെല്ലാം അല്ലാഹുവിന്റെ അടുക്കൽനിന്നുള്ളതും ദോഷങ്ങളെല്ലാം അടിമകളുടെ അടുക്കൽ നിന്നുള്ളതുമാണ്. ഉമർ (റ) വാദിക്കുന്നു. നല്ലതും ചീത്തയുമായ ഏത് കാര്യങ്ങളും അല്ലാഹുവിന്റെ അടുക്കൽനിന്നുള്ളതാണ്. ഇങ്ങിനെ ഇരുവരും വാദിക്കുന്നു. ഇക്കാര്യത്തിൽ ജനങ്ങൾ രണ്ട് കക്ഷികളാണ്. അനന്തരം നബി (സ) പറഞ്ഞു. ജിബ്‌രീൽ (അ) മീകാഈൽ (അ) നമിടയിൽ ഇസ്‌റാഫീൽ (അ) വിധിപറഞ്ഞത് പ്രകാരം നിങ്ങൾക്കിടയിൽ ഞാൻ വിധി പറയാം. വിധി ജിബ്‌രീൽ (അ) മീകാഈൽ (അ) മിനോട് പറഞ്ഞു. ഈ വിഷയത്തിൽ ആകാശത്തിന്റെ അഹ്ലുകാർ തർക്കിക്കും പ്രകാരം ഭൂമി നിവാസികളും തർക്കിക്കുന്നുണ്ട്. അത് കാരണം നാം ഇസ്‌റാഫീൽ (അ) മിനെകൊണ്ട് കേസ് ഉയർത്തുക. അങ്ങിനെ ഇസ്‌റാഫീൽ അവർക്കിടയിൽ കേസ് വിധിച്ചു.

എല്ലാ ഖൈറായ കാര്യങ്ങളും സന്തോഷകാര്യങ്ങളും ചീത്തകാര്യങ്ങളും ദുഃഖകാര്യങ്ങളും അല്ലാഹുവിന്റെ

അടുക്കൽ നിന്നുള്ളതാണ്. പിന്നീട് നബി (സ) അരുളി. അബൂബക്കർ സിദ്ദീഖ് (റ) വെറി ദോഷം ഉണ്ടാവരുതിരിക്കലിനെ അല്ലാഹു ഉദ്ദേശിക്കുകയാണെങ്കിൽ ഇബ്‌ലീസിനെ അവൻ സൃഷ്ടിക്കുന്നതല്ല. അപ്പോൾ അബൂബക്കർ (റ) പറഞ്ഞു. അല്ലാഹുവും റസൂലും പറഞ്ഞത് വളരെ ശരിയാണ്.

ഹ: അബിൽമലീഹ് (റ) വിനെതൊട്ട് നിവേദനം ചെയ്തിരിക്കുന്നു സുബ്ഹിക്ക് മുമ്പുള്ള സുന്നത്ത് നിസ്കാരം ഇദ്ദേഹത്തിന്റെ പിതാവ് നബിയോട് ഒരുമിച്ച് നിസ്കരിക്കുകയുണ്ടായി. പിതാവ് പറഞ്ഞു നബി (സ) യെ ഞാൻ കേട്ടു.

اللهم ربي جبريل وميكائيل واسرافيل وعزرائيل ومحمد صلى
اعوذبك من النار

എന്ന് മൂന്ന് തവണ ആവർത്തിക്കുന്നതായി ഞാൻ കേട്ടു.

ആയിശ (റ) യെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. നബി (സ) യുടെ വഫാത്തിനടുത്ത അവസരത്തിൽ നബിയുടെ തല മഹതിയുടെ മടിയിലായ സമയത്ത് നബിക്ക് ബോധക്ഷയം സംഭവിക്കുകയുണ്ടായി. അപ്പോൾ ആയിശ ബീവി മുഖത്ത് തടവുകയും ആശ്വാസത്തിനുവേണ്ടി പ്രാർത്ഥനനടത്തുകയും ചെയ്തു. അങ്ങനെ നബിയുടെ ബോധം തെളിയുകയും നബി പറയുകയും ചെയ്തു. ഞാൻ അല്ലാഹുവിനോട് തേടുന്നത് ജിബ്‌രീൽ (അ) മീകാഈൽ (അ) ഇസ്റാഫീൽ (അ) തുടങ്ങിയവരോടൊരുമിച്ച് റഫീഖുൽ അഅ്‌ല എന്ന പദവിയെയാണ്. (ദുർറുൽ മൻസൂർ 1) ഉന്നതമായ ലോ

കത്തിലേക്ക് ചേരാൻ ആഗ്രഹിക്കുന്നമനുഷ്യാത്മാക്കൾ ശരീരിക ബന്ധനത്തിൽ നിന്നു ഒഴിവാകുന്നതോടെ മലക്കുത്തീ ലോകത്തിലേക്കും പരിശുദ്ധ സ്ഥലങ്ങളിലേക്കും സന്തോഷത്തോടെ ക്ഷണപ്രകാരം നീങ്ങുന്നതാണ്. ഇതിനെ സംബന്ധിച്ചാണ് ഖുർആൻ ശരീഫിൽ

والسابحات سبحا എന്ന സൂക്തത്തിൽ سابحا എന്നു പറഞ്ഞത്. ഈ ആത്മാക്കൾ തന്നെ ദുൻയാവിലുള്ള നീരസതയിലും ഉന്നത ലോകത്തെ ഇഷ്ടപ്പെടുന്നതിലും വ്യത്യസ്തങ്ങളായ പദവികളിലുമാണ്. ഈ നിലക്ക് എത്തുമ്പോൾ ഉന്നത ലോകത്തേക്കുള്ള ആത്മാക്കളുടെ നീക്കം ക്ഷണത്തിലും ബലഹീനത വരുമ്പോൾ اسـتـقلالം (പ്രയാസം) ആവുന്നതാണ്. ഈ വിവരിച്ച ഉന്നത ആത്മാക്കൾ അതിൻെറ ശക്തിയും ഉന്നതിയും നിമിത്തം ദുൻയവിയായ ലോകത്തിൽ തന്നെ അടയാളങ്ങൾ ദൃശ്യമായി കൊണ്ടിരിക്കുന്നതാണ്. ഇതിനെ സംബന്ധിച്ചാണ്

والمدبرات امرا എന്ന് അല്ലാഹു വിവരിച്ചത്. ഉദാഹരണം ഒരു മനുഷ്യൻ അവൻെറ ഗുരുവിനെ സ്വപ്നത്തിൽ ദർശിക്കുകയും സംശയനിവാരണം നടത്തുകയും പിതാവുമായി ബന്ധപ്പെട്ട് ഭൂമിയിൽ നിക്ഷേപിക്കപ്പെട്ട ഖനിയെ സംബന്ധിച്ച് വിവരങ്ങൾ ശേഖരിക്കുകയും ചെയ്യുന്നു.

ജാലിനൂസ് എന്ന വ്യക്തി പറയുന്നു: ഞാൻ രോഗിയായ അവസരത്തിൽ ചികിത്സയെ തൊട്ട് അശക്തനാവുകയും ആ സന്ദർഭം സ്വപ്നത്തിലൂടെ ഒരു വ്യക്തിയെ ദർശിക്കുകയും ചികിത്സാ മാർഗങ്ങളിലേക്ക് എന്നെ ക്ഷണിക്കുകയും ചെയ്തു.

ഹ. ഇമാം ഗസ്സാലി (റ) രേഖപ്പെടുത്തുന്നു. പരിശുദ്ധ ആത്മാക്കൾ ശരീരത്തോട് വിട്ടുപിരിഞ്ഞ് ശരീര

ത്തിലും ആത്മാവിലും അതിനോടു തുല്യമായ മററൊരു ശരീരവുമായി യോജിപ്പിക്കുകയും ചെയ്താൽ വിട്ടുപിരിഞ്ഞ ആത്മാവിന് ഈ ശരീരവുമായി ബന്ധം ഉണ്ടാവുകയും തന്നിമിത്തം ഖൈറായ പ്രവർത്തനങ്ങളുടെ മേൽ സഹായിയെപോലെയാവുന്നതിലും ഒരു വിരോധവുമില്ല. ഈ സഹായത്തിന് الهام (ഇൽഹാം) എന്നു പറയുന്നു. ഇതു തന്നെ ചീത്തയായ ആത്മാക്കളുടെ ഭാഗത്തുനിന്നാവുമ്പോൾ وسواس എന്നും പറയുന്നു. رازی തഫ്സീറുൽ കബീർ (8. 318)

ചോ. 26 ബീഡി, സിസർ, ചുരുട്ട് മുതലായ പുകവലിയുടെ ശറഇലെ വിധിയെന്ത്? വെററില മുറുക്കലിന്റെ വിധിയെന്ത്? ഇവകൾക്ക വേണ്ടി പണം ചില വഴിക്കൽ അനാവശ്യമാവുമോ? ഇവകളെ ദാനംചെയ്താൽ പ്രതിഫലം ലഭിക്കുമോ?

ഉത്തരം. ബീഡി, സിഗററ് തുടങ്ങിയവകൾ വഴി ചില മാരക രോഗങ്ങൾ ഉണ്ടാവുമെന്ന് അനുഭവങ്ങളിലൂടെ ചില ഡോക്ടർമാർ വിധിപറഞ്ഞിരിക്കുന്നു. ഇതു ചിലർക്ക് വായനാററം പോലത്തതിന് ശമനം ഉണ്ടാക്കുന്നത് അനുഭവമാണ്. രോഗം ഉണ്ടാകുന്നനിലക്ക് അധികരിപ്പിക്കൽശറഇൽ ഹറാമാണ്. വായനാററം പോലത്ത ആവശ്യങ്ങൾക്ക് അല്പം മാത്രം ഉപയോഗിക്കൽ അനുവദനീയമാണ്. ഇക്കാര്യങ്ങൾക്കല്ലാതെ ഉപയോഗിക്കൽ കറാഹത്താണ്. അതിനുവേണ്ടി പണം മുടക്കലും ശറഇൽ വിരോധിക്കപ്പെട്ടതാണ്. വായനാററം പോലത്തത് ശമിപ്പിക്കുന്നതിന് ബീഡിയിലുപരി നല്ലതും ശറഇന്റെ ആഹ്വാനവും അറാക് പോലത്തത് കൊണ്ട് മിസ്വാക്ക്

ചെയ്യാനാണ്. കൂടാതെ ഒട്ടേറെ രോഗങ്ങൾക്ക് അറാക് ഉപകാരപ്രദമാണ് എന്നും ഹദീസുകൾ പഠിപ്പിക്കുന്നു.

വെററില മുറുക്കൽകൊണ്ട് പല്ലുവേദന പോലത്ത രോഗങ്ങൾ സുഖപ്പെടുമെന്ന് ചിലർ അഭിപ്രായപ്പെടുന്നുണ്ട്. ആവശ്യത്തിനാണെങ്കിൽ ജാഇസാണ്. നിസ്കാരം പോലത്ത കാര്യങ്ങൾക്ക് വായ ശുദ്ധിയാക്കൽ ബുദ്ധിമുട്ടു നേരിട്ടാൽ അതിനെ ഉപയോഗിക്കൽ കറാഹത്താണ്. ഇത്തരം കാരണങ്ങളുണ്ടായിട്ടില്ലെങ്കിൽ അതിനുവേണ്ടി പണം ചിലവഴിക്കലും ഉപയോഗിക്കലും ഗുണകരമല്ല. ബീഡി, സിഗരററ് വെററില തുടങ്ങിയവകളെ ദാനംചെയ്യുന്നതിൻെറ വിധിയും പറയപ്പെട്ട ഇസ്‌ലാമിക ആനുകൂല്യങ്ങൾക്കാണെങ്കിൽ അതിൽ പ്രതിഫലം ലഭിക്കുന്നതാണ്. ഇസ്‌ലാം വിരോധിച്ച മാർഗത്തിലൂടെയെങ്കിൽ അതിനു പ്രതിഫലവുമില്ല.

പുകവലി അധികരിപ്പിക്കൽ അവസാനകാലം ദുഷിച്ച ജനങ്ങളുടെ പ്രവർത്തിയാണെന്നു മമ്പുറം സയ്യിദലവി (റ) ഒരു പദ്യത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. പദ്യം ഇങ്ങനെയാണ്.

حبائل الشيطان للانسان ٭ فتائل الدخان والنيران

قد اماوراق الزمان خرجوا ٭ عن دينهم مع غيرهم تدحرجوا

മനുഷ്യ വർഗത്തിനെ പിഴപ്പിക്കാനുള്ള ഇബ്‌ലീസിൻെറ വല പുകവലിയുംകരിമരുന്നുമാണ്. ജനങ്ങൾ ബീഡി തെരക്കാരു കരിമരുന്ന് ജോലിക്കാരുമായി മററു സമുദായങ്ങളോടുകൂടെ ദീനിൽ നിന്നു പുറത്തുപോവുന്നതാണ്.

ചോ. 27 നമ്മുടെ കാലത്ത് ഏതു പ്രദേശങ്ങളിലും എല്ലാ സമുദായങ്ങളും അതാത് ഭാഗങ്ങളിൽ ഗവൺ

മെൻറിനെ തിരഞ്ഞെടുക്കുന്നതിനു വേണ്ടി വിവിധ പാർട്ടികളായി തിരിഞ്ഞ് ഓരോ പാർട്ടിയുടെ അനുയായികളും ഇഷ്ടപ്പെട്ട ആളുകൾക്ക് വോട്ടുചെയ്ത് തിരഞ്ഞെടുപ്പ് നടത്തുക പതിവാക്കിയിരിക്കുന്നു. ഈ വോട്ടുകൊടുക്കുന്നതിൽശറഇന്റെ വിധി എന്താണ്?

ഉത്തരം. ഈ നിലക്ക് പൊതുജനങ്ങൾ ഒരാളെ തിരഞ്ഞെടുക്കുന്നതിന് ഒരടിസ്ഥാനവും ഇല്ല, ആരാണ് ഭരിക്കാൻ പററിയതെന്ന് പൊതുജനങ്ങളായ സാധുക്കൾക്ക് അറിയില്ല. വിവരമുള്ള ആളുകൾ ഒരുമിച്ച് തെരഞ്ഞെടുക്കുകയാണെങ്കിൽ അതിന് അടിസ്ഥാനമുണ്ട്. പക്ഷേ, ഇന്നത്തെ ഭരണം ഇസ്‌ലാമിനു വേണ്ടിയല്ല. ദുൻയവിയായ പുരോഗതിക്കു മാത്രമാണ്. അതിനു കഴിവും പ്രാപ്തിയുമുള്ളവനും സത്യവും അസത്യവും വേർതിരിച്ചു അറിയുന്നവനുമായ ഒരാളെ തെരഞ്ഞെടുക്കുകയാണ് വേണ്ടത്. ഇക്കാലങ്ങളിൽ രാഷ്ട്രീയ വിവരമുള്ളവരെകൊണ്ട് ദീനിൽ കൂടുതൽ ദോഷമാണ് ഉടലെടുക്കുന്നത്. അപ്പോൾ ഈ വോട്ടർമാർ എല്ലാവരും സ്ഥാനാർഥികൾ ദീനിന് ഉപദ്രവമായി പ്രവർത്തിക്കുന്ന സ്ഥലത്ത് ഉപദ്രവത്തിൽ പങ്കാളികളാവുന്നതാണ്. ഇങ്ങനെ ചിന്തിക്കുമ്പോൾ ഒരു സത്യവിശ്വാസിക്ക് അതിനെ ഉപേക്ഷിക്കലായിരിക്കും കൂടുതൽ ഉപകാരം.

ഇനി തെരഞ്ഞെടുപ്പിൽ മൽസരിക്കുന്ന രണ്ട് വ്യക്‌തികളെ നാം വിലയിരുത്തിയാൽ ഒരുത്തനെ കൊണ്ട് ദീനിൽ അല്പ ഉപകാരവും എതിർകക്ഷിയെകൊണ്ട് ദീനിന് ഉപദ്രവുമെങ്കിൽ ഉപദ്രവകാരിയേക്കാൾ നാം വോട്ടു ചെയ്ത് വിജയിപ്പിക്കേണ്ടത് ഉപദ്രവം കുറഞ്ഞവനെയാണ്. അക്കാര്യം നിർബന്ധവുമാണ്. ദീനിനു വേണ്ടി

ഒരുത്തനെ തെരഞ്ഞെടുക്കുകയെന്നത് ഫലപ്രദമാവണമെങ്കിൽ വോട്ടർമാർ എവരും ഒരു ദീനിന്റെ ഉടമകളായിരിക്കണം. വിവിധ മതക്കാരും കൂടി താമസിക്കുന്ന സ്ഥലത്ത് ഒരു മതത്തിനുവേണ്ടിമാത്രം ഗുണംചെയ്യുകയെന്നതും അസാധ്യമാണ്. മുസ്‌ലിംകളുടെ വിശ്വാസം ഇസ്ലാംമാത്രവുംഏകനായ രാജാധിരാജന്റെ അടുക്കൽ പ്രായോഗികമായതും മററുവിശ്വാസങ്ങളെല്ലാം അസ്ഥാനത്തുമാണ്. ഇക്കാര്യം ഖുർആൻതന്നെ വ്യക്തമാക്കിയിരിക്കുന്നു.

എന്നാൽ ഇസ്‌ലാം എന്ത് എന്ന് മനസിലാക്കാത്ത ഒരുപററം ജനങ്ങൾ എല്ലാമതവും ശരിയാണ് എന്നു വാദിക്കുന്നവരുണ്ട്. അങ്ങനെ വാദിക്കുന്നവർക്ക് ഒരു സ്ഥാനവും ഇല്ലാഎന്ന്, മത്രമല്ല അങ്ങനെ വിശ്വസിക്കുന്നവർ യഥാർത്ഥ മുസ്‌ലിംകളല്ല. ഇസ്‌ലാമിനുവേണ്ടി മാത്രം ഗുണംചെയ്യാൻ ഇത്തരം പ്രദേശങ്ങളിൽ ഒരാളെ തിരഞ്ഞെടുക്കൽ ഒരിക്കലും ന്യായമല്ല.

ഇസ്‌ലാം എന്നത് മുഹമ്മദ് നബി (സ) പ്രവർത്തിച്ചവകളും റസൂൽ വിരോധിച്ചവകളെ ഉപേക്ഷിക്കലുമാണ്. ഇസ്‌ലാമിക നിയമ വ്യവസ്ഥകൾ മുഴുവനും എളിയ മനുഷ്യ ബുദ്ധിയോട് യോജിക്കണം എന്നില്ല. അതുപോലെ ഓരോ കാലങ്ങളിലും ഓരോ നബിമാർ കൊണ്ടുവന്നതിനോട് ശേഷം വരുന്നവരുടെ നിയമങ്ങൾ യോജിക്കണം എന്നില്ല. നമ്മുടെ നബി അവസാന ദൂതനും ഇനി ഒരു മാററത്തിരുത്തലുകൾക്കു അവകാശം ഇല്ലാത്തതുമാണ്. ചില മുസ്‌ലിം നാമധാരികൾ പറയുന്നത് മതപരമായ കാര്യങ്ങൾ ഓരോ കാലങ്ങളിലെ ജനങ്ങളുടെ സൗകര്യാനുസൃതം വിട്ടുവീഴ്ചചെയ്യണം. എന്നാൽ ഈ നയം യഹൂദികളുടെ നയമാണ്. അവർകാ

ലങ്ങൾക്കനുസൃതമായി മതകാര്യങ്ങളെ മാററിത്തീരുത്തലു കാരക്ക് വിധേയമാക്കിയ കാരണവശാലാണ് അവർ കോപിക്കപ്പെട്ടവരായത്. ഖുർആൻ ശരീഫിൽ അൽകഹ്ഫ് സൂറത്തിൽവിവരിച്ച മൂസാനബിയുടെയും ഖിള്റ് നബിയുടെയും യാത്രാസംഭവം വളരെവിശാലമാണ്. അവരുടെ യാത്ര അൻറാഖിയ എന്നപ്രദേശത്ത് എത്തിച്ചേർന്നു. അവർ ഇരുവരും ആ ദിവസത്തെ ഭക്ഷണാവശ്യാർഥം ആ നാട്ടുകാരെ സമീപിച്ചു എങ്കിലും അവർ വിസമ്മതിച്ചു നില്ക്കുകയാണ് ചെയ്തത്. അവരാരും അക്കാര്യത്തിൽ അവരെ സഹായിച്ചില്ല. അൽകഹ്ഫ് സൂറത്തിൽ തന്നെ ഈ സംഭവം വളരെ വിശാലമാണ്. അങ്ങനെ ന നമ്മുടെ നബി(സ)വന്നശേഷംഅവർനബിയെകൊണ്ടു വിശ്വസിച്ചു. എങ്കിലും അവർ നബിയോട് ഒരു കാര്യം ആവശ്യപ്പെട്ടു. മൂസാനബി (അ) യും ഖിള്റ് നബി(അ) യും ഞങ്ങളുടെ നാട്ടിൽ എത്തിയ അവസരത്തിൽ ഞങ്ങളുടെ നാട്ടുകാർ അവർക്ക് ഭക്ഷണം നല്കിയില്ല എന്നു വിവരിച്ചു പറഞ്ഞിട്ടുള്ള സൂറത്തിലെ ابوا (വിലങ്ങി) എന്ന പദത്തിനെ اتوا (നല്കി) എന്നാക്കിത്തരണം. പക്ഷേ, നബി അക്കാര്യം അംഗീകരിച്ചില്ല. നബിക്കു പോലും ഖുർആനിൽ ഒരു വള്ളിക്കോ പുള്ളിക്കോ മാററം വരുത്താൻ അർഹതയില്ല. ഖുർആനിൽ ആ പുള്ളി മാററിയതുകൊണ്ട് ഇസ്ലാമിൻെറ വിധികളിൽ ഒരു മാററവും സംഭവിക്കാൻ പോവുന്നില്ല. എങ്കിലും ഖുർആനിൽ മാററംവരുത്തി എന്ന ദുഷ്പേര് ലഭിക്കാൻ അതുമാത്രം മതി.

ചോ. 28 ഇമാമുകൾ നാല് മദ്ഹബുകളായി വേർതിരിഞ്ഞതിലും ത്വരീഖത്തുകൾ വിവിധങ്ങളായതിലുമുള്ള അടിസ്ഥാനമെന്ത്?

ഉത്തരം. ഇമാം ബൈഹഖിയും മററും റിപ്പോർട്ടുചെ യ്ത ഒരു ഹദീസിൽ ഇപ്രകാരം വന്നിരിക്കുന്നു.

"اختلاف الائمة رحمة" സാരം: എന്റെ സമുദായം ഒരേ ഖുർ ആനിലും ഹദീസിലും കൈകാര്യം ചെയ്തുകൊണ്ട് ശരീര ത്തിന്റെ സ്വല്പകാര്യങ്ങളിൽമാത്രം നാല് അഭിപ്രായത്തി ന്റെ ഉടമകളായി തിരിയുന്നത് സമുദായത്തിന് അനുഗ്ര ഹമാണ്. ലോകത്തിന്റെ ഓരോ ഭാഗങ്ങളിലും ആ നാ ട്ടിന്റെ സൗകര്യങ്ങൾക്കനുസൃതം ഓരോ മദ്ഹബുകൾ നി ലവിൽ വന്നു. നമ്മുടെ ഇന്ത്യാരാജ്യത്തിന് ഒരു ഭരണം ആയതിനോടു കൂടെതന്നെ ഓരോ സ്റ്റെറ്ററുകളിൽ ഭരണങ്ങ ൾ അല്ലാല്ല കാര്യങ്ങളിൽ ജനങ്ങളുടെ സൗകര്യാർഥം വ്യ ത്യാസപ്പെട്ടതായി നാം കാണുന്നു. ഈ അടിസ്ഥാന ത്തോട് العلماء ورثة الانبياء എന്ന നബിവചനവും علماء امتى كانبياء بنى اسرائيل എന്ന ഹദീസും നമുക്കു ബന്ധ പ്പെടുത്താം. സാരം: എന്റെ സമുദായത്തിലുള്ള പണ്ഡി തർ അമ്പിയാക്കളുടെഅനന്തരവകാശികളും എന്റെ സമുദാ യത്തിലെ പണ്ഡിതർ ബനൂ ഇസ്രാഈല്യരിൽ നിന്നുള്ള അമ്പിയാക്കളെപ്പോലെയാന്ന്. ഇവകളിൽ നമുക്ക് ഒട്ടേ റെ അർഥവത്തായ കാര്യങ്ങളുണ്ട്.

നമ്മുടെ നബി (സ) അവസാന ദൂതനും ആ നബിയു ടെ ദീന് അന്ത്യനാൾവരെ നിലനില്ക്കുന്നതും അദ്ദേഹത്തി ന്റെ ഓരോ അഭിപ്രായങ്ങളും ഗ്രന്ഥങ്ങളിൽ ശേഖരിക്കുക യും അവിടുന്ന് പഠിച്ചസഹാബത്തും അവരുടെനിയമവ്യ വസ്ഥകൾക്കനുസൃതം പുതിയ എല്ലാസംഭവ വികാസങ്ങൾ ക്കും പരിഹാരങ്ങൾ കണ്ടെത്തുകയും അതെല്ലാം നമ്മുടെ ദൃ ഷ്ട്യാ വിരുദ്ധമായി തോന്നുന്നുണ്ടെങ്കിലും അല്ലാഹുവി

ന്റെ അടുക്കൽ അവരുടെ നയങ്ങൾക്ക് അർഹമായ സ്ഥാനങ്ങളുണ്ട്. സ്വഹാബികളിൽ പ്രധാനികളായ അബൂബക്കർ സിദ്ദീഖ് (റ) ഉമർ ഖത്താബ് (റ) ഇരുവരും തമ്മിൽ രാത്രി നിസ്കരിക്കുന്ന വിത്ർ നിസ്കാരവും തഹജ്ജുദ് നിസ്കാരവും നിർവഹിക്കുന്നതിൽ ഇവരണ്ടിലും ഏതിനെ മുന്തിക്കണം എന്നതിൽ അഭിപ്രായ വ്യത്യാസമായി. അങ്ങനെ നബിയെകൊണ്ടുള്ള കേസ് ഉയർത്തുകയും ഇരുവരുടെ അഭിപ്രായത്തിനും നബി (സ) പ്രാതിനിധ്യം കല്പിക്കുകയുമാണ് ചെയ്തത്. റസൂൽ പറഞ്ഞു. അബൂബക്കർ സിദ്ദീഖ്(റ) സൂക്ഷ്മതയുടെ അടിസ്ഥാനത്തിലാണ് വിത്റിനെ മുന്തിക്കുന്നതെന്നും ഉമർഖത്താബ് (റ) തഹജ്ജുദിന് വേണ്ടി ഉണരും എന്ന ഉറപ്പിന്റെ അടിസ്ഥാനത്തിലുമാണ് വിത്റിനെ തഹജ്ജുദ് നിസ്കാരത്തിന്റെ ശേഷം നിസ്കരിക്കുവാനായി പിന്തിക്കുന്നതെന്നും അവർക്കിടയിൽ വിധിപറയുകയുണ്ടായി. ഇങ്ങനെ സ്വഹാബാക്കൾക്കിടയിൽ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായിട്ടും എല്ലാം റസൂലിനെകൊണ്ടുള്ള ഉയർത്തുകയും ഇരു കക്ഷികൾക്കുമിടയിൽ യോജിച്ച പരിഹാരം കാണുകയും പതിവായിരുന്നു.

സഹാബികളുടെ ഹൃദയം പൊതുജനത്തിന്റെ ഹൃദയങ്ങളെ പോലെയല്ലാത്തതും ശൈത്വാനിക്ക് പ്രവേശനം ഇല്ലാത്തതും റഹ്മത്തിന്റെ മലക്കുകൾ പ്രവേശിക്കുന്നതും സൻമനസിന്റെ ഉടമകളുമാണ്. അല്ലാഹു അവന്റെ ഖുർആൻ ശരീഫിൽ അവരെ സംബന്ധിച്ച് പറഞ്ഞത് അവർ അവന്റെ സാക്ഷികളാണ് എന്നാണ്. പക്ഷേ, ഓരോരുത്തരും ചില കാരണങ്ങളുടെ പിന്നിൽ റസൂലിന്റെ വഫാത്തിനു ശേഷം പല ഭാഗങ്ങളിലേക്കും താമസം മാറുകയുണ്ടായി. അങ്ങനെ ശരീരത്തിന്റെ കാര്യങ്ങൾഅ

റിയുന്നആവശ്യാർഥം പിൻഗാമികൾ പല ഭാഗങ്ങളിലേക്കും യാത്രയായി. പലരുടെ ഹൃദയങ്ങളിലുള്ള നബിവചനങ്ങളെയും ശേഖരിക്കുകയും അതിന്റെ ശേഷം അവരുടെ പിൻഗാമികളായി ഈ നാല് മദ്ഹബുകൾ വരുകയും ആ ശേഖരിച്ചകവളിൽനിന്ന് മസ്അലകൾ ശേഖരിക്കുന്നആവശ്യാർഥം ഓരോരുത്തരും ഓരോ നിയമങ്ങൾ കൈകൊള്ളുകയും ഓരോരുത്തരുടെ നിയമങ്ങൾക്കും അല്പാല്പ വ്യത്യാസങ്ങൾ ഉണ്ടാവുകയും ചെയ്തു. അന്ത്യനാൾവരെ പരിശുദ്ധ ഇസ്‌ലാമിൽ ഉണ്ടായേക്കാവുന്ന പ്രശ്നങ്ങൾക്ക നബിയും സ്വഹാബത്തും വ്യക്തമായ തീരുമാനങ്ങൾ ഉണ്ടാക്കി വെക്കുക എന്നത് ബുദ്ധിക്ക യോജിക്കാത്തതാണ് എന്ന് നമുക്ക മനസിലാക്കാം. എന്നാൽ ഏത്ത പ്രശ്നങ്ങൾക്കും അർഹമായ തീരുമാനവും മറുപടിയും കണ്ടെത്തുകയും ചെയ്തിരിക്കുന്നു. ഓരോ ഇമാമീങ്ങളുടെ പിൻഗാമികളും അവരുടെ മദ്ഹബിലൂടെ പ്രവർത്തിക്കുന്നതിന് അല്ലാഹു (സു.) അർഹമായ പ്രതിഫലം പ്രദാനം ചെയ്യുന്നതാണ്.

എന്നാൽ ത്വരീഖത്തുകളെ സംബന്ധിച്ച് അതിന്റെ മശാഇഖൻമാർ പറഞ്ഞിട്ടുള്ള കാര്യങ്ങളിൽ എവരും ഒന്നാണെങ്കിലും അവരുടെ പ്രവർത്തനങ്ങളിൽ മാത്രം വ്യത്യാസമുള്ളൂ. ചിലർ മുരീദന്മാരുടെ ശരീരങ്ങളിലേക്ക പരിശീലനം നല്കികൊണ്ട് അറിവ് കരഗതമാക്കുന്നു. മററു ചിലർ സുന്നത്തായ ആരാധനകളെ അധികരിപ്പിച്ചും അറിവ് സമ്പാദിക്കുന്നു. അ വരുടെ എവരുടെയും വിശ്വാസം അഹ്ലുസ്സുന്നത്തി വൽജമാഅത്ത് മാത്രമാണ്. അഹ്ലുസ്സുന്നത്തി വൽ ജമാഅത്ത് എന്നതിന്റെ അർഥം നബി (സ) യുടെയും അനുയായികളുടെയും ചര്യകളെ മുറുകെ പിടിക്കുകയും ആ സ്വഹാബത്തിന്റെ അഭിപ്രായമനുസരി

ച്ച് വിശ്വസിക്കുകയും ചെയ്യുന്നവരാണ് സുന്നത്ത്ജമാഅത്തിന്റെ അനുയായികൾ.

ശൈഖൻമാരിൽനിന്നു ചിലർ മുരീദുമാരോട് തൗബ ചെയ്യുന്നതിനു മുമ്പായി ദിക്റിൽ പ്രവേശിക്കാൻ കല്പിക്കും. മററുചിലർ തൗബചെയ്ത് ശരീരം ശുദ്ധിയായതിനു ശേഷമേ ദിക്റിൽ പ്രവേശിക്കാൻ കല്പിക്കുകയുള്ളൂ. നബിയുടെ കാലങ്ങളിൽ തന്നെ അഅ്റാബികളിൽ പെട്ട ചിലരോട് വിശ്വസിക്കാൻ പറയുകയും മററുചില അഅ്റാബികളോട് അവർ സുബ്ഹി നിസ്കരിക്കുവാൻ സാധിക്കുകയില്ല എന്നു പറഞ്ഞാലും അവരെ ഒഴിവാക്കിവിടാതെ മററുള്ള നിസ്കാരങ്ങൾ നിസ്കരിച്ച് വരുമ്പോൾ സ്വയം അവർക്ക് സുബ്ഹിയും നിസ്കരിക്കുവാനുള്ള സന്മനസ് ഉണ്ടായിത്തീരും എന്ന് മനസിലാക്കി അവരെ ഇണക്കിപ്പിടിക്കലുമായിരുന്നു പതിവ്. ഇതുപ്രകാരം മേൽകാര്യങ്ങളെ നമുക്കു മനസിലാക്കാം.

ദാവൂദ് നബി(അ) തന്റെ സമുദായത്തിന് ഉപദേശ പ്രസംഗം നടത്തിക്കൊണ്ടിരിക്കുന്ന അവസരത്തിൽ ആദ്യമായി സദസിൽനിന്നുതെമ്മാടികൾ ദോഷികൾ മുതലായവരെ ഒഴിവാക്കിനിർത്തുക പതിവായിരുന്നു. അപ്പോൾ അല്ലാഹു (സു) വഹ്‌യ് അറിയിച്ചു. സജ്ജനങ്ങൾക്കു നിങ്ങളിൽ നിന്ന് ഉപദേശം ആവശ്യമില്ലെന്നും ദോഷികളായ ജനതക്കാണ് നിങ്ങളുടെ ഉപദേശത്തിന്റെ ആവശ്യകതയെന്നും അറിയിച്ചു.

ചോ. 29 റൂഹ് മനുഷ്യന്റെ ശരീരവുമായി വിട്ട് പിരിഞ്ഞതിനു ശേഷം ശരീരവുമായി ബന്ധപ്പെടുമോ?

ഉത്തരം. അബൂഅലിയ്യുൽ റൗബാരി എന്ന ശൈഖിന് മരണം ആസന്നമായ സമയത്ത് ഇരു കണ്ണുകളെ തു

റക്കുകയും അദ്ദേഹം ഇങ്ങനെ പറയുകയും ചെയ്തു. ഞാൻ ആകാശത്തിൻെറ വാതിലുകളെ തുറക്കപ്പെട്ടതായി കാണുകയും നിങ്ങരം ചോദിച്ചില്ലെങ്കിലും മഹാന്മാരുടെ പദവികളെ പ്രദാനംചെയ്തിരിക്കുന്നെന്നും നിങ്ങരം ആഗ്രഹിച്ചില്ലെങ്കിലും ഉയർന്ന പദവികളിലേക്കും ഉയർത്തിയിരിക്കുന്നെന്നും അല്ലാഹുവിൻെറ അടുക്കൽ നിന്ന് വിളിച്ചുപറയുന്നതായി കേരംക്കുന്നു.

മറെറാരു ഹദീസിൽ വന്നിരിക്കുന്നു: റൂഹ് ശരീരത്തോടുവിട്ട് പിരിഞ്ഞാൽ ആകാശത്തിൽ നിന്നു വിളിച്ചു പറയുന്നതാണ്. ഏ ആദമിൻെറ മകനേ? നീ ദുൻയാവിനെ ഉപേക്ഷിച്ചതാണോ? അല്ലെങ്കിൽ ദുൻയാവ് നിന്നെ വെടിഞ്ഞതാണോ? നീ ദുൻയാവിനെ ഒരുമിച്ച് കൂട്ടിയവനാണോ? നീ ദുൻയാവിനെ കൊലപ്പെടുത്തിയതാണോ? പിന്നീട് കുളിപ്പിക്കാൻ എടുത്തുവച്ചാൽ നിൻെറ ശക്തിയായ ശരീരം എവിടെ എന്നും നിന്നെ ഇത്രമാത്രം ശേഷി കുറച്ചത് എന്ത് എന്നും നിൻെറ പ്രവർത്തനങ്ങളിൽ നീ സംസാരിക്കുന്ന നാവ് എവിടെ എന്നും നിന്നെ ഇത്ര മൗനത്തിലാക്കിയത് എന്ത് എന്നും നിൻെറ കേരംവി എവിടെ എന്നും നിന്നെ ഇത്രയധികം കേരംവികുറച്ചതെന്ത് എന്നും നിൻെറ മാന്യ സുഹൃത്തുക്കരം എവിടെ എന്നും നിന്നെ ഇത്ര ഏകനാക്കിയത് ആര് എന്നും അവനെ കഫം പുടയിൽ വെക്കപ്പെട്ടാൽ നീ അല്ലാഹുവിൻെറ തൃപ്തിയോടു ബന്ധപ്പെട്ടവനാണെങ്കിൽ നിനക്കാണ് എല്ലാവിധ സന്തോഷങ്ങളെന്നും മറിച്ച് നീ അവൻെറ കോപത്തിൻെറ ഉടമയാണെങ്കിൽ എല്ലാവിധ ദുഃഖങ്ങളും നിനക്കാണ് എന്നും നിൻെറ താമസം സ്വർഗമാണെങ്കിൽ എല്ലാവിധ സന്തോഷവും വാസസ്ഥലം നരകമാണെങ്കിൽ എല്ലാവിധ ദുഃഖങ്ങളും നിനക്കാണെന്നും വിളിച്ചുപറയു

ന്നതാണ്. കൂടാതെ ദൂരമായ ഒരു യാത്രയാണ് നിൻെറ യാത്രയെന്നും നിൻെറകൂടെ ഭക്ഷണങ്ങൾ ഒന്നും ഇല്ലെന്നും നിൻെറ സ്വന്തം ഭവനത്തിൽ നിന്നുള്ള യാത്രയാണെന്നും ഇനിനിൻെറ ഭവനംകൊള്ളെ നിനക്കു മടക്കയാത്രയില്ലെന്നും ഒരു ഭയാനകവീട്ടിലേക്കാണ് നിൻെറ യാത്ര എന്നും വിളിച്ചുപറയുന്നതും ശേഷം മയ്യിതിനെ കട്ടിലിൽ വെക്കപ്പെട്ടാൽ നീ ആരാധനകളെ നന്നാക്കുകയും തൗബചെയ്യുകയും ചെയ്തവനാണെങ്കിൽ എല്ലാ സുഖാനുഭൂതികളും നിനക്കാണെന്നും വിളിച്ചുപറയുന്നതും മയ്യിത് നിസ്കാരത്തിന വയ്ക്കപ്പെട്ടാൽ നീചെയ്ത ആരാധനകൾ ഗുണമായതാണെങ്കിൽ ഗുണകരമാക്കി കാണിക്കപ്പെടുന്നതും ദോഷമാണെങ്കിൽ അവന് അങ്ങനെ കാണിക്കപ്പെടുന്നതാണെന്നും വിളിച്ചുപറയുന്നതും ശേഷം ഖബറിനരികിൽ വെക്കപ്പെട്ടാൽ നിൻെറ ഭവനങ്ങൾ നശിക്കാൻ പോവുകയാണെന്നും നിൻെറ സമ്പാദ്യങ്ങൾ ദരിദ്രതയിലേക്കാണെന്നും വിളിച്ചുപറയുന്നതും അങ്ങനെ ഖബറിൽ വെക്കപ്പെട്ടാൽ ഭൂമി അവനോട് സംസാരിക്കുന്നതും നീ എൻെറ മുകളിൽ ചിരിക്കുന്നവനായി നടന്നിരുന്നവനും ഇപ്പോൾ നീ എൻെറ വയററിൽകിടന്ന് കരയുന്നവനാണ് എന്നു പറയുന്നതുമാണ്.

അങ്ങനെ മയ്യിത് മറവുചെയ്ത് ജനങ്ങളെല്ലാം പിരിഞ്ഞുപോയാൽ അല്ലാഹു (സു) പറയുന്നതാണ് എൻെറ അടിമേ? നിൻെറകൂടെ ഉള്ളവരെല്ലാം നിന്നെ ഉപേക്ഷിച്ചുപോയി. അവർ നിന്നെ ഇവിടെ ഏകനാക്കി. അവരുടെ കാരണത്താൽ നീ എനിക്ക് വളരെഅധികം ദോഷങ്ങൾചെയ്തു. എന്നാൽ ഈ ദിവസത്തിൽ ഞാൻ നിനക്കു കൃഫചെയ്യുന്നു. എന്നും എൻെറ കരുണയിൽ ജനങ്ങളെല്ലാം അത്ഭുതപ്പെടുന്നു എന്നും പിതാവ് മകന് കരുണചെ

യ്യുന്നതിലുപരി നിനക്കു കരുണചെയ്യു എന്നും വിളിച്ചുപറയുന്നതാണ്.

ചോ 30. മുപ്പതു കൊല്ലം മുതൽ ഉയർന്ന ശബ്ദം ലഭിക്കുന്ന ആവശ്യാർത്ഥം ബാങ്ക്, ഖുത്തുബ, തുടങ്ങിയുള്ള മതകാര്യങ്ങളിൽ ഉപയോഗിച്ചുവരുന്ന ലൗഡ്സ്പീക്കറിന്റെ വിധിയെന്താണ്?

ഉത്തരം. കേരളത്തിലും മററു ഇതര രാജ്യങ്ങളിലുമെല്ലാം ഉപയോഗിക്കപ്പെടുന്ന ലൗഡ്സ്പീക്കറിനെ സംബന്ധിച്ച് മുൻകാലപണ്ഡിതരുടെ അഭിപ്രായംബിദ്അത്ത് മുൻകറത്ത് എന്നാണ്. കാരണം ശറഇൽവിരോധിക്കപ്പെട്ട കുഴലൂത്തിന്റെ ശബ്ദത്തിനോട് തുല്യതയുള്ളതുകൊണ്ട് അതിനെ ഉപയോഗിക്കുന്നത് നന്നല്ല. എന്നാൽ കുഴലൂത്തിനെ സംബന്ധിച്ച് ഖുർആൻതന്നെ ഉദ്ധരിച്ചത് ശൈത്വാന്റെ ശബ്ദം എന്നാണ്. അതായത് അല്ലാഹ പറഞ്ഞു.

واستفزز من استطعت منهم بصوتك واجلب عليهم بخيلك ورجلك وشاركهم فى الاموال والاولاد وعدهم وما يعدهم الشيطان الاغرورا انّ عبادى ليس لك عليهم سلطانا وكفى بربك وكيلا ٦٤—٦٣/١٥

സാരം: അല്ലാഹു (സു) ഇബ്‌ലീസിനോട് സ്വർഗത്തിൽനിന്നു പുറംതള്ളിയ അവസരത്തിൽ പറയുകയുണ്ടായി. ആദം സന്തതികളിൽനിന്നു നിന്റെ ശബ്ദം കൊണ്ട് (അഥവാ കുഴൽ, വീണ, റേഡിയോ) തുടങ്ങിയവകളെകൊണ്ട് നീ ഇളക്കിപ്പുറപ്പെടീക്കു. അവരുടെമേൽ നിന്റെ വാഹനങ്ങളെകൊണ്ടും അതിന്റെ അനുയായികൾ

ളെകൊണ്ടും നീ വിളിച്ചോ. ഹറാമായ സ്വത്തുകളിലും സന്താനങ്ങളിലും നീ പങ്കുചേർന്നോ. മരണാനന്തര ജീവിതവും യാത്രയും ഇല്ലാതിരിക്കൽക്കൊണ്ട് നീ ഉടമ്പടിചെയ്തോ. ശൈഥാൻ അവരോട് പിഴവിനെയല്ലാതെ ഉടമ്പടിചെയ്യുന്നതല്ല. നിശ്ചയം എന്റെ മുഅ്മിനിങ്ങളായ അടിമകളുടെ മേൽ നിനക്ക് ഒരു അധികാരവുമില്ല. ശൈഥാൻ ദുർബോധനത്തിന്റെ മേൽ കഴിവുള്ളവനാണെങ്കിലും തങ്ങൾക്ക് തങ്ങളുടെ റബ്ബിന്റെ മേൽ എല്ലാം ഏല്പിക്കൽ മതി.

ഈ സൂക്തത്തിന്റെ അടിസ്ഥാനത്തിൽ നാം ചിന്തിച്ചാൽ ശബ്ദത്തിന്റെ ആയുധങ്ങളെല്ലാം ചീത്ത കാര്യങ്ങളിലേക്ക് വിളിക്കാൻ ഉപയോഗിക്കുന്നവയാണ്. ഇസ്ലാമിൽ ബാങ്കിനെ ആദ്യമായി നിയമിക്കുന്നതിനു മുമ്പ് ജമാഅത്ത് നിസ്കാരത്തിനു വേണ്ടി ഒരേ സമയത്തും ഒരേ സ്ഥലത്തും ജനങ്ങൾ ഒരുമിച്ചുകൂടാനുള്ള മാർഗം എന്താണെന്ന് നബിയും സ്വഹാബത്തും ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ സ്വഹാബികൾ വിവിധ ആയുധങ്ങളെല്ലാം അഭിപ്രായപ്പെട്ടുവെങ്കിലും അതെല്ലാം ഇതര മതസ്ഥർ ഉപയോഗിക്കുന്ന ആയുധങ്ങളാണെന്നും അവരോടു തുല്യമാവൽ ഇസ്ലാം അനുവദിച്ചതല്ലെന്നും ചിലർ വിമർശിച്ചതിന്റെ അടിസ്ഥാനത്തിൽ ഒരു തീരുമാനത്തിലും എത്തിയില്ല. അന്നു രാത്രി അബ്ദുല്ലാഹിബ്നു സൈദ് (റ) ബാങ്കിന്റെയും ഇഖാമത്തിന്റെയും വാക്കുകളെ ഒരാൾ സ്വപ്നത്തിൽ പഠിപ്പിച്ചു കൊടുക്കുന്നതായി സ്വപ്നത്തിൽ അനുഭവപ്പെട്ടു. അങ്ങനെ രാവിലെ വളരെ സന്തോഷപൂർവം സംഭവം നബിയെ അറിയിക്കുകയും അത് വാസ്തവമാണെന്ന് നബിക്ക് വഹ്‌യ് അറിയിക്കുകയും ചെയ്തു.

ശേഷം സ്വഹാബാക്കളിൽ നിന്ന് ഏററവും ശബ്ദ

മുള്ളവരായ ബിലാൽ (റ) നെ കൊണ്ട് ഈ വാക്കുകളെ ബാങ്ക് വിളിപ്പിക്കുകയും കൂടാതെ എന്നേക്കും ജുമുഅക്കും ജമാഅത്ത് നിസ്കാരത്തിനും ജനങ്ങളെ ഒരുമിച്ചുകൂട്ടാനുള്ള ഒരു മാർഗമായി നിയമിക്കുകയും ദൂരസ്ഥലത്തേക്ക് (മനുഷ്യ ശബ്ദം എത്താത്ത സ്ഥലങ്ങളിൽ) വേറെ ജുമുഅ നടത്തുവാനും അത് ഫർള് കിഫായായി നിയമിക്കുകയും ചെയ്തു. അപ്രകാരം തന്നെ ഒരു പ്രദേശക്കാർ ബാങ്കും ജമാഅത്തും പാടെ ഉപേക്ഷിക്കുകയാണെങ്കിൽ അവരോട് മുസ്ലിം ഗവൺമെൻറ് യുദ്ധംചെയ്യലും ചെയ്യിപ്പിക്കലും നിർബന്ധമാണെന്ന് കല്പിക്കുകയും ചെയ്തു. പണ്ഡിതരിൽ നിന്ന് മറെറാരു വിഭാഗം പറയുന്നത് ജനങ്ങൾക്ക് സമയം അറിക്കാനും മററും സദസ്സുകൾ വലിയതായതിൻെറ അടിസ്ഥാനത്തിലും ലൗഡ് സ്പീക്കർ ഉപയോഗിക്കൽ നിരോധിച്ച എന്ന് പറഞ്ഞിരിക്കുന്നു. ഇത് ഉപയോഗിക്കൽ നല്ലതാണ് എന്ന് ആരും പറഞ്ഞിട്ടില്ല. ജനസദസ്സ് വലുതാണെങ്കിൽ ഓരോ സ്ഥലത്തും ഓരോ മുബല്ലിഗിനെ (എത്തിച്ചു കൊടുക്കുന്നവൻ) നിർത്തുക എന്നാണു ശറഇൻെറ വിധി. ഇബാദത്തുകളിൽ ശബ്ദത്തിൻെറ ആയുധങ്ങളെ ഉപയോഗിക്കൽ ബിദ്അത്ത് മുൻകറത്ത് തന്നെ.

ചോ. 31 ലൗഡ്സ്പീക്കറിൽകൂടി കേൾക്കുന്ന ബാങ്കിന് ഉത്തരംചെയ്യൽ സുന്നത്തുണ്ടോ? അതിൽകൂടി നാൽപ്പത് പേർ ഖുത്ബ കേട്ടാൽ ജുമുഅ സഹീയാവുമോ? ഇമാമിൻെറ ഇൻതിഖാലിൻെറ തക്ബീർ സ്പീക്കറിൽ കൂടി കേൾക്കലോട്കൂടി തുടർന്നാൽ നിസ്ക്കാരം സഹീയാവുമോ? അതിൽകൂടി ഖുർആൻ പാരായണത്തെ കേൾക്കുകയും ചെയ്താൽ ഖുർആൻ കേട്ട പ്രതിഫലം ലഭിക്കുമോ?

ഉത്തരം. ഇക്കാര്യത്തിൽ ഇന്ന് പണ്ഡിതർ വമ്പിച്ച ചർച്ചയിലാണ്. നല്ലൊരു വിഭാഗം പണ്ഡിതർ പറയുന്നത് ലൗഡ്സ്പീക്കറിലൂടെ എല്ലാം അനുവദനീയമാണെന്നും മറെറാരു വിഭാഗം അതിനെ പാടെ എതിർക്കുകയും ചെയ്യുന്നു. ഒരു കാര്യം വ്യക്തമാണ്. എല്ലാവരുടെയും ചർച്ച അത് ഉപയോഗിച്ചാൽ പ്രതിഫലം ലഭിക്കുമോ ഇല്ലയോ എന്നതിലാണ്. മറിച്ച് അത് ഉപയോഗിക്കാതെ ചെയ്യുന്ന കാര്യത്തിൽ ആർക്കും തർക്കമില്ല. ഇങ്ങനെ ചെയ്യുന്ന കർമ്മം സാധുതമാണെന്നതിനെ എല്ലാവരും അംഗീകരിച്ചതും പാരമ്പര്യവും അങ്ങനെയാണ്.

എന്നാൽ സ്പീക്കറിൽക്കൂടി ബാങ്ക്കേട്ടവൻ സ്പീക്കർ ഇല്ലാതെ കേൾക്കുന്ന സ്ഥലത്താണെങ്കിൽ അവനതിന് ഉത്തരം ചെയ്യൽ സുന്നത്തും വളരെ വിദൂരത്ത് നിൽക്കുന്നവന് ഉത്തരം ചെയ്യൽ സുന്നത്തുമില്ല. ജുമുഅക്ക് അർഹതയുള്ള ഖുത്തുബ കേൾക്കുന്ന നാല്പതു പേർ കേട്ടത് ഖത്തീബിന്റെ വായിൽ നിന്നാണെങ്കിൽ അവരുടെയും മററു പങ്കെടുത്തവരുടെയും ജുമുഅ സഹീയാവുന്നതാണ്. സാധാരണ സ്പീക്കറിന്റെ മുന്നിൽനിന്ന് ഓതുന്നത് പിന്നിൽ നിന്നാണ് കേൾക്കുന്നത്. അപ്പോൾ ആ ശബ്ദം ഖുത്തുബയുടെയും ബാങ്കിന്റെയും യഥാർത്ഥ ശബ്ദമല്ല അവരുടെ ശബ്ദത്തിന്റെ ഫോട്ടോ മാത്രമാണ്. ജുമുഅക്ക് എണ്ണപ്പെട്ട നാല്പത് ആളുകൾ (ഫോട്ടോ) കേട്ടതാണെങ്കിൽ ജുമുഅ സാധുവല്ല. ഇമാമിന്റെ ഇൻതിഖാലിന്റെ തക്ബീർ കേട്ടതായി തുടർന്നു നിസ്കരിക്കുന്നവൻ ഇമാമിന്റെ സ്വശബ്ദം കേട്ടവനാണെങ്കിൽ തുടർച്ച സാധുവാകും. അതുപോലെത്തന്നെയാണ് സ്പീക്കറിൽ കൂടി സലാം ചൊല്ലിയാലുള്ള വിധിയും. സ്വശബ്ദം കേൾക്കുന്ന സ്ഥലത്തുനിന്ന് കേട്ടതെങ്കിൽ മടക്കൽ നിർബന്ധവും അല്ലെങ്കിൽ നിർബന്ധവുമില്ല.

ചോ. 32 മക്ക, മദീന തുടങ്ങിയ പ്രദേശങ്ങളിലെല്ലാം ബാങ്കിനും ജുമുഅക്കും ലൗഡ്സ്പീക്കർ ഉപയോഗിച്ചു വരുന്നു. ഇതെല്ലാം സാധുവല്ലെന്നുപറയാൻ പററുമോ?

ഉത്തരം. ഫുഖഹാഅ്(കർമശാസ്ത്ര പണ്ഡിതർ)നിയമിച്ചനിയമങ്ങളനുസരിച്ച്ശരിയല്ലെങ്കിലും അല്ലാഹുസ്വീകരിക്കുകയില്ലെന്ന് പറയാൻ പററുകയില്ല. ജുമുഅയും മററും നാം മുമ്പ് പറഞ്ഞതുപോലെ അവകളുടെ സാധുത ഉണ്ടാകുന്നതും ഇമാമിൻെറ ഇൻതിഖാലാത്തുകൾ സ്വയം വായിൽനിന്ന് തുടരുന്നവർ കേൾക്കുകയും ബാക്കിയുള്ളവർ ഇവരുടെ നീക്കങ്ങളെ കാണുകയും ചെയ്തുകൊണ്ട് നിസ്കരിച്ചാൽ ഏവരുടെയും നിസ്കാരം സ്വഹീയാവുന്നതാണ്.

എന്നാൽ ഇങ്ങനെ എല്ലാ സ്ഥലങ്ങളിലും വ്യാപിക്കുവാനുള്ള കാരണം ഉഖ്റവിയായ പണ്ഡിതരുടെ വിയോഗമാണ്. ശേഷമുള്ളവർ ജനങ്ങളുടെ സൗകര്യം മാനിക്കുകയും അങ്ങനെ ഫത്വകൾ നല്കുകയും അനുകൂലിക്കുകയും ചെയ്ത കാരണമാണ്. അങ്ങനെയുള്ളവരോട് ചുരുക്കം ആളുകൾ ഉപദേശിച്ചാൽ അത് വിലപോവില്ല. അല്ലാഹു (സു) പറഞ്ഞു.

فخلف من بعدهم خلف اضاعو الصلوة واتبعو الشهوات

സാരം. മുൻകഴിഞ്ഞ അമ്പിയാക്കൾ സ്വാലിഹീങ്ങൾ തുടങ്ങിയവരുടെ മരണാനന്തരം അവസാന കാലം മുസ്ലിംകളിൽ നിസ്കരിക്കുന്നതോടൊപ്പം നിസ്കാരം നിഷ്ഫലമാക്കുന്നകാര്യങ്ങളെ കൊണ്ടുവരികയും ശരീരേഛകളോട് പിൻപററുകയും ചെയ്യുന്ന ഒരു സമുദായം ശേഷം വരുന്നതാണ്.

ചോ. 33 മനുഷ്യനെ ഉപദ്രവിക്കാത്ത പല്ലികളെ കൊല്ലൽ ജാഇസുണ്ടോ? സുന്നത്തുണ്ടോ?

ഉത്തരം. ആമിറുബ്നു സഅ്ദ് (റ) നബി (സ) തങ്ങൾ പല്ലിയെ കൊല്ലാൻ കല്പിച്ചിരിക്കുന്നുവെന്ന് റിപ്പോർട്ടുചെയ്തിരിക്കുന്നു. കൂടാതെ അതിന് ഫുവൈസിവ് എന്നനാമവും ചേർത്തിരിക്കുന്നു. അബൂഹുറൈറ(റ) നെത്തൊട്ട് റിപ്പോർട്ടുചെയ്തിരിക്കുന്നു. പല്ലിയെ ഒരടിക്ക് കൊന്നാൽ 70 ഇരട്ടി പ്രതിഫലമുണ്ട്. ഉറുമ്പിനെ നെക്കൊണ്ട് ഉപദ്രവമില്ലെങ്കിൽ അതിനെ കൊല്ലൽ കറാഹത്താണ്.

അബൂഹുറൈറ (റ) വിനെ തൊട്ട് റിപ്പോർട്ടുചെയ്തിരിക്കുന്നു. മുൻകഴിഞ്ഞ നബിമാരിൽ നിന്ന് ഒരാളെ ഉറുമ്പ് കടിച്ച കാരണത്താൽ ആ മാളത്തിലെ മുഴവൻ ഉറുമ്പുകളെയും അദ്ദേഹം കരിച്ചുകൊല്ലാൻ കല്പിച്ചു. തൽസമയം അല്ലാഹുവിൻെറ അടുക്കൽനിന്ന് വഹ്യ് അറിയിച്ചു. ഒരു ഉറുമ്പ് നിങ്ങളെ കടിച്ച കാരണത്താൽ എനിക്കു തസ്ബീഹ് ചൊല്ലുന്ന ഒരു സമുദായം മുഴവൻ നിങ്ങൾ നശിപ്പിച്ചു. അതുപോലെത്തന്നെ തവളയെ കൊല്ലൽ കറഹത്താണ്. അബ്ദുറഹ്മാനു ഉസ്മാൻ (റ) നെ തൊട്ട് റിപ്പോർട്ടുചെയ്തിരിക്കുന്നു. തവളയെക്കൊന്ന് മരുന്നുണ്ടാക്കുന്നതിനെ സംബന്ധിച്ച് നബി (സ) തങ്ങളോട് അദ്ദേഹം ചോദിച്ചു. അപ്പോൾ കൊല്ലലിനെ സംബന്ധിച്ച് നബി (സ) വിരോധിച്ചു. കൊല്ലൽ അനുവദനീയമായ ഏതു വസ്തുവിനെയും തീകൊണ്ടു കരിക്കൽ കറാഹത്താണ്. മനുഷ്യന് ബുദ്ധിമുട്ടുണ്ടാക്കുന്ന ജീവികളെ കൊല്ലൽ അനുവദനീയമാണ്. ആ ജീവി ബുദ്ധിമുട്ടാക്കിയിട്ടില്ലെങ്കിലും ഉപദ്രവ വർഗത്തിൽ പെട്ടതായാൽ കൊല്ലൽ

അനുവദനീയമാണ്. പാമ്പ്, തേള്, കടിക്കുന്ന നായ എലി തുടങ്ങിയവ മേൽപറഞ്ഞതിൻെറ ഉദാഹരണങ്ങളിൽ പെട്ടതാണ്. ഉപദ്രവിക്കുന്ന വസ്തുക്കൾ ഒഴികെ ദാഹിച്ചതായി വല്ല ജീവികളെയും കണ്ടാൽ അവകൾക്ക് വെള്ളം കൊടുക്കൽ പ്രതിഫലാർഹമാണ്.

ചോ. 34 വീട് സംരക്ഷിക്കാൻ വേണ്ടിയോ വേട്ടക്കു വേണ്ടിയോ നായകളെ വളർത്തൽ അനുവദനീയമാണോ?

ഉത്തരം. കടിക്കാത്തതാണെങ്കിൽ പറയപ്പെട്ട ആവശ്യത്തിന് ഉപയോഗിക്കലും വളർത്തലും അനുവദനീയവും കടിക്കുന്നതാണെങ്കിൽ അതിനെ ഉപേക്ഷിക്കേണ്ടതും കൊല്ലൽ അത്യന്താപേക്ഷിതവുമാണ്. ജനോപദ്രവം തടയുന്ന ആവശ്യാർത്ഥം കടിക്കുന്ന ഏതു വസ്തുവിനെയും കൊല്ലൽ നിർബന്ധമാണ്. എന്നാൽ മൃഗങ്ങളെ കഴിവിനപ്പുറം ജോലിചെയ്യിപ്പിക്കുക, ചുമട് വഹിപ്പിക്കുക നടത്തിപ്പിക്കുക തുടങ്ങിയവയും, ആവശ്യമായ തീററ കൊടുക്കാതിരിക്കുക, അമിതമായി ഭക്ഷിപ്പിക്കുക, തടി വർദ്ധിപ്പിക്കാൻ അനാവശ്യ ഭക്ഷണങ്ങൾ കഴിപ്പിക്കുക തുടങ്ങിയവകൾ ദീനിൽ വിരുദ്ധമാണ്.

ചോ. 35 സ്വപ്നങ്ങൾ എത്ര വിധം ഉണ്ട്? അതിനെ കണ്ടാൽ അവൻ എന്താണ് പറയേണ്ടത്?

ഉത്തരം. സ്വപ്നങ്ങൾ രണ്ടുവിധമുണ്ട്. ഒന്ന് അല്ലാഹുവിൽ നിന്നും മറെറാന്ന് ശൈഥാനിൽ നിന്നുമാണ്. ഒന്നാമത്തതിന് رؤيا എന്നും രണ്ടാമത്തതിന് احلام എന്നും പേര് പറയുന്നു. സ്വപ്നത്തിൽ ഭയമുള്ളതും വെറുപ്പുള്ളതും കാണുകയാണെങ്കിൽ അത് പിശാചിൻെറ ഭാഗ

ത്തനിന്നുള്ളതും അതിനെ തൊട്ട് കാവൽ തേടിയാൽ ഉപ ദ്രവം അവനെത്തൊട്ട് ഒഴിവാകുന്നതുമാണ്. അബൂഖ്ഥ റൈറ (റ) നെ തൊട്ട് റിപ്പോർട്ടുചെയ്തിരിക്കുന്നു. ന ബി (സ) തങ്ങൾ സുബ്ഹി നിസ്കാരാനന്തരം സ്വഹാ ബത്തിനോട് ചോദിക്കുകയുണ്ടായി. നിങ്ങളിൽനിന്ന് ആരെങ്കിലും വല്ല സ്വപ്നവും കണ്ടിട്ടുണ്ടോ? കൂടാതെ വീ ണ്ടും റസൂൽ ആവർത്തിച്ചു. എൻെറ മരണശേഷം നബുവ തിൽനിന്ന് നല്ലതായ സ്വപ്നങ്ങളല്ലാതെ ശേഷിക്കുക യില്ല. ഒരുത്തൻ ചീത്തസ്വപ്നം കണ്ടാൽ അതിൻെറ ശർറിനെത്തൊട്ട് കാവൽ തേടുകയും ഇടതുഭാഗത്തേക്ക് മൂ ന്നതവണ തുപ്പുകയും കൂടാതെ

اللّهم ارزقنى خير رؤياى وكفنى شرها

സാരം. എനിക്കു സ്വപ്നത്തിൽ ഗുണത്തിനെ ത രികയും അതിൻെറ ശർറ ിനെ നീ തടയുകയും ചെയ്യേണ മേ. എന്നു പ്രാർഥിക്കുകയും കൂടാതെ آية الكرسى ഉം اخلاص ഉം അവൻ ഓതുകയും വേണം. അവന് ഏററ വും ഇഷ്ടമുള്ളവർ അറിവുള്ളവർ തുടങ്ങിയവരോടൊഴികെ അവൻെറ സ്വപ്നത്തെ വെളിവാക്കാതിരിക്കലുമാണ് ഉത്തമം.

ചോ: 36 ഔറത്ത് മറക്കൽ എത്ര വിധങ്ങളാണ്?

ഉത്തരം: ഔറത്ത് മറക്കൽ നാല് വിധങ്ങളുണ്ട്. ഒ ന്ന് നിർബന്ധമുള്ളവയാണ്. അത് ജനങ്ങളുടെ കണ്ണി നെതൊട്ട് ഔറത്ത് മറക്കുക എന്നതാണ്. ഇത് അള്ളാ ഹുവിന് ബന്ധപ്പെട്ടതാണ്. മററൊന്ന് മനുഷ്യനിക്ക് അവകാശപ്പെട്ടതും അത് ഉഷ്ണത്തിനെ തൊട്ടും തണുപ്പിനെ തൊട്ടും ശരീരത്തെ സൂക്ഷിക്കുന്ന വസ്ത്രങ്ങളാണ്. മററൊ

ന്ന് സുന്നത്തുകളിൽ പെട്ടതും അത് വല്ല സദസ്സുകളിലും ഹാജരാവുന്ന അവസരത്തിൽ തട്ടംകൊണ്ട് പുതക്കലാണ് അതായത് അവൻെറ ചുമലിൽ ഒന്നുംഇല്ലാതെ ജനങ്ങളുടെ ഇടയിലേക്ക് പുറപ്പെടാതിരിക്കലാണ്. ഹലാലായ ഭംഗിയുള്ള ഏത്‌വസ്ത്രങ്ങളും ധരിക്കുന്നത് ഇതിൽപ്പെടുന്നു. മറെറാന്ന് കറാഹത്താണ് അത് റസൂൽ (സ) തങ്ങളുടെ കാലത്തുള്ള അറബികളുടെ ചര്യയോട് വിപരീതമായ ഏത് വസ്ത്രവും കറാഹത്തിൽ പെട്ടത്‌തന്നെയാണ്.

നബി (സ) പറയുന്നു. ازارة المسلم الى نصف الساق മുസ്‌ലീമിൻെറ തുണിയുടെപരിധി തണ്ടംകാലിൻെറ പകുതിവരെയാണ്. നെരിയാണിക്ക്‌മീതെ എങ്ങിനെ ധരിക്കുന്നതിനും വിരൊധമില്ല. നെരിയാണിക്കുതാഴെ അഹംഭാവത്തിൻെറ അടിസ്ഥാനത്തിലായാൽ അത് ഹറാമാവുന്നതാണ്. നബി (സ) പറഞ്ഞു. നെരിയാണിക്ക് താഴെ ഇറങ്ങുന്നവസ്ത്രം നരകത്തിലാണ്. അഹംഭാവത്തിലൂടെ ഒരാൾ വസ്‌ത്രത്തെ താഴ്ത്തിധരിച്ചാൽ അല്ലാഹു അവനെകൊള്ളെ നോക്കുകയില്ല. നിസ്‌കാരത്തിൽ മുഖംമറക്കുക മൂക്കിനെപൊത്തുക പുരുഷൻ സ്‌ത്രീകളുടെ വസ്‌ത്രങ്ങൾധരിക്കുക സ്‌ത്രീകൾ പുരുഷൻമാരുടെ വസ്‌ത്രങ്ങൾധരിക്കുക വസ്‌ത്രത്തെ ശരീരത്തോട് ഒട്ടിയതായനിലക്ക് ധരിക്കുക ഇങ്ങിനെധരിക്കൽ കറാഹത്തും കൂടാതെ അവൻ തെമ്മാടിയാവുന്നതുമാണ്.

ചോ. 38 ഒരാൾഅവൻെറ യാത്രയിൽനിന്ന് മടങ്ങി അവൻെറ സ്വന്തംവീട്ടിൽ എത്തിയാൽ എന്താണ് ആദ്യമായിചെയ്യേണ്ടത്?.

ഉത്തരം. അവൻ വീട്ടിൽഎത്തിയാൽ ആദ്യമായി السلام علينا من ربنا എന്ന്‌പറയണം. സാരം. അല്ലാഹു

വിൽനിന്നുള്ള രക്ഷ നമ്മുടെമേൽഉണ്ടാവട്ടെ. നബി (സ) പറഞ്ഞു. മുഅ്മിനായമനുഷ്യൻ അവന്റെ വീട്ടിൽനിന്ന് പുറത്ത്പോകുമ്പോൾ അല്ലാഹു അവന്റെവീടിന്റെ വാതിലിനടുത്ത് അവന്റെ സ്വത്തിനെയും കുടുംബത്തെയും കാത്ത് സംരക്ഷിക്കുവാൻ രണ്ട്മലക്കിനെ അല്ലാഹു ഏല്പിക്കുന്നതാണ്.

എന്നാൽ ഇബ്‌ലീസ് അവന്റെ വാതിലിന്റെമേൽ എഴുപത് ശൈത്വാനുകളെ ഏല്പിക്കുന്നതും അവൻ യാത്രയിൽനിന്നുമടങ്ങി അവന്റെ വാതിലിനോട്അടുത്താൽ അവന്റെവരവ് ഹലാലായസമ്പത്ത് കൊണ്ടാണെങ്കിൽ മലക്കുകൾ اللّهم وفّقه (നാഥാ ഇവന്റെസമ്പത്തിലും മററും നീ തൗഫീഖ്ചെയ്യൂ) എന്ന് പ്രാൎത്ഥിക്കുന്നതും വാതിലിനോട് അടുത്ത്നിന്ന് തൊണ്ടഅനക്കിയാൽ മലക്കുകൾ അടുത്ത്വരികയും മുമ്പ്പറയപ്പെട്ടപോലെ السلام علينا من ربنا എന്നുപ്രാൎത്ഥിക്കുന്നതും അതുകാരണം ശൈത്വാൻ ഒളിക്കുന്നതും ദൂരത്താവുന്നതും കൂടാതെ മലക്കുകൾ ഇവന്റെ ഇടഭാഗത്തും വലഭാഗത്തും നില്ക്കുന്നതും തുടൎന്ന് വാതിൽ തുറക്കപ്പെട്ടാൽ بسم الله ذهبت الشياطين പിശാചുകളെ പോക്കികളഞ്ഞതായ റബ്ബിന്റെ നാമംകൊണ്ട് ഞാൻതുടങ്ങുന്നു. എന്ന്പറഞ്ഞാൽ മലക്കുകൾ ഇരുവശത്തേക്കും പ്രവേശിക്കുന്നതും വീട്ടിലുള്ള എല്ലാവസ്തുക്കളെയും അവന് ഭംഗിയാക്കുന്നതും അന്നത്തെ രാപകലിലുള്ള ജീവിതത്തെ സുഖമാക്കി കൊടുക്കുന്നതുമാണ്.

മുഅ്മിനായമനുഷ്യൻ വീട്ടിൽകടന്ന് ഇരിക്കുകയും ഹലാലായഭക്ഷണം കഴിക്കുകയും ചെയ്താൽ മലക്കുകൾ അവന്റെ തലഭാഗത്ത് നില്ക്കുന്നതും അവന്റെഹൃദയം സ

ന്തോഷമുടയതാകുന്നതുമാണ്,   മറിച്ച് വീട്ടിൽകടക്കുന്ന അവസരത്തിൽ മേൽപറഞ്ഞ കാര്യങ്ങൾ ചെയ്തിട്ടില്ലെങ്കിൽ മലക്കുകൾ അവനെ ഉപേക്ഷിച്ചുപോകുന്നതും ശൈതാൻമാർ അവനോടുകൂടി വീട്ടിൽപ്രവേശിക്കുന്നതും വീട്ടിലുള്ളഎല്ലാററിനേയും അവനിക്ക് വെറുപ്പുള്ളതാക്കുന്നതും അതിലെ നിവാസികളിൽനിന്ന് വെറുപ്പുള്ള സംസാരങ്ങൾ പുറപ്പെടീപ്പിക്കുന്നതും അനന്തരം അവൻെറ കുടുംബത്തിൽ കുഴപ്പങ്ങൾ ഉണ്ടാക്കിതീർക്കുന്നതും അവൻ ഭാര്യ ഇല്ലാത്തവനാണെങ്കിൽ ശൈഥാൻ അവൻെറ ഉറക്കിനേയും മടിയേയും അധികരിപ്പിക്കുന്നതും അനാവശ്യപ്രവർത്തനങ്ങളിലേക്ക് ആഗ്രഹിപ്പിക്കുന്നതുമാണ്.

ചോ. 38 ദീനിൻെറയും ദുൻയാവിൻെറയും നിലനില്പ് എന്തുകൊണ്ടാണ്?

ഉത്തരം. ഹുകമാഇൽനിന്ന് ഒരാളെ തൊട്ട് റിപ്പോർട്ടുചെയ്തിരിക്കുന്നു. അദ്ദേഹം പറഞ്ഞു, നാല് സമുദായത്തെക്കൊണ്ടല്ലാതെ ദീനും ദുൻയാവും നിലനില്ക്കുകയില്ല. ഉലമാഅ്, ഉമറാഅ്, യുദ്ധശാലികൾ, ജോലിക്കാർ തുടങ്ങിയവരാണിവർ. അപ്പോൾ ഉമറാഅ് ഭരിക്കുന്നതും ജനങ്ങളുടെ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാക്കുന്നതുമാണ്. പണ്ഡിതർ അമ്പിയാക്കളുടെ അനന്തരാവകാശികളും അവർ ജനങ്ങൾക്ക് പരലോകചിന്ത ഉണ്ടാക്കിത്തീർക്കുന്നതും ജനങ്ങൾ ഇവരോട് പിൻപററുന്നതുമാണ്. അപ്പോൾ യുദ്ധശാലികൾ ഭൂമിയിൽ അല്ലാഹ്വിൻെറ സൈന്യങ്ങളും ഇവരെക്കൊണ്ട് കാഫിറുകളെ തുടച്ചുകളയുന്നതുമാണ്. ഉമറാക്കൾ ഉപദ്രവകാരികളാവുകയാണെങ്കിൽ ആട്ടിടയൻ ചെന്നായകളാവും പ്രകാരമാണ്. ആരാണ് പിന്നീട് ആളുകളെ സംരക്ഷിക്കുവാൻ ഉണ്ടാവു

ക. ഇപ്രകാരം ഉലമാക്കൾ ഇൽമിനെ ഉപേക്ഷിച്ച് ദുൻയാവിനെ എടുത്താൽ പിന്നീട് പൊതുജനം ആരോടാണ് പിമ്പററുക.

യുദ്ധശാലികൾ അഹങ്കാരികളായി ശരീരേഛയോട പിമ്പററി ജീവിച്ചാൽ എങ്ങനെയാണ് ശത്രുസേനയോട് അവർ വിജയിക്കുക. കൂടാതെ ജോലിക്കാർ ജനങ്ങളെ വഞ്ചിക്കുകയാണെങ്കിൽ പിന്നീട് ജനങ്ങൾ എങ്ങനെയാണ് അവരെ വിശ്വസിക്കുക.

കച്ചവടക്കാരിൽ മൂന്നുകാര്യം ഉണ്ടായിട്ടില്ലെങ്കിൽ അവർ ഇരുലോകത്തും ദരിദ്രരിൽ പെട്ടവരാവുന്നതാണ്. അതിൽ ഒന്ന് മൂന്നുകാര്യങ്ങളെത്തൊട്ട് ശുദ്ധിയായ നാവാണ്. അഥവാ കളവ്, അനാവശ്യം, സത്യം ചെയ്യുക, ദേഷ്യം, അസൂയ തുടങ്ങിയവകളെതൊട്ട് ശുദ്ധിയുള്ളതും തെളിഞ്ഞതുമായ ഹൃദയവുമാണ്. മൂന്ന് ജുമുഅ, ജമാഅത്ത്, അറിവ് പഠിക്കൽ, അല്ലാഹുവിൻെറ നിയമങ്ങൾ അനുസരിക്കുന്നതിൽ മുൻഗണന നൽകുക, ഹറാമായ കാര്യങ്ങളെത്തൊട്ട് സൂക്ഷിക്കുക. ഇത്തരം കാര്യങ്ങളെകൊണ്ടുവരുന്ന ശരീരങ്ങളാണ്.

ഒരു ശരീരം ഹറാമായ സമ്പത്തിനെ ജോലിചെയ്തുണ്ടാക്കിയാൽ കൂടെ ഭക്ഷിക്കുന്ന വേള بسم الله

ചൊല്ലുകയും ചെയ്താൽ ശൈഥാൻ പറയുന്നതാണ് നീ ഭക്ഷിക്കു, ഞാനും നിൻെറ കൂടെയുണ്ട് എന്നുപറയുന്നതും വീണ്ടും പറയുന്നതാണ്. നീ ഇതിനെ സമ്പാദിച്ച അവസരത്തിൽ ഞാനും കൂടെയുണ്ടായിരുന്നതാണ്. അതു കാരണം ഞാൻ നിന്നെവിട്ട്പിരിയുന്നില്ല. നിശ്ചയം ഞാൻ നിൻെറ പങ്കുകാരനാണ് എന്നു പറയുന്നതുമാണ്.

അങ്ങനെ ഹറാമായ ഏത്ര വിഷയങ്ങളിലും ശൈഥാൻ പങ്കാളിയാവുന്നതാണ്. അതാണ് അല്ലാഹുതന്നെ അവനോട്ട പറഞ്ഞത്. وشاركهم فى الاموال والاولاد

നീ ജനങ്ങളിൽ ഹറാമായ സമ്പത്തിലും ജാര സന്താങ്ങളിലും പങ്കാളിയാവുക.

ചോ. 39 പൊതു പ്രശ്നങ്ങരം കൈകാര്യം ചെയ്യുന്നതിനായിഇന്നു പലഭാഗങ്ങളിലുംനാം കാണുന്ന കമ്മിററി, സംഘടന തുടങ്ങിയവക്ക് ദീനിൽവല്ല അടിസ്ഥാനവുമുണ്ടോ?

ഉത്തരം മുസ്ലിംകളിലും മററും നാം ഇന്നു കാണുന്ന ഈ സംഘടനകരംക്ക് ദീനിൽ ഒരു തെളിവുമില്ല. ഇത്തരം കാര്യങ്ങരം നസാറാക്കളിൽനിന്നാണ് ഉടലെടുത്തിട്ടുള്ളത്. പൊതുജനത്തിൻെറ ഭൂരിപക്ഷാടിസ്ഥാനത്തിൽ കാര്യങ്ങരം തീരുമാനിക്കുകയെന്നത് തികച്ചും അബദ്ധമായതിനോടെ ഇസ്ലാമിൽ അതിന് ഒരു സ്ഥാനവുമില്ല. അറിവില്ലാത്തവരായ 1000—ൽ 999 പേർ ഒരഭിപ്രായത്തിലും ജ്ഞാനിയായ ഒരാരംമാത്രംമറെറാരഭിയത്തിലുമാണെങ്കിൽ ആ ഒരുത്തൻെറ അഭിപ്രായത്തിനാണ് ഇസ്ലാമിൽ സ്ഥാനം.

റസൂൽ (സ) യുടെ കാലത്ത് അവിടത്തെ മുശാവറയിൽ സഹാബികളുടെ അഭിപ്രായങ്ങരം അറിഞ്ഞതിനു ശേഷം റസൂലിൻെറ അഭിപ്രായം മാത്രമാണ് നടപ്പിൽ വരുത്തുക. അല്ലാഹു (സു) റസൂലോട് സഹാബികളുമായി മുശാവറക്കുവേണ്ടി ഖുർആൻ മുഖേന കൽപിക്കുകയും ചെയ്തിരിക്കുന്നു.

وشاورهم فى الامر فاذا عزمت فتوكل على الله

ചോ. 40 നബി (സ) തങ്ങളുടെ പെൺമക്കളുടെ മക്കൾ ഏവരെയും റസൂലിനുള്ള نسب (തറവാട്) കൊള്ളെ ചേർക്കുമോ? അതോ ഹസൻ ഹുസൈൻ (റ) എന്നീ രണ്ടു മക്കളെ മാത്രമേ ചേർക്കുകയുള്ളൂ?

ഉത്തരം: ഫാഥിമാബീവി (റ) യുടെ മക്കൾ ഹസൻ ഹുസൈൻ, ഉമ്മുകുൽസൂം, സൈനബ (റ) എന്നീമക്കളുടെ നസബ റസൂൽ (സ) തങ്ങളെക്കൊള്ളെ ചേർക്കുന്നതും ഹസൻ ഹുസൈൻ (റ) എന്നിവരുടെ മക്കളെ ഇവരിരുവരെക്കൊള്ളെ ചേർക്കുന്നതും കൂടാതെ റസൂൽ (സ) നെക്കൊള്ളെയും നസബ ചേർക്കുന്നതാണ്. കൂടാതെ ഉമ്മുകുൽസൂം സൈനബ (റ) എന്നിവരുടെ സന്താനങ്ങളെ അവരിരുവരെക്കൊള്ളെയും അവരുടെ ഉപ്പമാരെ കൊള്ളെയും ചേർക്കുന്നതാണ്. ഫാഥിമ ബീവിയുടെ സന്താനങ്ങളിൽ നിന്ന് ഹസൻ ഹുസൈൻ (റ) എന്നിവരുടെ സന്താനങ്ങളെ മാത്രം നബി (സ) തങ്ങളെ കൊള്ളെ ചേർക്കുന്നതാണ്.

ഹാകിം (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. നബി (സ) പറഞ്ഞു. എല്ലാ മാതാക്കളുടെ സന്താനങ്ങൾക്കും നസബക്കാരുണ്ട്. ഫാഥിമ (റ) യുടെ സന്താനങ്ങൾക്കൊഴികെ. ഞാനാണ് അവരുടെ നസബക്കാരൻ. അപ്പോൾ നബിയെക്കൊള്ളെ നസബ ചേരാൻ ഹസൻ ഹുസൈൻ (റ) എന്നിവരുടെ സന്താനങ്ങൾക്ക് മാത്രമാണ്. ഇക്കാരണത്താലാണ് സലഫീങ്ങളുടെയും ഖലഫീങ്ങളുടെയും ഇടയിൽ വ്യത്യാസം ഉണ്ടായത്. ശരീഫത്തായ സ്ത്രീയുടെ മകൻ അവന്റെ ഉപ്പ ശരീഫല്ലെങ്കിൽ സന്താനവും ശരീഫല്ല. എന്നാൽ ശരീഫ് എന്ന നാമം മുൻകാലത്ത് റസൂലിന്റെ കുടുംബത്തിൽ പെട്ട ഏവർ

ക്കം പറഞ്ഞിരുന്നു. ശേഷം ഫാഥ്വിമബീവി (റ) യുടെ സന്താനങ്ങൾക്ക് മിസ്റിൽ അധികാരം ലഭിച്ച അവസരത്തിൽ ആ നാമം ഹസൻ ഹുസൈൻ (റ) എന്നിവരെക്കൊണ്ട് പ്രത്യേകമാവുകയും അന്നു മുതൽ ഇന്നുവരെ അങ്ങനെതന്നെ നീങ്ങുകയും ചെയ്തു.

ചോ. 41 ഖുർആൻ എന്ന നാമം നാം ഓതുന്ന ഖുർആനിലുള്ള ലഫ്ളുകളുടെ നാമമാണോ? അല്ലെങ്കിൽ അല്ലാഹുവിന്റെ നഫ്സിയായ കലാമിന്റെ നാമമാണോ?

ഉത്തരം. അല്ലാഹുവിന്റെ കലാമ് യഥാർഥത്തിൽ അവന്റെ ذاة ൽ قديم (പണ്ടേയുള്ള) മായ صفة (പരിശ്) ണ്. ഇതു ലഫ്ളുകൾക്ക് ആ നാമം ഉപയോഗിക്കുന്നതാ مشترك (രണ്ടിനും ഉപയോഗിക്കുന്ന) തായ ലഫ്ളായിട്ടാണ് أن مجيد في لوح محفوظ . എന്ന സൂക്തംകൊണ്ട് അറിയപ്പെടുന്നത്. لوح المحفوظ ൽ എഴുതപ്പെട്ടതായിട്ടാണ്.

മറ്റൊരു സൂക്തത്തിൽ نزل به الروح الأمين على قلبك എന്ന ആയത്തുകൊണ്ട് ഉദ്ദേശിക്കുന്നത് ഖൽബിന്റെ മേൽ ഇറക്കപ്പെട്ടത് ഖുർആന്റെ അർഥമാണെന്നും ലഫ്ളുകളെല്ല എന്നുമാണ്. മറ്റൊരു സൂക്തത്തിൽ انه لقول رسول كريم എന്നതിന്റെ താല്പര്യം ഖുർആൻ മലകിന്റെ വാക്കാണ് എന്നാണ്. എന്നാൽ ഈ സൂക്തത്തിൽ പണ്ഡിതർക്ക് മൂന്ന് അഭിപ്രായങ്ങളുണ്ട്

മുഹഖിഖുസ്സഅ്ദ് (റ) നെ തൊട്ട് شرح المقاصد

ൽ പറഞ്ഞിരിക്കുന്നു. നമ്മുടെ അടുക്കൽ ഏററവും തൃപ്  
തികരമായ അഭിപ്രായം ലഫ്ളുകൾക്ക് അല്ലാഹുവിനോ  
ട് കൂടുതൽ ബന്ധമുണ്ട് എന്നാണ്. ആദ്യമായി ഈ ല  
ഫ്ളുകളെ الوح المحفوظ ൽ എഴുതപ്പെടുകയും പിന്നീട് ജി  
ബ്രീൽ (അ) മിൻെറ നാവിൽ ശബ്ദമാക്കി ഖൽബ്കൊ  
ള്ളെ ഇറക്കപ്പെട്ടതാണ് ഇതിൻെറ മഅ്ന (അർഥം)

ചോ. 42 ചില മനുഷ്യരിൽ ഉണ്ടാകുന്ന അസാധാ  
രണ സംഭവങ്ങൾ മുഅ്ജിസത്തിലും കറാമത്തിലും പെടു  
മോ? അല്ലെങ്കിൽ പിശാചിൻെറ സഹായം കൊണ്ട് ഉ  
ണ്ടാവുന്ന സിഹ്റുകളിൽ പെട്ടതാണോ? എന്നിങ്ങനെയു  
ള്ളതിനെ വേർത്തിരിക്കൽ എങ്ങനെ?

ഉത്തരം. അമ്പിയാക്കൾ, ഔലിയാക്കൾ, സ്വാലി  
ഹീങ്ങൾ, ഹൃദയശുദ്ധിയുള്ളവർ തുടങ്ങിയവരുടെ അടുക്ക  
ൽനിന്നാണ് മുഅ്ജിസത്തും കറാമത്തും ഉണ്ടാവുക. അ  
വരുടെ ആരാധനകൾ വർദ്ധിക്കുമ്പോൾ അസാധാരണ  
സംഭവങ്ങളും അധികരിക്കുന്നതാണ്.

മറിച്ച് ഒരാളുടെ അടുക്കൽനിന്നുണ്ടാവുന്ന അസാധാര  
ണ സംഭവങ്ങൾ ശിർക്കിൻെറ വാക്കുകൾ ഉപയോഗിക്കൽ  
കൊണ്ടും ശൈഥാൻെറ സഹായം കൊണ്ടുമാണെങ്കിൽ അ  
ത് സിഹ്റിൽ പെട്ടതാണ്. ഇത് ഹൃദയശുദ്ധിയില്ലാത്ത  
വനിൽ നിന്നും ശരീരം വൃത്തി കേടായവനിൽ നിന്നുമൊ  
ഴികെ ഉണ്ടാവുന്നതല്ല. അതുകൊണ്ടാണ് സാഹിരീങ്ങൾ  
അധികവും യഹൂദരും ബിംബാരാധകരും ഋതുരക്തം പുറ  
പ്പെട്ടവരായ സ്ത്രീകളുമായത്. എന്നാൽ അല്ലാഹു (സു)  
വിനോട് കാവൽ തേടൽകൊണ്ടും ദിക്ർ ചൊല്ലൽകൊ  
ണ്ടും പിശാചിൻെറ ശക്തിയെ കുറക്കുന്നതാണ്. അ

പ്പോൾ കറാമത്തിന്റെയും സിഹ്റിന്റെയും ഇടയിലുള്ള വ്യത്യാസം വ്യക്തമായി.

അപ്പോൾ സിഹ്റ്പണി ഹൃദയത്തിലും വാക്കിലും ചീത്തയായ അസാധാരണ കൃത്യങ്ങളാണ്. സിഹ്റ്പണിക്കാരൻ കാഫിറാണ് എന്നതിനു സന്ദേഹമില്ല. ഇതിനെ വൻദോഷത്തിന്റെ ഇനങ്ങളിൽ പെടുത്തിയത് കൊണ്ട് കുഫ്റല്ല എന്നുവരില്ല. എങ്കിലും ഹനഫികളിൽ ചില പണ്ഡിതർ അഭിപ്രായപ്പെടുന്നത് വെറും സിഹ്റ് പ്രവർത്തിക്കൽകൊണ്ട് കാഫിറാവുന്നതല്ലെന്നും സിഹ്റിന് സ്വന്തം കഴിവുണ്ട് എന്ന് വിശ്വസിക്കൽ കൊണ്ട് കാഫിറാവുന്നതുമാണ്.

ഇമാം ശാഫീ(റ)വിനെ തൊട്ട് റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു. സിഹ്റ്പണി ഹലാലാണ് എന്ന് വിശ്വസിച്ചാൽ മാത്രമേ കാഫിറാവുകയുള്ളൂ. അപ്പോൾ അത് കുഫ്റാണ് എന്ന് വരുമ്പോൾ അത് പ്രവർത്തിക്കണം എന്ന ഉദ്ദേശ്യത്തോടെ പഠിക്കലും കുഫ്റാണ്. അതിനെ മനസ്സിലാക്കിയതിന് ശേഷം ദൂരീകരിക്കുവാനും നീക്കം ചെയ്യുവാനുമാണെങ്കിൽ വിരോധമില്ല അതുകൊണ്ട് കാഫിറാവുന്നതുമല്ല.

അഹ്ലുസ്സുന്നത് വൽജമാഅത്ത് സിഹ്റ് പണിയിലൂടെ പറക്കാൻ സാധിക്കുന്നതും മനുഷ്യനെ കഴുതയാക്കാനും കഴുതയെ മനുഷ്യനാക്കാനും കഴിയുമെന്ന് അഭിപ്രായപ്പെട്ടിരിക്കുന്നു. പക്ഷേ അതിനെപ്രവർത്തിക്കുന്ന അവസരത്തിൽ അതിന്റെ ഫലം ഉണ്ടാക്കുന്നത് അല്ലാഹു(സു) മാത്രമാണ്. ചില വാക്കുകളെ മൊഴിഞ്ഞ് പറയുമ്പോൾ ഉണ്ടാകുന്ന അസാധാരണ കാര്യങ്ങൾ നക്ഷത്രത്തിന്റെ

ശക്തികൊണ്ടോ മററോ അല്ല. എന്നാൽ സിഹ്റ്പണി ക്കാർ വാദിക്കുന്നത് മറിച്ചാണ് അതായത് ഈ ലോകനി യന്ത്രണം നൽകാര്യങ്ങളും ചീത്തകാര്യങ്ങൾ വിജയങ്ങളും പരാജയങ്ങളും തുടങ്ങിയവകളെല്ലാം ഉണ്ടായിത്തീരുന്നത് നക്ഷത്രത്തിൽ നിന്നാണ് ആ വിശ്വാസത്തെ ദുർബലപ്പെ ടുത്തുന്നതിന് വേണ്ടിയാണ് ഇബ്രാഹീം നബിയെ അള്ളാ ഹു റസൂലാക്കിനിയോഗിച്ചത്. മറെറാരു പററം വാദിക്കു ന്നത് സിഹ്റ് പണികൊണ്ട് ഉണ്ടാവുന്ന ഫലങ്ങളും മ നുഷ്യ പ്രകൃതിയിൽ നിന്ന് ഉണ്ടാവുന്നതാണ് ചില ആള്ളു കൾക്ക് ദേഷ്യം കൂടുതലാവുന്നതും അതിൻെറ ഫലമായി ചിലകാര്യങ്ങൾ അവന് സാധിക്കുന്നതുമാണ്.

ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന് തളർവാതം സംഭവിച്ചു. അദ്ദേഹം വിവിധ ചിക്ത്സാരികളെ സമീ പിക്കുകയും ഒട്ടനവധി മരുന്നുകൾ കഴിച്ചിട്ടുംസുഖമാവാതെ അദ്ദേഹം നിരാശനായി. ഈ സംഭവം അറിഞ്ഞ ഒരു നിപു ണനും ജ്ഞാനിയുമായ ഡോക്ടർ രാജാവിനെ സമീപി ക്കുകയും ഡോക്ടറാണെന്ന് അറിയിക്കാതെ ഇദ്ദേഹവുമാ യി ബന്ധപ്പെടുകയും കുറെ ശകാരിക്കുകയും ചെയ്തു. അ ങ്ങിനെ രാജാവ് മാനസികമായി, അശക്തനാവുന്നത് വരെ സംസാരിച്ചു. ഈ വേള രാജാവിൻെറ ദേഷ്യം വളരെ കഠിനമായി. തുടർന്ന് അദ്ദേഹത്തിൻെറ ഹൃദയത്തിൽ ദേ ഷ്യം ഇളകി പുറപ്പെട്ട അവസരത്തിൽ പെട്ടന്നൊരു ചാട്ടമു ണ്ടായി. ഇതോടെ രാജാവിൻെറ രോഗവും സുഖപ്പെട്ടു. അ പ്പോൾ ഹൃദയത്തിലുണ്ടാകുന്ന ഓരോ കാര്യവും കൂടുതലാ വൽക്കൊണ്ട് ശരീരത്തിന്ന് മാററം സംഭവിക്കുമ്പോൾ മ ററുള്ള വസ്തുവിലും ആ മാററം സംഭവിക്കുന്നതാണ്.

1:368 شيخ زاده

ചോദ്യം 44. രാത്രികളിൽനിന്ന് ഏററവും ബഹുമാനമുള്ള രാത്രി ഏതാണ്? ലൈലത്തുൽ ഖദ്ർ, ബറാഅത് തുടങ്ങിയവകളിൽനിന്ന് ഏത് രാത്രിക്കാണ് കൂടുതൽ സ്ഥാനം?

ഉത്തരം: ബറാഅത്ത്‌രാവിനെ സംബന്ധിച്ച് സൂറത്തുദ്ദുഖാനിൽ لَيْلَةٌ مُبَارَكَةٌ (ബറക്കത്താക്കപ്പെട്ടരാത്രി)എന്നു നാമം കൊടുത്തിരിക്കുന്നു. മുഫസ്സിറുകളിൽ നിന്നും അധികപേരും പറഞ്ഞത് لَيْلَةٌ مُبَارَكَةٌ കൊണ്ടുള്ള ഉദ്ദേശം ശഅബാൻ പകുതിയുടെ രാവ് എന്നാണ്. അഥവാ ബറാഅത് രാത്രിയാണ്.

ഇക്‌രിമത്ത് (റ)വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. لَيْلَةٌ مُبَارَكَةٌ എന്നത്കൊണ്ടുള്ള ഉദ്ദേശ്യം لَيْلَةُ الْقَدْرِ എന്നാണ്.

അലിയ്യുബ്‌നു അബീ ത്വാലിബ് (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. നബി(സ) പറഞ്ഞു: 'ഹൃദയത്തിൽ ദേഷ്യം നിറഞ്ഞവൻ, കുടുംബ ബന്ധം മുറിക്കുന്നവൻ, വ്യഭിചാരി തുടങ്ങിയവർക്ക് ഒഴികെ അല്ലാഹുവിൻെറ കല്പന ഒന്നാം ആകാശത്തിലേക്ക് ഇറങ്ങുന്നതും എല്ലാ മുഅ്മിനുകൾക്കും അവരുടെ ദോഷങ്ങൾ പൊറുത്ത് കൊടുക്കുന്നതുമാണ്'.

ആയിശ (റ) യെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ശഅ്ബാൻ പകുതിയിലെ രാത്രിയിൽ നബി(സ) തൻെറ വിരിപ്പിൽനിന്ന് ഒഴിവാകുകയും അനന്തരം റസൂലിനെ എൻെറകൈ കൊണ്ട് തിരഞ്ഞ്നോക്കിയ അവസരത്തിൽ

നബി(സ)യെ സുജൂദിലായി കാണുകയും സുജൂദിൽ പ്രാർത്ഥിക്കുന്നതായി ഞാൻ കേൾക്കുകയും അതിനെ മനഃപ്പാഠമാക്കുകയും ചെയ്തു. ആ ദുആ ഇങ്ങിനെയാണ് നബി പ്രാർത്ഥിച്ചത്:

سجدت لك سوادي وخيالي وآمنت بك فؤادي ابوء بك
بالنعم وعترف لك بالذنب ظلمت نفسي فاغفرلي انه لا يغفر
الذنوب الا انت اعوذ بعفوك من عقابك واعوذ برحمتك
من نقمتك واعوذ برضاك من سخطك واعوذ بك لا احصى
ثناء عليك انت كما اثنيت على نفسك

സാരം: നിനക്ക് എന്റെ ശരീരവും ഹൃദയവും സുജൂദ് ചെയ്യുകയും എന്റെ ഹൃദയം നിന്നെക്കൊണ്ട് വിശ്വസിക്കുകയും നിന്റെ അനുഗ്രഹങ്ങളെക്കൊണ്ട് മടങ്ങുകയും ദോഷങ്ങളെക്കൊണ്ട് ഞാൻ സമ്മതിക്കുകയും എന്റെ ശരീരത്തെ അക്രമിക്കുകയും ചെയ്തിരിക്കുന്നു. അത്കൊണ്ട് നീ പൊറുത്ത് തരൂ നാഥാ....നിശ്ചയം നീ അല്ലാതെ ദോഷത്തെ പൊറുക്കുന്നവനില്ല. നിന്റെ ശിക്ഷയെതൊട്ട് വിടുതി നൽകുന്നതിനെതൊട്ട് നിന്നോട് കാവലിനെ തേടുന്നു. നിന്റെ ദേഷ്യത്തെതൊട്ട് നീ തൃപ്തിപ്പെടൽകൊണ്ടും നിന്റെ ശരീരത്തിന്റെ മേൽ നീ സ്തുതിച്ച പ്രകാരം നിന്റെ മേൽ സ്തുതിയെ ക്ളിപ്തമാക്കാതിരിക്കലിനെയും നിന്നോട് കാവൽ തേടുന്നു.

നബി (സ) ആ രാത്രിയിൽ ഇരുന്നുകൊണ്ടും നിന്നുകൊണ്ടും നിസ്കരിക്കുകയും അത് കാരണം ഇരു കാലുകളും നീർ കെട്ടുകയും അതുകാരണം ഞാൻ ആ കാലുകളെ ഉഴിഞ്ഞു കൊടുത്തുകൊണ്ടിരിക്കുന്ന അവസരത്തിൽ ചോദി

ച്ചു. അല്ലാഹു ഒട്ടേറെ ശ്രേഷ്ഠതകൾ ഞങ്ങൾക്ക് തരികയും എല്ലാ പാപങ്ങളേയും പൊറുത്ത് തരികയും ചെയ്തിരിക്കുന്നു. പിന്നെ എന്തിനാണ് ഇത്രയധികം ബുദ്ധിമുട്ടുകൾ സഹിച്ച് ഇബാദത്ത് ചെയ്യുന്നത്? നബി പറഞ്ഞു. ഇത്രയധികം ശ്രേഷ്ഠതകൾ നൽകിയ അല്ലാഹുവിന് ഞാൻ ശുക്ർ (നന്ദി) കാണിക്കാതിരിക്കുകയോ. ഈ രാത്രിയിൽ സംഭവിക്കാനിരിക്കുന്നവ മുഴുവൻ മഹതി അറിയുമോ? നബി ചോദിച്ചു. കൂടാതെ എന്താണ് സംഭവിക്കുക. ആയിശാ ബീവി ചോദിച്ചു. നബി പറഞ്ഞു. ഈ വർഷത്തിൽ ജനിക്കുന്നവരും മരിക്കുന്നവരുമായ എല്ലവരെയും തിട്ടപ്പെടുത്തുന്നതും കൂടാതെ അവരുടെ ഭക്ഷണങ്ങളെ കണക്കാക്കുന്നതും ഇത്‌വരെ ഉണ്ടായ അമലുകളെ ഉയർത്തപ്പെടുന്നതുമാണ്. പിന്നീട് ആയിശ ബീവി ചോദിച്ചു. അല്ലാഹുവിന്റെ റഹ്മത്ത് കൊണ്ടല്ലാതെആരെങ്കിലും സ്വർഗത്തിൽ പ്രവേശിക്കുമോ? നബി(സ) പറഞ്ഞു. അല്ലാഹുവിന്റെ റഹ്മത്ത് കൊണ്ടല്ലാതെ ആരും സ്വർഗത്തിൽ പ്രവേശിക്കുകയില്ല. മഹതി ആവർത്തിച്ചു. തങ്ങളും അങ്ങനെയാണോ? നബി (സ) പറഞ്ഞു: ഞാനും റഹ്മത്ത് കൊണ്ടല്ലാതെ സ്വർഗത്തിൽ പ്രവേശിക്കുകയില്ലെന്ന് പറയുകയും നബി (സ) യുടെ കൈ കൊണ്ട് മുഖവും തലയും തടവുകയും ചെയ്തു.

ആയിശ(റ) യെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. നബി (സ) ചോദിച്ചു. ഈ രാത്രി ഏതു രാത്രിയാണ്? ആയിശാബീവി പറഞ്ഞു. അല്ലാഹുവും റസൂലും മാത്രം അറിയും എന്ന്. അനന്തരം നബി (സ) പറഞ്ഞു. ഈ രാത്രി ശഅബാൻ പകുതിയുടെ രാത്രിയാണെന്നും ഈ ദിവസം ഇഹലോകത്തുള്ള എല്ലവരുടെ ആരാധനകളെയും ഉയർത്തുന്നതും ഖൽബ് ഖബീലക്കാരുടെ ആടുകളുടെ

രോമത്തിന്റെ എണ്ണം കണ്ട് നരകത്തിൽനിന്ന് മോചിപ്പിക്കുന്നതുമാണ്.

പിന്നീട് റസൂൽ ചോദിച്ചു. ഈ രാത്രി മുഴവനും ഇബാദത്ത് എടുക്കാൻ അനുവാദമുണ്ടോ?. മഹതി അതെ ഉണ്ട് എന്ന് പറയുകയും ഇത് കേട്ട നബി(സ) നിസ്കാരത്തിലേക്ക് എഴുന്നേററ് നിൽക്കുകയും ഫാതിഹയും ചെറിയ സൂറത്തും പാരായണം നടത്തുകയും ശേഷം രാത്രി പകുതിയാവുന്നതു വരെ സുജൂദിലായി പ്രാത്ഥന നടത്തിക്കൊണ്ടിരിക്കുകയും പിന്നീട് മുമ്പത്തേതുപ്രകാരം രണ്ടാം റക്അത്തിൽ പ്രവേശിക്കുകയും ഫാതിഹയും ചെറിയ സൂറത്തും പാരായണം നടത്തുകയും തുടർന്ന് വീണ്ടും സുബ്ഹി സമയം വരെ സുജൂദിലായി കിടന്ന് പ്രാത്ഥന നടത്തുകയും ചെയ്തു.

സുജൂദിൽ കിടക്കുന്ന റസൂലിനിക്ക് ഒരു അനക്കവും കാണാത്തതിന്റെ പേരിൽ മരിച്ചു പോയോ എന്നു സംശയിച്ചു. അങ്ങിനെ റസൂലിന്റെ ഉള്ളൻ കാലിനെ തൊട്ടു നോക്കിയപ്പോഴാണ് അനങ്ങിയത്. അതിൽ റസൂലിന്റെ പ്രാർത്ഥനയെ കേൾക്കുകയും ആ പ്രാത്ഥന ഇതുവരെ കേൾക്കാത്ത പ്രാത്ഥനയാണ് തങ്ങൾ പ്രാർത്ഥിച്ചത് എന്ന് മഹതി റസൂലോട് പറഞ്ഞു. അപ്പോൾ റസൂൽ (സ) ചോദിച്ചു. നിങ്ങൾക്ക് ആ ദുആ പഠിഞ്ഞിട്ടുണ്ടോ? അപ്പോൾ മഹതി അതെ എന്ന് പറയുകയും ചെയ്തു. റസൂൽ പറഞ്ഞു നിങ്ങൾ ഇതിനെ പഠിക്കുകയും പഠിപ്പിക്കുകയും വേണം. ജിബ്‌രീൽ ഇത്കൊണ്ട് സുജൂദിൽ പ്രാർത്ഥിക്കുവാനായി നിർദ്ദേശിച്ചിരിക്കുന്നു.

അതാഅ് ബ്നു യസാർ(റ)വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഒരു വർഷത്തെ എല്ലാം അമലുകളേയും

ശഅ്ബാൻ പകുതിയുടെ രാത്രിയിൽ അല്ലാഹുവിനെ കാ ണിക്കപ്പെടുന്നതും ചിലർ മരിക്കാൻഅടുത്ത സ്ഥിതിയിൽ യാത്ര ചെയ്യുന്നതും ചിലർ വിവാഹം കഴിക്കുന്നതുമാണ്.

അബൂഹുറൈറ (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്യി രിക്കുന്നു. റസൂൽ (സ) പറഞ്ഞു. ജിബ്രീൽ (അ) എന്റെ അടുക്കൽ വരികയും നിങ്ങൾ തല ആകാശത്തിലേക്ക് ഉ യർത്തണം എന്ന് പറയുകയും ചെയ്ത അവസരത്തിൽ റസൂൽ (സ) ചോദിച്ചു. എന്താണ് ഈരാത്രിയുടെ പ്രത്യേ കത? ഈ രാത്രി റഹ്മത്തിന്റെ വാതിലുകളിൽനിന്ന് മൂ ന്ന് വാതിലുകളെ തുറക്കപ്പെടുന്നതും മുശ്രിക്ക്, സിഹ്ർ പണിക്കാരൻ, ഗണിതക്കാരൻ, മദ്യം ഉപയോഗിക്കുന്നവൻ, പലിശ, വ്യഭിചാരം തുടങ്ങിയ അനാവശ്യത്തിന്റെ ഉടമ കൾക്ക് അവർ തൗബ ചെയ്തിട്ടില്ലെങ്കിൽ പൊറുക്കപ്പെ ടാതിരിക്കുന്നതും അല്ലാത്തവർക്ക് പൊറുത്ത് കൊടുക്കുന്ന തുമാണ്.

അതെ രാത്രിതന്നെ രണ്ടാമതും ജിബ്രീൽ (അ) ന ബിയുടെ തല ആകാശത്തേക്ക് ഉയർത്താൻ കല്പിക്കുകയും അങ്ങിനെ ആകാശത്തിൽ എട്ട് വാതിലുകളെ തുറക്കപ്പെട്ട തായും ഒന്നാമത്തേതിൽനിന്ന് ഈ രാത്രി റുകൂഅ് ചെയ്ത വർക്കാണ് സന്തോഷമെന്നും രണ്ടാമത്തേതിൽനിന്ന് ഈ രാത്രി സുജൂദ് ചെയ്തവർക്കാണ് സന്തോഷമെന്നും മൂ ന്നാമത്തേതിൽനിന്ന് ഈ രാത്രിയിൽ അള്ളാഹുവിനോട് പ്രാർത്ഥിച്ചവർക്കാണ് സന്തോഷമെന്നും നാലാമത്തേതിൽ നിന്ന് ഈരാത്രിദിക്ർചൊല്ലുന്നവർക്കാണ്സന്തോഷമെന്നും അഞ്ചാമത്തേതിൽനിന്ന് അള്ളാഹുവിനെ ഭയന്നവർക്കാണ് സന്തോഷമെന്നും ആറാമത്തേതിൽനിന്ന് ഈ രാത്രിയിൽ അല്ലാഹുവിനെ വഴിപ്പെട്ടവർക്കാണ് സന്തോഷമെന്നും ഏഴ

ഴാമത്തേതിൽനിന്നു് ഈ രാത്രിയിൽ ചോദിക്കുന്നവർക്ക് കൊടുക്കുമെന്നും എട്ടാമത്തേതിൽനിന്നു് ഈ രാത്രിയിൽ പൊറുക്കലിനെ തേടുന്നവർക്ക് പൊറുത്ത് കൊടുക്കുമെന്നും മലക്കുകൾ ഓരോ വാതിലിൽനിന്നായി വിളിച്ച് പറയുന്നതാണ്. അനന്തരം നബി (സ) ജിബ്‌രീൽ(അ)മിനോട് ചോദിച്ചു. ഇങ്ങനെ തുറക്കപ്പെട്ട അവസ്ഥയിൽ ഈ വാതിലുകൾ എത്ര സമയം നിൽക്കും. ജിബ്‌രീൽ (അ) പറഞ്ഞു. ഈ രാത്രിയുടെ ആദ്യം മുതൽ അവസാനം വരെ നീണ്ടു നിൽക്കുന്നതും ഖൽബ് ഗോത്രക്കാരുടെ ആടിൻെറ രോമത്തിൻെറ എണ്ണമനുസരിച്ച് നരകവാസികളെ അതിൽ നിന്നു് മോചിപ്പിക്കുന്നതുമാണ്.

ബറാഅത്ത് എന്ന് ഈ രാവിന് പേരു വെച്ചതിൻെറതാല്പര്യം ചീത്ത ആളുകളെ അല്ലാഹുവിനെതൊട്ട് വിദൂരമാക്കുന്നതും അല്ലാഹുവിൻെറ ഔലിയാക്കളെ അവരുടെ പരാജയത്തിൽനിന്നു് ഒഴിവാക്കുന്നതുമാണ്. കാരണം മുഅ്മിനുകൾക്ക് ഇഹലോകത്ത് രണ്ട് പെരുന്നാൾ ഉള്ളത് പ്രകാരം അല്ലാഹുവിൻെറമലക്കുകൾക്ക് ആകാശത്തിൽ ഒന്ന് ശഅബാൻ പകുതിയുടെ രാത്രി, രണ്ട്, ലൈലത്തുൽ ഖദ്റ് തുടങ്ങി രണ്ട് പെരുന്നാളുകളുമുണ്ട്. എന്നാൽ ശഅ്ബാൻ പകുതിയുടെ രാത്രിയെ അല്ലാഹു വെളിവാക്കുകയും ലൈലത്തുൽ ഖദ്റിൻെറ രാത്രിയെ വെളിവാക്കാതിരിക്കുകയും ചെയ്തതിലുള്ള താല്പര്യം, ലൈലത്തുൽ ഖദ്ർ നരകത്തിൽനിന്നു് മോചിപ്പിക്കുവാൻ വേണ്ടിയുള്ളതും ദോഷം പൊറുത്ത് കൊടുക്കലിനിക്കും റഹ്മത്ത് ചെയ്യലിനിക്കുള്ളതും ബറാഅത്തിൻെറ രാത്രി എല്ലാ കാര്യങ്ങളെയും നിർണ്ണയിക്കുന്ന രാത്രിയുമാണ്. അതായത് ചിലർക്ക് അല്ലാഹുവിൻെറ അടുക്കൽനിന്നുള്ള ദേഷ്യവും മററുചിലക്ക് അവനിൽനിന്നുള്ള സ്നേഹവും ചിലർക്ക് സ്വീകരണവും

ചിലരെ ദൂരത്താക്കലും ചിലർക്ക് അവനിൽനിന്നുള്ള കരുണയും ചിലർക്ക് വിജയവും മററു ചിലർക്ക് പരാജയവും ചിലർക്ക് അവനിൽനിന്നുള്ള ബഹുമാനവും മററു ചിലർക്ക് കോപവും തുടങ്ങിയുള്ള കാര്യങ്ങളെ വിധിക്കുന്ന രാത്രിയാണ്. ഇതാണ് ബറാഅത്തും ലൈലത്തുൽ ഖദ്റും തമ്മിലുള്ള വ്യത്യാസവും. ഒന്നിനെ വെളിവാക്കുകയും മറെറാന്നിൻെറ സമയം വെളിവാക്കാതിരുന്നതിലുള്ള താല്പര്യവും. 1: 192

ചോദ്യം. 45 സൂറത്തുന്നംലിൽ واذا وقع القول عليهم اخرجنا لهم دابة من الارض تكلمهم ان الناس باياتنا لا يوقنون ٨٢ എന്നതിൻെറ സാരം എന്താണ്? ആയത്തിൽ പറഞ്ഞ دابة എന്നത് കൊണ്ടുള്ള ഉദ്ദേശ്യം എന്ത്?

ഉത്തരം: അല്ലാഹുവിൻെറ ശിക്ഷ സംഭവിച്ചാൽ; അല്ലാഹുവിനെതൊട്ട് പകരം നിശ്ചയം ജനങ്ങൾ നമ്മുടെ ദൃഷ്ടാന്തങ്ങളെക്കൊണ്ട് വിശ്വസിക്കുന്നതല്ല എന്ന് സംസാരിക്കുന്ന മൃഗത്തിനെ നാം ഭൂമിയിൽനിന്നു് പുറപ്പെടുവിക്കുന്നതാണ്.

ഇബ്നു ഉമർ(റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. അന്ത്യദിനത്തിൻെറ അടയാളത്തിൽപ്പെട്ടതായ ഒരു മൃഗം അന്ത്യനാൾ അടുക്കുന്നതോടെ പുറപ്പെടുന്നതാണ്. ഇത് പുറപ്പെടുന്നത് ജനങ്ങളിൽ നല്ല കാര്യങ്ങളെ കൊണ്ട് കൽപ്പിക്കുന്നവനും ചീത്ത കാര്യങ്ങളെ വിരോധിക്കുന്നവനും ഇല്ലാതാവുന്ന സമയത്താണ്. ആയത്തിലെ وقع القول എന്നതിൻെറ താല്പര്യം അന്ത്യദിനം ജനങ്ങളുടെ മേൽ സംഭവിക്കുന്നതാണ് എന്നാണ്.

അബ്ദുല്ലാഹിബ്നു അംറുബ്നുൽ ആസി (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. നബി(സ) പറഞ്ഞു അന്ത്യനാൾ അടുക്കുന്ന വേളയിൽ ജനങ്ങൾ ഒരേ സദസ്സിൽ കൂടി ഇരിക്കുന്ന അവസരത്തിൽ മുഅ്മിൻ, കാഫിർ എന്നിങ്ങനെയുള്ളവരെ അന്യോന്യം വേർതിരിച്ചറിയുന്ന അടയാളം ഉണ്ടാവുന്നതാണ്. അപ്പോൾ സ്വഹാബത്ത് ചോദിച്ചു. എങ്ങിനെ അത് ഉണ്ടാവുക. ഖുർആനിൽ പറയപ്പെട്ട ദാബ്ബത്ത് എന്നമൃഗം ഏവരുടെ നെററിയിലും അവരവരുടെ അടയാളം പതിക്കുന്നതാണെന്നും സ്വഫാഎന്ന മലയിൽ നിന്നാണെന്നും മറെറാരു റിപ്പോർട്ടിൽ അജ്‌യാത് എന്ന സ്ഥലത്തുനിന്നാണെന്നും റിപ്പോർട്ട് ചെയ്തിരിക്കുന്നു. എന്നാൽ അന്ത്യദിനത്തോട് അടുത്തുണ്ടാവുന്ന സംഭവങ്ങൾ ഒന്ന്. ദജ്ജാൽപുറപ്പെടൽ രണ്ട്. ദാബത്പുറപ്പെടൽ മൂന്ന്. യഅ്ജൂജ് മഅ്ജൂജ് പുറപ്പെടൽ, നാല്. ദുഖാൻ (പുക) പുറപ്പെടൽ, അഞ്ച്. സൂര്യൻ പടിഞ്ഞാറ്‌വശത്ത് നിന്ന് ഉദിക്കുക.

ഹുദൈഫത്ത് (റ) വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഈസാ നബി (അ) ഇറങ്ങിയതിനുശേഷം അദ്ദേഹവും മുസ്‌ലിംകളും കഅ്ബം ത്വവാഫ് ചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിൽ ഭൂമിക്ക് ഒരു കിടുക്കം ഉണ്ടാവുന്നതും അതു കാരണമായി സ്വഫാമല പൊട്ടുന്നതുംഅതിൽ നിന്നാദ്യമായി ദാബതിൻെറ തലഭാഗം പുറത്ത്കാണുന്നതും അതിൻെറ ശരീരത്തിലെ തൂവലുകളും രോമങ്ങളും അതിന് പ്രകാശമാവുന്നതും അതിനോടടുക്കാൻ ആർക്കും അസാധ്യമാവുന്നതുംഅതിനെതൊട്ട് രക്ഷപ്പെടാൻപ്രയാസവുമാണ്. ആ മൃഗം എല്ലാ മുസ്ലിമിനും അമുസ്ലിമിനും അവരവരുടെ അടയാളമായി, മുസ്‌ലിമിന്പ്രകാശവും കാഫിറിന് കാഫിർഎന്ന അടയാളവും അത് കാരണം കാഫി

റിൻെറ മുഖം പ്രകാശമില്ലാതാവുന്നതുമാണ്. കൂടാതെ ആ മൃഗം സാധാരണ മൃഗങ്ങളെ പോലെയല്ലാത്തതുമാണ്.

ഹസ്സൻ (റ)വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു, മൂസ്സാ നബി (അ) അല്ലാഹു (സു) നോട് അന്ത്യദിനത്തിൽ പുറപ്പെടുന്ന ദാബതിനെ കാണിച്ചുതരുവാനായി ആവശ്യപ്പെട്ടു. അങ്ങനെ അത് പുറപ്പെടുകയും പിന്നീട് ഒരുത്തർക്കും അതിൻെറ വലിപ്പത്തെ അറിയാൻ സാധ്യമല്ലാത്തനിലക്ക് മൂന്ന് രാവും പകലുംകൊണ്ട് ആകാശത്തേക്ക് മറയുകയും ചെയ്തു. ഈ അവസരം പരിഭ്രമിച്ച മൂസ്സാ നബി(അ) അല്ലാഹുവിനോട് അതിനെ മടക്കാൻ ആവശ്യപ്പെട്ടതിനെ തുടർന്ന് അതിനെ മടക്കുകയും ചെയ്തു. ആ മൃഗം മനുഷ്യരിൽ അതാത് ഇനത്തിൻെറ അടയാളം വെച്ചതിൻെറ ശേഷം മനുഷ്യർ തമ്മിൽ നാമം വിളിക്കുന്നത് മുഅ്മിനായ മനുഷ്യൻ, കാഫിറായ മനുഷ്യൻ എന്നായിരിക്കും. ആ മൃഗം പുറപ്പെട്ടതിൻെറ ശേഷം അതിൻെറ തലയിലെ മണ്ണിനെ തട്ടിക്കളയുന്നതും അത് കാരണം ജനങ്ങൾ വളരെ ഭയപ്പെട്ട് ഓടുന്നതുമാണ്.

ബുറൈദത്ത് (റ) വിനെതൊട്ട് റിപ്പോട്ട് ചെയ്തിരിക്കുന്നു. ഞാനും നബി (സ) യും മക്കയുടെ ഒരു മലഞ്ചെരുവിൽകൂടി പോവുകയുണ്ടായി. അവിടെ ഉണങ്ങിയതായ ഒരു മണൽ പരപ്പിനെ കാണാൻ ഇടയായതിനെത്തുടർന്ന് റസൂൽ പറഞ്ഞു. ഈ സ്ഥലത്ത്നിന്നാണ് ദാബത്ത് പുറപ്പെടുക.

അബീ സുബൈർ (റ) വിനെതൊട്ട് റിപ്പോട്ട് ചെയ്തിരിക്കുന്നു. ദാബതിൻെറ തല കാളയുടെതല പോലേയും കണ്ണ് പന്നിയുടേത് പോലേയും ചെവി ആനയുടേത് പോലേയും കൊമ്പ് ആടുകളുടേത് പോലേയും പിരടി ഒ

ട്ടകപ്പക്ഷികളുടേത് പോലെയും നെഞ്ച് സിംഹത്തിന്റേത് പോലെയും പുള്ളി പുലിയുടെ നിറവും വാൽ ആടിന്റേത് പോലെയും കാൽ ഒട്ടകത്തിന്റെ കാൽ പോലെയുമാണ്. കൂടാതെ അതിന്റെ ഏതോ കെണുപ്പുകളുടെ ഇടയിലുള്ള അകലം പന്ത്രണ്ട് മുഴവുമാണ്.

അംറുബ്‌ന ആസി (റ) വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ആ മൃഗത്തിന്റെതലകൊണ്ട് മേഘത്തെ തൊടാൻസാധിക്കുന്നതും അത് നിസ്കരിക്കുന്നവരെകൊള്ളെ വരുന്നതും നിന്റെ നിസ്കാരത്തിന്റെ ഉദ്ദേശ്യം എന്ത്? എന്ന് ചോദിക്കുന്നതുമാണ്. തുടർന്ന് അദ്ദേഹം പറഞ്ഞു. അന്ത്യദിനത്തിന്റെ ആദ്യത്തെ അടയാളം റൂം ആണ്. രണ്ടാമത്തേത് ദജ്ജാൽ പുറപ്പെടലും. മൂന്ന് യഅ്ജൂജ് മഅ്ജൂജ് പുറപ്പെടലും നാല്. ഈസാ നബി ഇറങ്ങലും അഞ്ച്. പുക പുറപ്പെടലും ആറ്. ദാബത് പുറപ്പെടലുമാണ്. ഈ മൃഗം പുറപ്പെടുന്ന അവസരത്തിൽ മൂസ്സാ നബി (അ) മുഅ്ജിസത്തായ വടിയും സുലൈമാൻ നബി (അ) മിന്റെ മോതിരവും ഉണ്ടായിരിക്കുന്നതാണ്. 6:382 درالمنثور

ഹുദൈഫത്ത് (റ) വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ദാബത് ആദ്യമായി യമനിൽ പുറപ്പെടുന്നതും മക്കത്തേക്ക് പ്രവേശിക്കാതെ മറഞ്ഞ് പോവുന്നതും പിന്നീട് ഒട്ടേറെ കാലങ്ങൾക്ക ശേഷം വീണ്ടും പുറപ്പെടുന്നതും മക്കത്ത് അതിന്റെ വിവരം ലഭിക്കുന്നതും എന്നാൽ മക്കത്ത്പ്രവേശിക്കാതെ മറഞ്ഞു പോവുന്നതും പിന്നീട് മൂന്നാമതായി മക്കത്ത് വെളിവാകുന്നതുമാണ്.

ചോദ്യം 46. അദബുകളും സുന്നത്തുകളും തമ്മിലുള്ള വ്യത്യാസം എന്താണ്?

അദബ് എന്നതിൻെറ അർഥം ഓരോ മനുഷ്യൻെറയും സ്ഥലം, അവസ്ഥ, പ്രസക്തി തുടങ്ങിയവകളിൽ ഓരോന്നിൻേറയും സ്ഥിതിഗതി നോക്കി പെരുമാറുക എന്നതാണ്. ഖുർആനിൽ അല്ലാഹു പറഞ്ഞു.

لا ترفعوا اصواتكم فوق صوت النبي ولا تجهروا له بالقول كجهر بعضكم

നിങ്ങാം നബിയോട് സംസാരിക്കുന്ന അവസരത്തിൽ നിങ്ങാം സാധാരണ ജനങ്ങളോട് സംസാരിക്കും പ്രകാരം ശബ്ദം ഉയർത്താതിരിക്കുകയും നബിയുടെ സംസാരത്തേക്കാൾ നിങ്ങളുടെ ശബ്ദത്തെ ഉയർത്തുകയും ചെയ്യരുത്. ഹജ്ജത്തുൽ വദാഇൽവെച്ച് നബി(സ) നടത്തിയ പ്രസംഗം വളരെ ശ്രദ്ധേയമാണ്.

നിങ്ങളുടെ രക്തവും സമ്പത്തും അവസ്ഥകളും അന്യോന്യം നശിപ്പിക്കൽ ഹറാമാണ്. എല്ലാ മുഅ്മിനീങ്ങാംക്കും അവൻെറ ഏത് സന്ദർഭങ്ങളിലും അദബിനെ സൂക്ഷിക്കൽ നിർബന്ധമാണ്.

ഉമറുബ്നൽ ഖത്താബ് (റ) വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. നിങ്ങാം അദബ് കരഗതമാക്കുകയും ശേഷം അറിവ് കരഗതമാക്കുകയും ചെയ്യുക.

അബൂ അബ്ദുല്ലാഹിൽ ബൽഖി റ) വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഇൽമിനിക്കുള്ള മര്യാദകാം അതിനേക്കാാം കൂടുതലാണ്. അബ്ദുല്ലാഹിബ്നു ഉബാദ(റ) പറഞ്ഞു. ഒരുത്തന് എല്ലാ ജ്ഞാനവും ഉള്ളതായി എനിക്ക് അറിവ് ലഭിച്ചാൽ അദ്ദേഹത്തെ കാണാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അദ്ദേഹത്തിൻെറ പേരിൽ വിഷമിക്കുകയുമില്ല. ഒരുത്തന് കൂടുതൽ അദബുണ്ട് എന്ന് എനിക്ക്

അറിവ് ലഭിച്ചാൽ അദ്ദേഹത്തെ കാണാൻ ഞാൻ ആഗ്രഹിക്കുകയും അദ്ദേഹത്തെ കാണാഞ്ഞാൽ വിഷമിക്കുന്നതുമാണ്.

ഈമാനിൻെറ ഉദാഹരണം ഒരു രാജ്യം പോലെയാണ്. ആ രാജ്യത്തിൽ അഞ്ച് കെട്ടിടങ്ങളുണ്ട്. ഒന്ന് സ്വർണ്ണംകൊണ്ടും രണ്ട് വെള്ളി കൊണ്ടും മൂന്ന് - ഇരുമ്പ്കൊണ്ടും നാല് ഇഷ്ടികകൊണ്ടും അഞ്ച് മൺ കട്ടകൊണ്ടും നിർമ്മിക്കപ്പെട്ടതാണ്. ആ കെട്ടിടങ്ങളുടെ ഉടമ കട്ട കൊണ്ട് നിർമിച്ച കെട്ടിടം നന്നാക്കുന്നത് കണ്ടാൽ ശത്രുസേന അഞ്ച് കെട്ടിടങ്ങളേയും ആഗ്രഹിക്കുന്നതല്ല. മറിച്ച് കട്ടയാലുള്ള ബിൽഡിംഗിനെ ഉടമ ഉപേക്ഷിച്ചാൽ അഞ്ചും ശത്രുക്കൾ ആഗ്രഹിക്കുന്നതാണ്. ഇപ്രകാരം ഈമാനിൻെറ അകത്തും അഞ്ച് ഇനങ്ങൾ സ്ഥിതി ചെയ്യുന്നുണ്ട്. ഒന്ന് വിശ്വാസം. രണ്ട് നിഷ്കളങ്കത, മൂന്ന് ഫർളുകൾ, നാല് സുന്നത്തുകൾ, അഞ്ച് അദബുകൾ തുടങ്ങിയവകളാണ്. അപ്പോൾ മുഅ്മിനായ മനുഷ്യൻ അദബിനെ സൂക്ഷിക്കുകയാണെങ്കിൽ മനുഷ്യൻെറ ശത്രുവായ ശൈതാൻ അഞ്ച് ഇനത്തിനേയുംനഷ്ടപ്പെടുത്താൻ ശ്രമിക്കുകയില്ല. മറിച്ച് മുഅ്മിനായ മനുഷ്യൻ അദബിനെ വെടിഞ്ഞാൽ പിശാച് ആദ്യമായി സുന്നത്തുകളെ നശിപ്പിക്കാൻ തുനിയുന്നതും പിന്നീട് ഫർളുകളെ നശിപ്പിക്കുന്നതും ശേഷം നിഷ്കളങ്കതയെ നശിപ്പിക്കുന്നതും പിന്നീട് വിശ്വാസത്തേയും നശിപ്പിക്കുന്നതുമാണ്. അപ്പോൾ ഏത് മനുഷ്യനും അദബിനെ സൂക്ഷിക്കൽ അനിവാര്യവുമാണ്. അതായത് നിസ്കാരം തുടങ്ങി ഏത് ഇടപാട് വിഷയമായാലും അവകളിലെല്ലാം അദബ് അനിവാര്യംതന്നെ. 1: 84 غنية

ഇബ്നു ഉമർ (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. നബിയും സഹാബത്തും കൂട്ടത്തിൽ ഇബ്നു

ഉമർ എന്ന കുട്ടിയുംകൂടി ഒരു യാത്ര പോകുമ്പോൾ റസൂൽ ചോദിച്ചു. വൃക്ഷങ്ങളിൽ മനുഷ്യനോട് സാമ്യമുള്ള വൃക്ഷം ഏതാണ്? അനന്തരം മറുപടിയായി പലരും പലതും പറഞ്ഞെങ്കിലും അതൊന്നും വാസ്തവമായിരുന്നില്ല. അങ്ങനെ നബി(സ) പറഞ്ഞു. മനുഷ്യരോട് സാമ്യമുള്ള വൃക്ഷം ഈത്തപ്പനയാണെന്നും അതിൽ രണ്ട് വിധമുണ്ടെന്നും ഒന്ന് പുരുഷന്മാരോട് തുല്യമായതും മറ്റൊന്ന് സ്ത്രീകളോട് തുല്യമായതുമാണ്. പുരുഷനോട്സാമ്യമുള്ളതിന്റെപൂമ്പൊടി സ്ത്രീകളോട് തുല്യതയുള്ളതിന്റെ മുകളിലേക്ക്ചേർക്കുമ്പോഴാണ് അതിന് കായ്കനിഉണ്ടാകുന്നത്.ഇങ്ങിനെ ചെയ്യുന്നതിന് തഅ്ബീർ എന്നുപറയുന്നു. മക്കയിൽ ഈത്തപ്പന വളരെ കുറവായതുകാരണം നബി(സ) ക്ക്ഈത്തപ്പന വലിയപരിചയമില്ലായിരുന്നു. അങ്ങനെ ഒരു വേള നബി (സ) മദീനയിലേക്ക് ഹിജ്റ പോയ അവസരത്തിൽഅന്നാട്ടുകാർ പരാഗണം ചെയ്യുന്നതായികണ്ടു. ഇതു കണ്ട നബി(സ) പറഞ്ഞു. അല്ലാഹുവിന്റെ ഖുദ്റത്ത് കൊണ്ടാണ് കായ്കനികളുണ്ടാവുക. അതിന് നിങ്ങളുടെ തഅ്ബീർ ആവശ്യമില്ലെന്നും നബി(സ) പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ ഉടമസ്ഥൻ ആ വർഷം അതിനെ നിർത്തുകയും തുടർന്ന് ഈത്തപ്പഴം മുഴുക്കെയും പതിരാവുകയും ചെയ്തു. അങ്ങനെ ഈ സംഭവം സ്വഹാബത്ത് നബി (സ) യുടെ ശ്രദ്ധയിൽപ്പെടുത്തി. അപ്പോൾ നബി(സ) പറഞ്ഞു. ദുൻയ്യവിയായ ജ്ഞാനം എന്നേക്കാൾ നിങ്ങൾക്കാണ് എന്നും ആയതിനാൽ ഇനി തഅ്ബീർ നിർത്തലാക്കരുതെന്ന് പറയുകയും ചെയ്തു. ഇത് കൊണ്ടാണ് ഈത്തപ്പന മനുഷ്യരോട് തുല്യതയുണ്ട് എന്ന് പറഞ്ഞതിന്റെ താൽപ്പര്യം.

ശേഷം ഉമർ (റ) വിന്റെ മകൻ ഉമർ (റ) വിനോടാ

യി പറഞ്ഞു. നബി (സ) യുടെ ചോദ്യത്തിനുടനെ അതി ന്റെ മറുപടി ഈത്തപ്പനയാണ് എന്ന് എനിക്ക് ഓർ മ്മയുണ്ടായിരുന്നു. അത് പറയാൻ വലിയവർക്കിടയിൽ ഞാൻ ലജ്ജിച്ചു. അപ്പോൾ പിതാവ് ഉമർ (റ) പറഞ്ഞു. നീ അത് പറയുകയാണെങ്കിൽ എനിക്ക് അതിരില്ലാത്ത സന്തോഷം ഉണ്ടാകുമായിരുന്നു.

എന്നാൽ ഉമർ (റ) പറഞ്ഞതിന്റെ താല്പര്യം നീ വ ലിയവരുടെ സദസ്സിൽ അതിനെ ഉദ്ധരിക്കണം എന്നല്ല. രഹസ്യമായി വലിയവരെ ഉണർത്തിക്കൊടുത്താൽ നന്നാ യിരുന്നു എന്നാണ് ഉമർ(റ) പറഞ്ഞതിലുള്ള താൽപ്പര്യം. ഈ സംഭവം ഖസ്തൽലാനിയിൽ വിവരിക്കുന്നുണ്ട്.

എന്നാൽ ഈ സംഭവത്തിൽനിന്നും ഏതാനും പുത്തൻ വാദികൾക്ക് വിവരക്കേട് സംഭവിച്ചിരിക്കുന്നു. അവർ ഇ തിൽ മനസ്സിലാക്കിയത് നബി (സ) ക്ക് കൃഷികളെ സം ബന്ധിച്ച് അറിയാത്തതാണ് പോലും. യഥാർത്ഥത്തിൽ ഐഹിക കാര്യങ്ങളെ സംബന്ധിച്ച് നബി (സ) അറി യാതിരിക്കുന്നത്തന്നെ നബി (സ) യുടെ ഉയർച്ചയുടെ പ ദവിയാണ്. ദുൻയാവിനിക്ക് അല്ലാഹുവിന്റെ അടുക്കൽ ഈച്ചയുടെ സ്ഥാനമെങ്കിലുമുണ്ടെങ്കിൽ അതിനെ അവൻ കാഫിറുകൾക്ക് നൽകുകയില്ലായിരുന്നു. പക്ഷേ പാരത്രിക ലോകത്ത് ഉപകാരപ്രദമായ ദുൻയാവിനിക്ക് അല്ലാഹുവി ന്റെ അടുക്കലും സ്ഥാനമുള്ളതാണ്.

നബി (സ) യുടെ മരണത്തിന് ശേഷം അബൂബ ക്കർ സിദ്ദീഖ് (റ) ഖലീഫയായ അവസരത്തിൽ ഖുതുബ ഓതുന്നതിനു വേണ്ടി മിമ്പറിൽ കയറിയ അവസരത്തിൽ റസൂലോടുള്ള അദബിന്റെ പേരിൽ റസൂൽ നിന്നിരുന്ന മിമ്പറയുടെ പടിയുടെ താഴെയാണ് അബൂബക്കർ സിദ്ദീ

ഖ് നിന്നത്. പിന്നീട് ഉമറുൽ ഫാറൂഖ് ഖലീഫയായ അവസരത്തിൽ അവരോടുള്ള അദബിന്റെ പേരിൽ അവരിരുവരും നിന്നിരുന്ന പടിയുടെ താഴെയാണ് ഖുത്തുബ ഓതാൻ നിന്നിരുന്നത്. അബൂബക്കർ സിദ്ദീഖ് (റ) വഫാതായ അവസരത്തിൽ അദ്ദേഹത്തിന്റെ മയ്യിത് മറവുചെയ്തത് റസൂലിന്റെ ഖബറിന്റെ അരികിലാണെങ്കിലും അല്പം താഴെയാണ് മറവുചെയ്തത്. കൂടാതെ ഉമർ ഖത്താബിനെ മറവുചെയ്തതും അബൂബക്കർ (റ) ന്റെ ഖബറിന്റെ അല്പം താഴെയാണ്. ഇവകളെല്ലാം വിരൽ ചൂണ്ടുന്നത് അദബുകളിലേക്കാണ്.

വളരെക്കാലം പഴക്കമുള്ള ജാമിഉൽ അസ്ഹർ അറബീക്കോളേജിൽ സുബ്കീ ഇമാം അധ്യാപനത്തിനായി പോയ അവസരത്തിൽ നവവീ ഇമാം ദർസ് നടത്താൻ ഇരുന്ന സ്ഥലത്തെ മൊത്തിമണത്തതിനു ശേഷം അധ്യാപനം ആരംഭിച്ചു എന്നതിൽ നിന്നെല്ലാം തെളിയിക്കുന്നത് അദബിനെ സൂക്ഷിക്കൽകൊണ്ടല്ലാതെ ഒരുത്തനും അല്ലാഹുവിൽനിന്നുള്ള പ്രീതിക്ക് പ്രയാസമാണ്. എന്നാൽ അദബുകളെ നഷ്ടപ്പെടുത്തൽകൊണ്ടല്ലാതെ ഒരാളും പിഴച്ചിട്ടുമില്ല.

നബി (സ) ഒരവസരം غنيمة (യുദ്ധത്തിൽ നിന്നു കിട്ടിയ സാധനം) വീതിച്ചുകൊടുക്കുന്നഅവസരത്തിൽ പുതുതായി ഇസ്‌ലാം സ്വീകരിച്ചവർ, ദരിദ്രർ തുടങ്ങിയവർക്ക് അല്പം അധികം കൊടുത്ത അവസരത്തിൽ മുസ്‌ലിംകളിൽനിന്ന് ഒരാൾ എഴുന്നേറ്റുനിന്നു പറഞ്ഞു (യഥാർഥത്തിൽ ആ പറഞ്ഞവൻ മുനാഫിഖായിരുന്നു) നബിയുടെ ഭാഗിക്കൽ നീതിപ്രകാരമല്ല. മുനാഫിഖല്ലാത്ത ഒരുത്തർക്കും റസൂൽ (സ) ന്റെ മുമ്പാകെ അത്തരം കാര്യങ്ങൾ അവതരിപ്പിക്കാൻ സാധ്യമല്ല.

ചോ. 47 രാവുകളുടെ കൂട്ടത്തിൽ ഏതു രാവിനാണ് കൂടുതൽ സ്ഥാനം? ലൈലത്തുൽ ഖദ്ർ, ലൈലത്തുൽ ജുമുഅ ഇതിൽ ഏതിനാണ് കൂടുതൽ ശ്രേഷ്ഠത? ജുമുഅരാവിനെ അറിയിച്ചപോലെ ലൈലത്തുൽ ഖദ്റിനെ എന്താണ് തിട്ടമായി അറിയിക്കാത്തത്?

ഉത്തരം. ശാഫീമദ്ഹബിലുള്ള പണ്ഡിതർ ഇക്കാര്യത്തിൽ അഭിപ്രായവ്യത്യാസത്തിലാണ്. ശൈഖ് അബ്ദുല്ല (റ) വും ശൈഖ് അബുൽഹസൻ (റ) അബൂഅഫ്സ് ഉമറുൽ ബറംകി(റ)വും പ്രബലപ്പെടുത്തിയത് ജുമുഅ രാത്രിക്കാണ് കൂടുതൽ സ്ഥാനം.

അബൂഹസനത്തമീമി (റ) സ്ഥിരപ്പെടുത്തിയിട്ടുള്ളത് ഖുർആൻ സ്ഥിരപ്പെടുത്തിയ ലൈലത്തുൽ ഖദ്റിന്റെ രാത്രിയെയാണ്. ജുമുഅരാവിനെ പ്രബലമാക്കിയവരുടെ ലക്ഷ്യം അബൂയഅ്ലബ്ന അബ്ബാസ് (റ) വിനെതൊട്ട് റിപ്പോർട്ട്ചെയ്ത ഒരു ഹദീസാണ്. നബി (സ) പറഞ്ഞു. വെള്ളിയാഴ്ചരാവിൽ ഇസ്ലാമിന്റെ അഹ്ലുകാർ ഏവർക്കും പൊറുത്തുകൊടുക്കുന്നതാണ് ഈ ശ്രേഷ്ടത മററുള്ള രാവുകളെത്തൊട്ട് റിപ്പോർട്ടുചെയ്തിട്ടില്ല. മറെറാരു ഹദീസിൽ നബി (സ) പറഞ്ഞതായിട്ട് അദ്ദേഹം പറഞ്ഞു. ഏററവും ശറഫായ രാത്രിയിലും ഏററവും പ്രകാശിക്കുന്ന പകലിലും എന്റെമേൽ സ്വലാത്തിനെ അധികരിപ്പിക്കുവിൻ. അതായത് വെള്ളിയാഴ്ചരാവിലും പകലിലുമാണ് അതുകൊണ്ട് ഉദ്ദേശിക്കുന്നത്. കൂടാതെ വെള്ളിയാഴ്ചരാവ് അതിന്റെ പകലിനോട് പിമ്പററിയതുംകൂടിയാണ്. എന്നാൽ വെള്ളിയാഴ്ചരാവിന്റെ പകലിനെ . സംബന്ധിച്ച് ഇത്രകൂടുതൽ റിപ്പോർട്ടുചെയ്തിട്ടില്ല.

അനസ് (റ) നെതൊട്ട് റിപ്പോട്ടുചെയ്തിരിക്കുന്നു. വെള്ളിയാഴ്ച പകലിനേക്കാം ശ്രേഷ്ടതയുള്ള ഒരു പകലിനെ അല്ലാഹു സൃഷ്ടിച്ചിട്ടില്ല. വെള്ളിയാഴ്ച പകലിനെക്കാം ശ്രേഷ്ടതയുള്ള ഒരുപകലിലും സൂര്യൻ ഉദിച്ചിട്ടില്ല.

അബൂഹുറൈറ (റ) നെ തൊട്ട് റിപ്പോർട്ടുചെയ്തിരിക്കുന്നു. നബി (സ) പറഞ്ഞു. വെള്ളിയാഴ്ചയെക്കാം ശ്രേഷ്ടതയുള്ള ഒരു പകലിൻെറ മേലും സൂര്യൻ ഉദിക്കുന്നതും അസ്തമിക്കുന്നതുമല്ല. മനുഷ്യൻ ജിന്ന് തുടങ്ങിയവരല്ലാത്തവർ വെള്ളിയാഴ്ച ദിവസത്തെ ഭയപ്പെടുന്നതാണ്. എല്ലാ ദിവസങ്ങളെയും അന്ത്യദിനത്തിൽ യാത്രയാക്കപ്പെടുന്നതും ആ ദിവസങ്ങളുടെ രൂപത്തിൽ വരുന്നതും കൂടാതെ വെള്ളിയാഴ്ച ദിവസത്തെ കൂടുതൽ പ്രകാശമുള്ളതായി യാത്രയാക്കപ്പെടുന്നതുമാണ്. വെള്ളിയാഴ്ചയുടെ അഹ്ലുകാർ അതിനോട് വലയംചെയ്യുന്നതും അവർ അതിൻെറ പ്രകാശത്തിൽ നടക്കുന്നതുമാണ്. അവരുടെ നിറം മഞ്ഞുപോലെയാവുന്നതും അവരുടെ വാസന കസ്തൂരിപോലെയാവുന്നതും കർപ്പൂരത്തിൻെറ മലയിൽ അവർ നടക്കുന്നതും മഹ്ശറാനിവാസികൾ മുഴുവനും അവരെക്കൊള്ളെ നോക്കുന്നതുമാണ്.

ലൈലത്തുൽ ഖദ്ർ ആയിരം മാസങ്ങളെക്കാം ശ്രേഷ്ടതയുള്ളതാണ് എന്നതിൻെറ ഉദ്ദേശ്യം വെള്ളിയാഴ്ച ദിവസത്തെക്കൂടാതെയാണത്. ലൈലത്തുൽ ജുമുഅ (ജുമുഅരാത്രി) സ്വർഗത്തിൽ ഉണ്ടാവുന്നതും വെള്ളിയാഴ്ച പകലിൽ അല്ലാഹുവിനെ സന്ദർശിക്കൽ ഉണ്ടാവുന്നതുമാണ്. വെള്ളിയാഴ്ചരാവ് ദുൻയാവിൽ തിട്ടമായി അറിയപ്പെട്ടതും ലൈലത്തുൽഖദ്ർ അറിയപ്പെടാത്തതുമാണ്

ലൈലത്തുൽ ഖദ്റാണ് ഏററവും ശ്രേഷ്ഷ്ടതയുള്ളത് എന്ന പറയുന്നവരുടെ ലക്ഷ്യം ഖുർആൻ അറിയിച്ചതു തന്നെ. 1000 മാസങ്ങൾ 33 വർഷവും 4 മാസവുമാണ്. നബിയുടെ ഉമ്മത്തിൻെറ പ്രായം ചുരുക്കിയതായിട്ട് അറിയിക്കപ്പെട്ടപ്പോൾ തങ്ങളുടെ ഉമ്മത്തിന് 1000 മാസങ്ങളെക്കാൾ ശ്രേഷ്ടതയുള്ള രാവിനെ മററുള്ള ഉമ്മത്തിനോട് തുല്യമാവാൻവേണ്ടി പ്രദാനംചെയ്തു.

സഈദുബ്നു മുസയ്യബ് (റ) നെ തൊട്ട് റിപ്പോർട്ടു ചെയ്തിരിക്കുന്നു. നബി (സ) പറഞ്ഞു. ലൈലത്തുൽ ഖദ്റിൻെറ മഗ്രിബിൻെറയും ഇശാഇൻെറയും ജമാഅത് നിസ്കാരത്തിൽ ഒരാൾ പങ്കെടുത്താൽ ലൈലത്തുൽ ഖദ്റിൻെറ ഗുണത്തിനെ അവൻ എത്തിച്ചു. സൂറത്തുൽ ഖദ്റിനെ ഒരുത്തൻ ഓതിയാൽ ഖുർആൻെറ നാലിൽ ഒരു ഭാഗം അവൻ ഓതിയതുപ്രകാരമാണ്. റംസാൻെറ എല്ലാ ഇശാ നിസ്കാരത്തിലും സൂറത്തുൽഖദ്റിനെ ഓതൽ സുന്നത്തുണ്ട്. ലൈലത്തുൽഖദ്റിൻെറ രാത്രിയെ വ്യക്തമായി അറിയിക്കാത്തതിലുള്ള കാരണം ജനങ്ങൾ ആരാധനക്കായി ആദിവസത്തെ മാത്രം തെരഞ്ഞെടുക്കുന്നതിൻെറ പേരിലാണ്. കൂടാതെ ജനങ്ങൾ ആ ദിവസത്തെ ഇബാദത്തുകൊണ്ട് ആയിരം മാസത്തേക്കാൾ പുണ്യദിനം ഇബാദത്ത്ചെയ്തു എന്നും അതിൽമാത്രം ചുരുക്കുകയും എല്ലാ ദോഷങ്ങളും പൊറുത്തു എന്നും വളരെ സ്ഥാനംലഭിച്ചുവെന്നും പറഞ്ഞ് മററുദിവസങ്ങളിൽ ഇബാദത്തിനെ അവർ ഉപേക്ഷിക്കുന്നതുമാണ്. ഇപ്രകാരംതന്നെ മനുഷ്യരുടെവയസ്സിനെതിട്ടമായി അറിയിക്കാതിരുന്നതും. ഇനി അവരുടെ ആയുസ്സിനെ അറിയിച്ചു കൊടുത്തിരുന്നെങ്കിൽ ജീവിതത്തിൻെറ ഭൂരിഭാഗവും ഐഹികസുഖത്തിൽകൂത്താടുന്നതും അവസാനം മരണത്തോടടുത്ത് അല്പം ഇബാദത്തും

തൗബയും ചെയ്യുന്നതാണ്. ഇതാണ് വയസ്സിനെ അറി യിക്കാതിരുന്നതിലുള്ള താല്പര്യം.

അപ്പോൾ ജനങ്ങൾ വയസ്സും മററും തിട്ടമല്ലാത്തതി ൻെറ പേരിൽ മരണത്തെ ഭയപ്പെടുന്നതും തൗബാൻെറമേൽ പതിവാക്കുന്നതും അവസാന ശിക്ഷയെ ഭയപ്പെടുന്നതും അവർക്കു കണക്കാക്കിയ സുഖങ്ങൾ അവരിലേക്ക് ചേരു ന്നതുമാണ്. ٢/١٣

ചോ. 48 ഹജ്ജിനു പോവുമ്പോൾ മദീനയിലേക്കു സിയാറത്തിനു പോവൽ ഹജ്ജിൻെറ മുമ്പാണോ അതോ ശേഷമോ കൂടുതൽ ശ്രേഷ്ഠത. ആ സിയാറത്തിൽ നബി യെക്കൊണ്ട് തവസ്സുൽചെയ്യൽ സുന്നത്തുണ്ടോ?

ഉത്തരം. ഖാസിമുബ്നുമുഹമ്മദ് (റ) നെ തൊട്ട് റി പ്പോർട്ടുചെയ്ത ഒരുഹദീസിൽ അദ്ദേഹം പറഞ്ഞിരിക്കുന്നു. ഞാൻ ചോദിച്ചു. ഉമ്മുൽ മുഅ്മിനീൻ മഹതിആയിശാ ബീവി റസൂലിൻെറയും റസൂലിൻെറ രണ്ട് ചങ്ങാതിമാരു ടെയും ഖബറിനെ എനിക്കൊന്നു കാണിച്ചുതരൂ. മഹതി അവരുടെ ഖബറിനെ തുറന്നുകാണിച്ചുകൊടുത്തു. ആ ഖബ റുകൾ വളരെഉയർന്നതും താഴ്ന്നതുമല്ല. ഗിറസത്തുൽ ഹംറാ അ് എന്ന സ്ഥലം ചരലുകളെക്കൊണ്ട് നിറക്കപ്പെട്ടതാ ണ്. റസൂലിൻെറ ഖബറിനെ മുന്തിക്കപ്പെട്ടതായിട്ടും റ സൂലിൻെറ ചുമലിനു നേരെയായി അബൂബക്കർ സിദ്ദീ ഖ് (റ) ൻെറ തലയും ഉമർ (റ) ൻെറ തല നബി (സ) യു ടെ കാലിനു നേരെയും ഞാൻ കണ്ടു. റസൂലിൻെറ കാലി നു നേരെയാണ് സിയാറത്ത് ചെയ്യുന്നവൻ നില്ക്കുക. ഖ ബറിൻെറയും അതിൻെറ അടുത്തുള്ള തൂണിൻെറയും ഇടയി ലും തൂണിനെ അവൻെറ ഇടതുഭാഗത്താക്കുകയും ആതൂണി ൻെറ എതിർവശത്തുള്ള തൂൺ അവൻെറ വലതുഭാഗത്താവു ന്നതുമാണ്.

നബി (സ) തങ്ങളെകൊണ്ട് തവസ്സുൽ (ഇടതേട്ടം) ചെയ്യുന്നതിന് പിൻഗാമികളായ പണ്ഡിതരുടെ തെളിവുകൾ വളരെ വിശാലമാണ്. നബിയെക്കൊണ്ടുള്ള തവസ്സുൽ ശറഇൽ കൽപിക്കപ്പെട്ടതാണെന്നും അമ്പിയാക്കൾ ഔലിയാക്കൾ സലഫുസ്സ്വാലിഹീങ്ങൾ തുടങ്ങിയ മഹത്തുക്കളുടെ നടപടിയാണെന്നതിനു തെളിവായിഹാക്കിം ഉദ്ധരിച്ചിരിക്കുന്നു. നബി (സ) പറഞ്ഞു. ആദംനബി (അ) പാപംചെയ്തതിൻെറ പേരിൽ അല്ലാഹുവിനോടായി ചോദിച്ചു. മുഹമ്മദ് നബി (സ) യുടെ ഹഖ്കൊണ്ട് എൻെറ പാപത്തെ പൊറുത്ത്തരു. അപ്പോൾ അല്ലാഹു പറഞ്ഞു. ഇതു വരെ സൃഷ്ടിക്കാത്ത മുഹമ്മദിനെ എങ്ങനെയാണ് നീ അറിഞ്ഞത്. ആദംനബി (അ) പറഞ്ഞു. എൻെറ രക്ഷിതാവേ, നീ നിൻെറ ഖുദ്റത്തുകൊണ്ട് എന്നെ സൃഷ്ടിക്കുകയും നിൻെറ അടുക്കലുള്ള റൂഹിനെ എന്നിൽ ഊതുകയും അങ്ങനെ എൻെറ തലയെ ഉയർത്തിയ അവസരത്തിൽ അർശിൻെറ മുകളിൽ

لا إله إلا الله محمد رسول الله എന്ന് എഴുതികണ്ടു. അപ്പോൾ നിൻെറ സൃഷ്ടികളിൽ നിന്ന് നിനക്ക് ഏററവുംസ്നേഹമുള്ള നാമത്തെയല്ലാതെ നിൻെറ നാമത്തിനോട് ചേർത്ത് എഴുതുകയില്ല എന്ന്ഞാൻ അറിഞ്ഞു. അപ്പോൾ അല്ലാഹു (സു) പറഞ്ഞു. നിങ്ങൾ പറഞ്ഞതു ശരിയാണ്. മുഹമ്മദ് നബി (സ) ഏററവും പ്രിയപ്പെട്ടവനും അദ്ദേഹം ഉണ്ടായിട്ടില്ലെങ്കിൽ നിങ്ങളെ ഞാൻ സൃഷ്ടിക്കുകയില്ല. അദ്ദേഹത്തിൻെറ ഹഖ്കൊണ്ട് നിങ്ങൾ ചോദിച്ചതിൻെറ അടിസ്ഥാനത്തിൽനിങ്ങളുടെ പാപത്തിനെ നിങ്ങൾക്ക് പൊറുത്തുതന്നിരിക്കുന്നു.

നസാഇയും തിർമിദിയും റിപ്പോർട്ട്ചെയ്തിരിക്കുന്നു. നിശ്ചയം ഒരു കുരുടൻ നബിയുടെ അരികിൽ വരു

കയും അദ്ദേഹത്തിൻെറ കണ്ണ് സുഖപ്പെടുവാൻ പ്രാർഥിക്കു വാൻ അഭ്യർഥിക്കുകയും ചെയ്തതായ അവസരത്തിൽ നബി പറഞ്ഞു നിങ്ങൾ അങ്ങനെ ഉദ്ദേശിക്കുന്നുവെങ്കിൽ ഞാൻ പ്രാർഥിക്കാം. നിങ്ങൾ ക്ഷമിക്കുകയാണെങ്കിൽ അതാണ് കൂടുതൽ ഉത്തമം. അങ്ങനെ അദ്ദേഹം വീണ്ടും പ്രാർഥിക്കുവാൻ ആവശ്യപ്പെട്ടു. അപ്പോൾ അദ്ദേഹത്തോട് നബിവുളു എടുക്കാൻ കല്പിക്കുകയും ഈ ദുആകൊണ്ട് പ്രാർഥിക്കണം എന്നു കല്പിക്കുകയും ചെയ്തു.

اللهم انى اسئلك واتوب اليك بنبيك محمد صلعم نبى الرحمة يا محمد انى اتوب بك الى ربى فى حاجتى لتقضى اللهم شفعه فيه

നാഥാ; നിന്നോടു നിൻെറ ദൂതനായ നബി (സ)യെ കൊണ്ട് നിന്നിലേക്ക് മുന്നിടുകയും നിന്നോടു ചോദിക്കുകയും ചെയ്യുന്നു. എൻെറ ആവശ്യങ്ങൾ സഫലീകരിക്കുന്നതിൽ നബി (സ) യെകൊണ്ട് നബിയുടെ റബ്ബിലേക്കു ഞാൻ മുന്നിടുന്നു. അല്ലാഹുവെ എൻെറ കാര്യത്തിൽ ശുപാർശചെയ്യലിന് നീ അദ്ദേഹത്തിന് അധികാരം നൽകുകയും ചെയ്യേണമേ. بيهقى يا എന്നും കൂടി കൂട്ടിയിട്ടുണ്ട്. അങ്ങനെ ദുആ കഴിഞ്ഞ് എഴുന്നേററപ്പോഴേക്കും അദ്ദേഹത്തിൻെറ കണ്ണിന് സുഖംപ്രാപിച്ചു.

ഥബ്റാനി റിപ്പോർട്ടുചെയ്തിരിക്കുന്നു. നബി (സ) യുടെ പ്രാർഥനയിൽ നബി ഇങ്ങനെ പറഞ്ഞിരിക്കുന്നു. بحق نبيك والانبيا الذين من قبلى നിൻെറ നബിയുടെയുംമുമ്പുള്ളഅമ്പിയാക്കളുടെയും ഹഖ്കൊണ്ട്ചോദിക്കുന്നു. തവസ്സുൽ ഇസ്തിഗാസ, തശഫ്ഫുഅ്, തവജ്ജുഅ്

എന്നിങ്ങനെ നബിയെ സംബന്ധിച്ചോ, അമ്പിയാഅ് ഔലിയാഅ് എന്നിവരെ സംബന്ധിച്ചോ ഉപയോഗിക്കുന്നതിൽ വ്യത്യാസമില്ല. എങ്കിലും സുബ്കീ ഇമാമിനോട് യോജിച്ചതായിട്ട് ഇബ്ന് അബ്ദുസ്സലാം ഈ വാക്കുകളെ വിലങ്ങിയിരിക്കുന്നു.

ഹദീസിൽ വന്നിരിക്കുന്നു. അമലുകൾ തടിയില്ലാത്ത പുതുതാവുന്ന കാര്യങ്ങളാവുന്നതോട് കൂടെ തന്നെ അമലുകളെക്കൊണ്ട് തവസ്സുൽചെയ്യൽ അനുവദനീയമാണ്. അപ്പോൾ ശ്രേഷ്ടതയുള്ള തടികളെക്കൊണ്ട് തവസ്സുൽ ചെയ്യൽ ഏററവും ബന്ധപ്പെട്ടതാണെന്ന് മനസിലായി. തന്നെയുമല്ല, ഉമർ (റ) ൻെറ കാലത്ത് മഴയെ തേടുന്ന ദുആയിൽ അബ്ബാസ് (റ) നെ കൊണ്ട് തവസ്സുൽ ചെയ്തിരുന്നു. ഇങ്ങനെ ചെയ്ത അവസരത്തിൽ സഹാബികൾ അവരെ വിരോധിച്ചതുമില്ല. നബിയെ കൊണ്ട് തവസ്സുൽ ചെയ്യുന്നതിൻെറ ഉദ്ദേശ്യം നബിയോടു ദുആചെയ്യുവാൻ ആവശ്യപ്പെടലാവുന്നതാണ്. കാരണം നബി (സ) ഖബറിൽ ജീവിച്ചിരിപ്പുള്ളവരും ചോദിക്കുന്നവരുടെ ആവശ്യങ്ങളെ അറിയുന്നവരുമാണ്.

ഉമർ (റ)ൻെറ കാലത്ത് മഴക്ക് ക്ഷാമം നേരിടുകയും അങ്ങനെ ഒരു പുരുഷൻ നബിയുടെ അടുത്ത്വരുകയും ഇങ്ങനെ പറയുകയും ചെയ്തു, ഏ നബിയേ, തങ്ങളുടെ ഉമ്മത്തുകൾക്ക് വേണ്ടി പ്രാർഥിക്കണം. അങ്ങനെ ആ മനുഷ്യൻ നബി (സ) യെ സ്വപ്നത്തിൽ ദർശിച്ചു. നബി അദ്ദേഹത്തോട് പറഞ്ഞു. അടുത്ത് മഴ വർഷിക്കുന്നതാണ്. ആ പറഞ്ഞതുപ്രകാരം മഴ വർഷിക്കുകയും ചെയ്തു.

സലഫീങ്ങളിൽനിന്ന് ചിലർ നബിയുടെ സലാമിനോടു ചേർത്ത് പറയലിനെ അഭിപ്രായപ്പെട്ടിട്ടുണ്ട്.

ان الله وملائكته എന്ന ആയത്തിനെ അതിൻെറ ഒടുവി ലോളം പറയലിനെയും صلى الله عليك يا محمد എന്നംകൂടി 70 തവണ പറയണമെന്ന പറഞ്ഞിരിക്കുന്നു. കാരണം നബി (സ) യുടെ നാമത്തെവിളിക്കൽ ഹറാമും സ്വലാത്തോടുകൂടി യും സലാമോടുകൂടിയും പറയുന്നിടത്ത് വിരോധമില്ല എ ന്നു ചിലർ പറഞ്ഞതിനെ തള്ളപ്പെട്ടതാണ്. ഏററവുംനല്ല ത് يا رسول الله എന്നു വിളിക്കലാണ്. നേരത്തെ പാടില്ല എന്ന പറഞ്ഞ ഹദീസിൻെറ പിന്നിൽ മേൽ ഉദ്ധരിച്ച ഹ ദീസിൽ يا محمد എന്ന പദം ഇതിനെതിരല്ല. അത് ന ബിയുടെ സമ്മതത്തിൻെറ അടിസ്ഥാനത്തിൽ വിളിച്ച താണ്.

ചോ. 49 ما بين قبري ومنبري روضة من رياض الجنة എന്നതിലെ റൗളത്കൊണ്ടുള്ള ഉദ്ദേശ്യം എന്താണ് ?

ഉത്തരം. ആ സ്ഥലത്തുവച്ച് അമൽ ചെയ്താൽ സ്വർഗത്തിൽ പ്രവേശിക്കുമെന്നാണ്.

ഇമാം മാലിക് (റ) പറഞ്ഞത് ആ സ്ഥലത്തിനെ സ്വർഗംകൊള്ളെ നീക്കംചെയ്യുമെന്നാണ് ومنبري على حوضي എന്ന ഹദീസിൻെറ താല്പര്യം മിമ്പറിൻെറ അടുക്കൽ വ ച്ച് അമലിനെ നിർബന്ധമാക്കിയാൽ ആ അമൽ ഹൗളൽ കൗസറിലേക്ക് അവനെ ചേർക്കും എന്നാണ്. ഈ മി മ്പറിനെതന്നെ ഹൗളൽ കൗസറിൻെറ അടുക്കലേക്ക് നീ ക്കം ചെയ്യാം എന്നും ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഖബറിനെ മൊത്തലും തൊടലും കറാഹത്താണ്. ഏററ വും നല്ലത് നബി (സ) ജീവിച്ചിരിക്കുമ്പോഴ് ദൂരെ നി

ക്കുന്നതുപോലെ ഖബറിന്റെ അടുത്തു വരുമ്പോഴും ദൂരെ നി ല്ക്കലാണ്. പൊതുജനങ്ങൾ എതിർ പ്രവർത്തിക്കുന്നതി ൽ നാം വഞ്ചിതരാവരുത്. ഉലമാക്കൾ സ്വീകരിച്ച പാ തയാണ് നമ്മുടേത്.

അബൂഅലിയ്യ് ഫുളൈലുബ്നു ഇയാള് പറഞ്ഞു. നേർമാർഗത്തിൽ പ്രവേശിക്കുന്നവർ കുറവാണെങ്കിലും ശരി അതിൽ നീ പ്രവേശിക്കുക. ഒരാൾ ഖബറിനുമേൽ കൈകൊണ്ട് തൊട്ടാൽ ബർക്കത്ത് കരഗതമാകുമെന്ന് മനസ്സിലാക്കിയാൽ അത് മൂഢത്തരത്തിൽ പെട്ടതും ഏതു കാര്യത്തിലും ശറഇനോട് യോജിക്കുന്നതിലാണ് ബർക്ക ത്ത് കരഗതമാവുകയും ചെയ്യുക. ایضاح ١/٢١٩

ചോ. 50 ഹാജിമാർ ദുൽഹജ്ജ് ഒമ്പതിന് അറഫ യിൽ നില്ക്കുന്നത് ദിവസം പിഴച്ച് പത്തിന് അറഫയി ൽ നിന്നാൽ അവരുടെ ഹജ്ജ് സ്വഹീയാവുമോ? അങ്ങനെ ചെയ്താൽ ഹജ്ജ് കസാ വീട്ടേണ്ടതുണ്ടോ. ചെറിയ പെരുന്നാളിന്റെ മാസപ്പിറവി മുപ്പതിന്റെ അസ്തമാനന്തര വും അതിന്റെ മുമ്പത്തെ ദിവസം കണ്ടു എന്ന് സ്ഥിര മായാൽ എന്താണ ചെയ്യേണ്ടത്?

ഉത്തരം. നവവി ഇമാമിന്റെ ഈളാഹ് പറഞ്ഞി രിക്കുന്നു. ഹാജിമാർ ദുൽഹജ്ജ് ഒമ്പതിന് അറഫയിൽ നില്ക്കുന്നതിനു പകരം പത്തിനു നിന്നാൽ അതവർക്ക് മതിയാവുന്നതും സ്വഹീയാവുന്നതും അവരുടെ ഹജ്ജ് പൂ ർത്തിയാവുന്നതും ഖളാ വീട്ടേണ്ടതിലേക്ക് ആവശ്യമില്ലാ ത്തതുമാണ്.

പിഴവ് വെളിവായത് അറഫയിൽ നിൽക്കുന്ന സമ യത്തായാലും അതിൽനിന്നു് ഒഴിവാക്കിയതിന്റെ ശേഷ

മായാലും വിരോധമില്ല. ഇനി പിഴവ് സംഭവിച്ചത് പതിനൊന്നിനോ എട്ടിനോ ആണെങ്കിൽ ആ ഹജ്ജ് സഹീയാവുന്നതല്ല.

പിഴച്ചവരുടെ അറഫയിലെ നിറുത്തം പത്തിൻെറ ഉച്ചക്ക് ശേഷം സഹീയാവുന്നതല്ല. അവരുടെ ഹജ്ജിൽ പത്താമത്തെ ദിവസം നിൽക്കൽ അറഫാ ദിനത്തിൻെറ സ്ഥാനത്ത് നിൽക്കുന്നതാണ്. അങ്ങനെ അവരുടെ ഹജ്ജ് അദാ ആവുന്നതാണ്. ശവ്വാൽ മുപ്പത് അസ്തമിച്ചതിൻെറ ശേഷം കഴിഞ്ഞദിവസം മാസം കണ്ടു എന്ന് വ്യക്തമായാൽ പെരുന്നാൾ ദിവസത്തിൻെറ അടുത്ത ദിവസം അദാ ആയി നമസ്കരിക്കണം. കാരണം ചെറുപെരുന്നാൾ ശവ്വാൽ ഒന്നിനാണ് എന്നത് തിട്ടമില്ല. എങ്കിലും ചെറിയപെരുന്നാൾ അവരുടെ നോമ്പ് അവസാനിക്കുന്ന ദിവസമാണ്.

ഇപ്രകാരംതന്നെയാണ് അറഫാ ദിനവും ബലി പെരുന്നാൾ ദിനവും. യഥാർത്ഥത്തിലുള്ള പത്തും ഒമ്പതും ദിവസം ആവണമെന്നില്ല. ഈ അടിസ്ഥാനത്തിൽ ബലി പെരുന്നാളിൻെറ അറവ് സഹീയാകണമെന്നില്ല. ദുൽഹജ്ജ് പതിനൊന്നിൻെറ സൂര്യൻ ഉദിക്കുകയും രണ്ട് ഖുത്ബയും രണ്ട് റകഅത്ത് നിസ്കാരവും കഴിയുന്നതിന് മുമ്പും പതിനൊന്നാംരാവിൻെറ പകുതി കഴിഞ്ഞതിൻെറ ശേഷമല്ലാതെയും ജംറത്തുൽ അഖബാനെ എറിയൽ സാധുവാകുന്നതല്ല. ദാരിമി (റ) വിനെ തൊട്ട് റിപ്പോർട്ട് ചെയ്തതും ഇതിനോട് യോജിക്കുന്നതാണ്. പിഴച്ചതായ നിലക്ക് പത്തിന് അറഫയിൽ നിന്നാൽ അയ്യാമുത്തശ്‌രീഖ യഥാർത്ഥത്തിൽ സാധുവാകുകയുള്ളൂ. അഥവാ അവൻെറ കണക്ക് പതിമൂന്ന്‌വരെ ആയിരിക്കുന്നതും ഈ പറയപ്പെ

ട്ടത് പ്രകാരം അയ്യാമുത്തശ്രീഖ് പതിനാലിൻെറ അവസാനംവരെ ആയിരിക്കുന്നതും ഭൂരിപക്ഷ പണ്ഡിതരുടെയും അഭിപ്രായവും ഇത് തന്നെയാണ്.

ചോദ്യം 51. നീണ്ടതായ ഹലാലായ യാത്രയിൽ ഫർള് നിസ്കാരത്തെ ജംആക്കി നിസ്കരിക്കൽ അനുവദനീയമാണ് എന്ന് പറഞ്ഞു. അപ്പോൾ ഫർള് നിസ്കാരത്തിൻെറ സുന്നത്തുകളെ എങ്ങിനെ നിസ്കരിക്കും?

ഉത്തരം: ളുഹ്ർ നിസ്കാരത്തേയും അസ്ർ നിസ്കാരത്തേയും മുന്തിച്ച് ജംആക്കി നിസ്കരിക്കുമ്പോൾ ആദ്യം ളുഹ്റിൻെറ സുന്നത്ത് നമസ്കരിക്കുകയും പിന്നീട് അസ്റിൻെറ സുന്നത്ത് നിസ്കരിക്കുകയും ചെയ്യണം.

ചോദ്യം 52. ഉലമാക്കൾക്ക് ചില ഇൽമുകളെ പൊതുജനങ്ങളെതൊട്ട് മറച്ചുവെക്കൽ വിരോധമുണ്ടോ?

പൊതുജനങ്ങൾ പിൻപററപ്പെടുന്ന ഒരു ഖാളിക്കോ പണ്ഡിതനോ ജനങ്ങളുടെ ദൃഷ്ടിയിൽ വിരോധ കാര്യങ്ങളെ ചെയ്യൽ അനുവദനീയമാണോ? അദ്ദേഹത്തിൻെറ വിശ്വാസത്തിൽ അത് ശരിയാണെങ്കിലും പൊതുജനത്തെ അപേക്ഷിച്ച് അതിൻെറ വിധി എന്ത്?

ഉത്തരം: അബൂ ഹുറൈറ (റ)വിനെ തൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. റസൂൽ (സ) യുടെ അടുക്കൽനിന്ന് രണ്ട്വിധം ജ്ഞാനത്തെ ഞാൻ മന:പ്പാഠമാക്കി. അതിൽ ഒരിനത്തെ ഞാൻ ജനങ്ങൾക്ക് പഠിപ്പിച്ചുകൊടുത്തു. മററൊരു ഇനത്തെ ഞാൻ ജനങ്ങൾക്കിടയിൽ പരത്തുകയാണെങ്കിൽ എൻെറ കഴുത്തിനെ മുറിക്കപ്പെടും. അതുകൊണ്ട് ഉദ്ദേശിക്കുന്നത് ജനങ്ങളുടെ മനസ്സിനോ

ട് യോജിക്കാത്തതും മനസ്സിലാവാത്തതും ആരീഫീങ്ങാം മാത്രം അറിയുന്നതുമായ ഖലാഇഖിൻെറ ഇൽമാണ്.

പൊതുജനങ്ങാം പിന്തുടരുന്ന ഒരു പണ്ഡിതനോ ഖാളിക്കോ ജനദൃഷ്ട്യാ വിരുദ്ധകാര്യങ്ങളെ പ്രവർത്തിക്കൽ ഭൂഷണമല്ല. അങ്ങനെ വല്ലവരും ചെയ്തിട്ടുണ്ടെങ്കിൽ അതിനാൽ വിവിധ നാശങ്ങാം ഉണ്ടായിത്തീരുന്നതാണ്. അതിനെ അറിഞ്ഞ ആളുകാം ശറഇൽ പൊതുവിൽ ജാഇസാണ് എന്ന് തെററിദ്ധരിക്കുന്നതും മററ് ചിലർക്ക് അദ്ദേഹത്തെ സംബന്ധിച്ച് വിശ്വാസം കുറയുന്നതും കൂടാതെ അദ്ദേഹത്തിൻെറ മാന്യത കുറയുന്നതും അദ്ദേഹത്തോട് പിൻപററികൊണ്ടിരിക്കുന്ന ആളുകാം അവനെ തൊട്ട് പിരിഞ്ഞ് പോവുന്നതും അദ്ദേഹത്തിൻെറ ഫത്വകളെസ്വീകരിക്കാതിരിക്കുന്നതും അദ്ദേഹത്തിൻെറ ഇൽമിനോട് ജനങ്ങളുടെ പ്രിയം നീങ്ങി പോവുന്നതുമാണ്.

ഇനി ജനങ്ങാം തെററാണെന്ന് വിചാരിക്കുന്ന കാര്യം പ്രവർത്തിക്കുകയാണെങ്കിൽ അത് രഹസ്യമായി പ്രവർത്തിക്കേണ്ടതാണ്. ഒരു കാര്യത്തിൽ ജനങ്ങളുടെ വിശ്വാസം പിഴവാണെങ്കിൽ അതിനെ വെളിവാക്കി പ്രവത്തിക്കുകയും ഞാൻ ഈ പ്രവർത്തിച്ച കാര്യം നിങ്ങാം വിശ്വസിച്ചത് പ്രകാരം ശറഇൽ ഹറാമല്ലഎന്ന് പറയുകയും വേണം.

ചോദ്യം 53. ഒരു പണ്ഡിതൻ ജനങ്ങളോട് സംസാരിക്കുമ്പോാം ജനങ്ങാംക്ക് മനസ്സിലാക്കാൻ പ്രയാസം നേരിടുന്ന കാര്യങ്ങളെ പറയൽ തെററുണ്ടോ?

ഉത്തരം: ബുഖാരി മുസ്ലിം അലി (റ) വിനെ തൊട്ട്

റിപ്പോർട്ട് ചെയ്തിരിക്കുന്നു. ജനങ്ങൾക്ക് മനസ്സിലാവു ന്ന കാര്യങ്ങൾ മാത്രം നിങ്ങൾ സംസാരിക്കുക. അല്ലാഹു വിനേയും റസൂലിനേയും കളവാക്കലിനെ നിങ്ങൾ ഇഷ്ട പ്പെടുന്നുവോ? അഥവാ ആ വിഷയം ജനങ്ങളോട് അവ തരിപ്പിച്ചാൽ അതിന്റെ ഉദ്ദേശ്യം അവർക്ക് മനസ്സി ലാവാതിരുന്നാൽ മററു ഏതെങ്കിലും അർഥം അവർ മന സ്സിലാക്കുന്നതാണ്.

ചോദ്യം 54. കപട വിശ്വാസിയുടെ അടയാളത്തിൽ പ്പെട്ടതാണോ വാഗ്ദത്ത ലംഘനം? അത് ഹറാമോ ക റാഹത്തോ?

ഉത്തരം: പണ്ഡിതരിൽ അധികവും പറയുന്നത് വാ ഗ്ദത്ത പൂർത്തീകരണം സുന്നത്താണ് എന്നാണ്. അ തിനെ ഉപേക്ഷിക്കൽ ശക്തിയായ കറാഹത്താണ്. പ ണ്ഡിതരിൽനിന്നു് ഒരു വിഭാഗം അഭിപ്രായപ്പെട്ടത് വാ ഗ്ദത്തം പൂർത്തീകരിക്കൽ നിർബന്ധമാണെന്നാണ്. ഉമറുബ്നു അബ്ദുൽ അസീസ് അവരിലെ ഉയർന്ന പ ണ്ഡിതനാണ്.

മൂന്നാമത്തെ ഒരു വിഭാഗം പണ്ഡിതർ അഭിപ്രായ പ്പെട്ടിട്ടുള്ളത് വാഗ്ദത്തം ഇബാദത്തിനോടോ അത്പോ ലോത്തതിനോടോ ബന്ധപ്പെട്ടതാണെങ്കിൽ അതിനെ പൂർത്തീകരിക്കൽനിർബന്ധമാണ്. അഥവാ ഈ പെ ണ്ണിനെ നീ വിവാഹം കഴിച്ചാൽ നിനക്ക് ഇത്ര സംഖ്യ തരുന്നതാണ് അതല്ലെങ്കിൽ എന്നെ നീ ബുദ്ധിമുട്ടാക്കുക യില്ല എന്നു് സത്യം ചെയ്താൽ നിനക്ക് ഇത്ര പണം ത രുന്നതാണ് എന്നു് ഉടമ്പടി ചെയ്താൽ അതിനെ പൂ ർത്തീകരിക്കൽ നിർബന്ധമാണ്.

വാഗ്ദത്ത പൂർത്തീകരണം നിർബന്ധമില്ല എ

ന്നു് സമർത്ഥിക്കുന്നവരുടെ ലക്ഷ്യം വാഗ്ദത്തം എന്നത് ഒരു ദാനംപോലെ അവർ സ്ഥിരീകരിക്കുന്നു. ദാനം കൈവശം ലഭിക്കുമ്പോഴേ ഉടമയാവുകയുള്ളു. ഇതിനെ നിനക്ക് ഞാൻ ദാനം ചെയ്തിരിക്കുന്നു എന്നു് പറഞ്ഞത്കൊണ്ടു് മാത്രം അവൻ ഉടമയാവുന്നില്ല. അത് സ്വീകരിക്കുന്നവന്റെ കൈവശം ലഭിക്കൽ അനിവാര്യമാണ്.

ചോദ്യം 54. വഅ്ളിലും പ്രസംഗത്തിലും ഭാഷ നന്നാക്കുകയും അക്ഷരങ്ങൾ ഘനം കൂട്ടുകയും ചെയ്തു് പ്രസംഗിക്കുന്നതിന്റെ വിധി എന്താണ്?

ഉത്തരം: സംസാരത്തിനെ കട്ടപ്പം കൂട്ടലും ഭാഷ പ്രത്യേകമായി നന്നാക്കലും കോർവയാക്കലും ശറഇന്റെ തീരുമാനത്തിൽ കറാഹത്താണ്.

പൊതുജനങ്ങളോട് സംസാരിക്കുമ്പോൾ അവർക്ക് വേഗത്തിൽ മനസ്സിലാകുന്ന രീതിയിൽ സംസാരിക്കണം. മനസ്സിലാവാത്ത നിലയിൽ ചുരുക്കി സംസാരിക്കുന്നത് ഒരിക്കലും ന്യായമല്ല.

തിർമിദി റിപ്പോർട്ട് ചെയ്തിരിക്കുന്നു. പുരുഷന്മാരിൽനിന്നു് സംസാരത്തെ ശക്തി കൂട്ടുന്നവരേയും മൃഗങ്ങളുടെ നാവിനെ ഇടർച്ചയാക്കുംപ്രകാരം നാവിനെ ഇടർച്ചയാക്കുന്നവരേയും അല്ലാഹുദ്വേഷ്യം വെച്ചിരിക്കുന്നു. മുസ്‌ലിം റിപ്പോർട്ട് ചെയ്തിരിക്കുന്നു. സംസാരത്തിൽ അതിർ കവിയുന്നവരെ അല്ലാഹു നശിപ്പിക്കട്ടെ എന്നു് നബി (സ) മൂന്നു് തവണ പ്രാർത്ഥിച്ചിരിക്കുന്നു. തിർമിദി മറ്റൊരു ഹദീസിൽ റിപ്പോർട്ട് ചെയ്തിരിക്കുന്നു. നബി (സ) പറഞ്ഞു. നിങ്ങളിൽനിന്നു് എന്നെക്കൊള്ളെ ഏററവും ഇഷ്ടപ്പെടുന്നവരും അന്ത്യദിനത്തിൽ എന്നെക്കൊള്ളെ ഏ

ററം അടുത്തവരും സ്വഭാവം നന്നായവരും നിങ്ങളിൽനി ന്നു് എന്നെകൊള്ളെ ഏററവും ദ്വേഷ്യമുള്ളവർ, അന്ത്യദിന ത്തിൽ എന്നെകൊള്ളെ വിദൂരത്തായവർ, സംസാരത്തെ അധികരിപ്പിക്കുന്നവരും നാവ്കൊണ്ടു് ഡംബ് കാണി ക്കുന്നവരുമാണ്.

എന്നാൽ ഖുതുബയിലും പ്രസംഗത്തിലും വാക്കുകളെ നന്നാക്കൽ ഇതിൽപ്പെട്ടതല്ല. ദോഷം ഉണ്ടാവുന്നത് നന്നാ ക്കുന്നതിൽ അതിർ കവിയുന്നതിനാലാണ്. വാക്കുകളെ നന്നാക്കുന്നത് ജനങ്ങളുടെ ഹൃദയത്തിനെ അല്ലാഹുവിനി ക്ക് വഴിപ്പെടുന്നതിൽ ആഗ്രഹംജനിപ്പിക്കുന്നതാണെങ്കിൽ അതിൽ വിരോധമില്ല. വാക്കുകളെ നന്നാക്കുന്നതിൽ ജന ങ്ങളുടെ ഹൃദയത്തിനെ പരിവർത്തനം വരുത്തുമെന്നതിൽ സന്ദേഹമില്ലല്ലോ.

ഇശാ നിസ്കാരാനന്തരം ശറഇയായ വിഷയങ്ങളിൽ സ്വാലിഹീങ്ങളുടെ ചരിത്രം പറയുക. സൽസ്വഭാവത്തെ സംബന്ധിച്ച് സംസാരിക്കുക, അതിഥികളോട് സം സാരിക്കുക തുടങ്ങിയവകളെല്ലാം സുന്നത്തിൽപ്പെട്ടതാണ്

ബുഖാരി മുസ്ലിം റിപ്പോട്ട് ചെയ്തിരിക്കുന്നു. ഇശാ നിസ്കാരത്തിന് മുമ്പ് ഉറങ്ങലിനേയും ശേഷം സംസാര ത്തേയും നബി (സ) വെറുക്കുന്നവരായിരുന്നു. മേല്പറഞ്ഞതി ലുള്ളനൽകാര്യങ്ങളിൽ സംസാരംറസൂൽ പ്രവത്തിച്ചതായി ഒട്ടേറെ ഹദീസുകളിൽ റിപ്പോട്ട് ചെയ്തിട്ടുണ്ട്. ബുഖാരി റിപ്പോർട്ട് ചെയ്തിരിക്കുന്നു. സഹാബികൾ ഒരു ദിവ സം ഇശാ നിസ്കരിക്കുവാനായി നബി (സ)യെ പ്രതീ ക്ഷിച്ചിരുന്നു. അങ്ങനെ അന്നു് രാവ് പകുതിയായതിനു ശേഷമാണ് നബി (സ) നിസ്കാരത്തിനായി പള്ളി യിൽ വന്നത്. നിസ്കാരത്തിന് ശേഷം റസൂൽ സ്വഹാ

ബത്തിനോട് പറഞ്ഞു. ഈ സമയം ജനങ്ങൾ മുഴുവൻ നിസ്കരിക്കുകയും ഉറങ്ങുകയും ചെയ്തിരിക്കുന്നു. നിങ്ങൾ നിസ്കാരത്തെ പ്രതീക്ഷിക്കുമ്പോഴെല്ലാം നിസ്കാരത്തിൽ പ്രവേശിച്ചത് പ്രകാരമാണ്.

ഇബ്നു അബ്ബാസ് (റ) വിനെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഞങ്ങളുടെ ചെറുപ്രായത്തിൽ ഞങ്ങളുടെ മൂത്തമ്മ നബി (സ) യുടെ ഭാര്യ മൈമൂന ബീവിയുടെ വീട്ടിൽ താമസിച്ചിരുന്നു. അവർ പറഞ്ഞു. നബി (സ) ഇശാ നിസ്കാരത്തിന് ശേഷം വീട്ടിൽവന്നാൽ വീട്ടുകാർക്ക് വഅള് പറഞ്ഞ് കൊടുത്തിരുന്നു. അനാവശ്യ സംസാരമല്ലാത്തതിനെ ഉപേക്ഷിക്കലും ഒരുത്തൻെറ ഇസ്ലാം നന്നായ ലക്ഷണമാണ്. ഒരുത്തൻ മറെറാരുത്തനോട് എന്തിനാണ് അവൻ ഭാര്യയെ അടിച്ചത് എന്ന് ചോദിക്കേണ്ട ആവശ്യം ഇല്ലെങ്കിൽ ആ ചോദ്യം ആവശ്യമില്ലാത്ത സംസാരത്തിൽപ്പെട്ടതാണ്.

ആയിശാ ബീവി (റ) യെതൊട്ട് റിപ്പോർട്ട് ചെയ്തിരിക്കുന്നു. പദ്യം രചിക്കുക, പാടുക തുടങ്ങിയവകളെ സംബന്ധിച്ച് നബി (സ)യോട് ചോദിക്കപ്പെട്ടു. നബി (സ) പറഞ്ഞു. നൽകാര്യത്തിലുള്ള പദ്യമാണെങ്കിൽ അനുവദനീയവും അല്ലാത്തവ വിരുദ്ധവുമാണ്. നബി (സ) പദ്യം രചിച്ചതായി ഒട്ടേറെ ഹദീസുകൾ റിപ്പോർട്ട് ചെയ്തിരിക്കുന്നു.

ഹസ്സൻ എന്ന സ്വഹാബിയോട് കാഫിറുകളെ ആക്ഷേപിച്ച്കൊണ്ടുള്ള പദ്യങ്ങൾ രചിക്കാനും അവതരിപ്പിക്കാനും നബി (സ) കൽപ്പിച്ചിരുന്നു. വെളിവാക്കൽ ലജ്ജാവഹമായവയെ വെളിവാക്കി സംസാരിക്കൽ വിരോധിച്ചവയിൽപ്പെട്ടതും യഥാർഥമാണെങ്കിൽ സൂചിപ്പിച്ച്

മാത്രം പറയൽ അനുവദനീയവുമാണ്. ഇതിലേക്കും നബി വചനങ്ങൾ വിശാലമാണ്. ഉദാഹരണത്തിനു സംയോഗത്തിനെ സംബന്ധിച്ച് دخول إفضاء وقاع معاشرة തുടങ്ങിയവകളെകൊണ്ട് സംസാരിക്കലാണ് ഉത്തമം. മറിച്ച് ജിമാഅ് എന്നത്കൊണ്ട് വെളിവാക്കി സംസാരിക്കരുത്. دعوة الحاجة بوول എന്നതിനു പകരം قضاء الحاجة പോലോത്തതിനെ ഉപയോഗിക്കലും മേൽ പറഞ്ഞതിൽപ്പെട്ടതാണ്. ഇപ്രകാരംതന്നെ عيب ആയി തോന്നുന്ന സംസാരങ്ങളെ ബർസ്, ബഖ്റ സുനാൻ തുടങ്ങിയവകളെക്കൊണ്ട് സംസാരിക്കലും ഇതിൽപ്പെടുന്നു.

ഇനി പഠിപ്പിക്കുന്ന സന്ദർഭങ്ങളിൽ സൂചിപ്പിക്കൽ കൊണ്ട് മതിയാവില്ലെങ്കിൽ വെളിവാക്കൽ വിരോധമില്ല. തിർമിദി റിപ്പോർട്ട്ചെത്തിരിക്കുന്നു. സംസാരത്തെ അധികരിക്കുന്നവർ, ശപിക്കുന്നവർ, കുററം പറയുന്നവർ, സംസാരങ്ങളെകൊണ്ട് മററുള്ളവരെ ബുദ്ധിമുട്ടിക്കുന്നവർ സത്യവിശ്വാസികളിൽപ്പെട്ടവരല്ല. മറെറാരു ഹദീസിൽ തിർമിദി റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഒരു കാര്യത്തെ ഭംഗിയാക്കിയിട്ടല്ലാതെ അതിൽ ലജ്ജ കാണിക്കുന്നതല്ലെന്നും ഒരു കാര്യത്തെ ചീത്തയാക്കിയിട്ടല്ലാതെ അതിൽ ചീത്ത വാക്ക് സംസാരിക്കുന്നതുമല്ല. മാതാപിതാക്കൾ, അവരുടെ സഹപാഠികൾ തുടങ്ങിയവരോട് വെറുക്കുന്ന കാര്യങ്ങൾ സംസാരിക്കൽ ശക്തിയായ കറാഹത്താണ്. ബുഖാരി മുസ്ലിമിൽ റിപ്പോർട്ട് ചെയ്തിരിക്കുന്നു. റസൂൽ പറഞ്ഞു, മാതാപിതാക്കളെ ചീത്തപറയൽ ഏററവും വലിയ ദോഷത്തിൽപ്പെട്ടതാണ്. അപ്പോൾ ഒ

രാാം ചോദിച്ചു. അവരെ എങ്ങിനെയാണ് ചീത്ത പറയു ക. നബി പറഞ്ഞു, മററൊരാളുടെ പിതാവിനെ ഇവൻ ചീത്ത പറയുമ്പോൾ ഇവൻെറ പിതാവിനെ ചീത്ത പറ യലിനു് ഇവൻ കാരണക്കാരനായി.

ഇബ്നു ഉമർ (റ)വിനെതൊട്ട് റിപ്പോർട്ട് ചെയ്തി രിക്കുന്നു. അദ്ദേഹം പറഞ്ഞു. എനിക്ക് ഒരു ഭാര്യ ഉണ്ടാ യിരുന്നു. ഞാൻ അവളെ ഇഷ്ടപ്പെടുകയും പിതാവ് ഉമർ(റ) വിനു് അവളോട് വെറുപ്പുമായി. ഉപ്പ അവളെ ത്വലാഖ് ചൊല്ലാൻ ആവശ്യപ്പെട്ടെങ്കിലും ഞാൻ അതിനെ വിലക്കി യതിനെ തുടർന്ന് പിതാവ് റസൂലിനെക്കൊള്ളെ കേ സ് ഉയർത്തുകയും ഉടനെ നബി (സ) എന്നോട് അവളെ ത്വലാഖ് ചൊല്ലാൻ കല്പിക്കുകയും ചെയ്തു.

اذكار النووى ٣٣٣



# സന്ദർഭോചിത ചോദ്യങ്ങൾക്ക് വ്യക്തമായ മറുപടികൾ

ഒ. കെ. അബ്ദുറഹ്മാൻ കുട്ടി മുസ്ല്യാർ

ബീഡി, സിഗററ്റ്, ചുരുട്ട് തുടങ്ങിയവ വലിക്കുന്നതിന്റെ വിധിയെന്ത്?

റൂഹ് (ആത്മാവ്) എന്നാലെന്ത്? അതു യാഥാർത്ഥ്യമാണോ?

അസ്ഹാബുൽ കഹ്ഫ് (ഗുഹാവാസികൾ) ഒളിച്ചിരുന്ന ഗുഹ എവിടെയാണ്?

ദജ്ജാൽ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ? ഉണ്ടെങ്കിൽ എവിടെ?

ബാങ്ക്, ഖുത്ബ തുടങ്ങിയവ കൂടുതൽപേരെ കേൾപ്പിക്കാൻ ലൗഡ് സ്പീക്കർ ഉപയോഗിക്കാമോ? അതിലൂടെ കേൾക്കുന്ന ബാങ്കിന് ഉത്തരം ചെയ്യേണ്ടതുണ്ടോ?

തുടങ്ങിയ നമ്മുടെ മുഴുവൻ സംശയങ്ങൾക്കും പ്രമാണങ്ങളുടെ പിൻബലത്തോടെ മറുപടി പറയുന്ന മലയാളത്തിലെ പ്രഥമ ഗ്രന്ഥം.

വില 13 ക.